ദിവ്യബോധനം ഗ്രന്ഥാവലി – 28

# ഇടയന്റെ പാതയിൽ

**(സഭാ പ്രവർത്തകർക്കൊരു സഹായി)**

**ഫാ. റ്റി. ജെ. ജോഷ്വ**

**ദിവ്യബോധനം പബ്ലിക്കേഷൻസ്**
സോഫിയാ സെന്റർ
ഓർത്തഡോക്സ് സെമിനാരി
കോട്ടയം – 686 001

വില: 50.00

(Malayalam)

**EDAYANTE PAATHAYIL**

**(SABHA PRAVARTHAKARKKORU SAHAYI)**

**Fr. T. J. Joshua**
Orthodox Seminary, Kottayam.

| | | |
|---|---|---|
| Published by | : | **Divyabodhanam Publications** |
| | | Orthodox Seminary, P.B. 98, Kottayam |
| First Published | : | July 2002 |
| Copyright reserved | | |
| Number of copies | : | 2000 |
| Available at | : | Orthodox Seminary and Other Christian Bookshops. |
| D.T.P. | : | Sophia Print House, Kottayam Ph. 303237 |
| Printed at | : | Udaya Offset, Kottayam |

Price: **Rs. 50/-**

# പ്രസ്താവന

**വൈ**ദികർക്കും മറ്റു സഭാ ശുശ്രൂഷകർക്കും ഉത്തമ മാർഗ്ഗദർശനം നൽകുന്ന സമഗ്രമായ ഒരു കൃതിയാണ് ബഹു. റ്റി. ജെ. ജോഷ്വാ അച്ചന്റെ "ഇടയന്റെ പാതയിൽ." സംശുദ്ധവും സമർപ്പിതവുമായ ഒരു വൈദികജീവിതത്തിന് ഉടമയായ ജോഷ്വാ അച്ചൻ തന്റെ അതിവിപുലമായ അനുഭവങ്ങളുടെയും അദ്ധ്യാപനത്തിന്റെയും വെളിച്ചത്തിലാണ് നമ്മോട് സംസാരിക്കുന്നത്. മലയാളത്തിൽ ഈ വിഭാഗത്തിൽ ആദ്യത്തെ പൂർണ്ണകൃതി എന്ന് 'ഇടയന്റെ പാത'യെ നിസ്സംശയം വിശേഷിപ്പിക്കാം.

ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ അദ്ധ്യാപകരുടെ കൂട്ടായ ശ്രമത്തിന്റെ ഫലമായി ഉടലെടുത്ത "ദിവ്യബോധനം" പഠന പദ്ധതിയുടെ പ്രശസ്തമായ ഗ്രന്ഥാവലിയിൽ ഈ പുസ്തകം പ്രസിദ്ധീകരിക്കുമ്പോൾ അതിന്റെ ഡയറക്ടർ എന്ന നിലയിൽ ജോഷ്വാ അച്ചനും സഹപ്രവർത്തകരായ ഞങ്ങൾക്കെല്ലാവർക്കും വലിയ ചാരിതാർത്ഥ്യമുണ്ട്.

സഭാസേവനത്തിനു വേണ്ടി വൈദികരെ ഒരുക്കുവാൻ ദീർഘമായ ഒരു പഠന - പരിശീലന ക്രമമാണ് ഇപ്പോൾ മിക്ക സഭകളിലും സ്വീകരിച്ചിരിക്കുന്നത്. മലങ്കര ഓർത്തഡോക്സ് സഭയിലെ കോട്ടയം ഓർത്തഡോക്സ് സെമിനാരിയിലും നാഗ്പൂർ സെമിനാരിയിലും, ഫീൽഡ് വർക്ക് ഉൾപ്പെടെ അഞ്ചു വർഷമാണ് ഇതിന്റെ കാലയളവ്. യൂണിവേഴ്സിറ്റി ബിരുദമോ ബിരുദാനന്തര ബിരുദമോ കഴിഞ്ഞുവരുന്ന വിദ്യാർത്ഥികൾക്കാണ് ഈ പഞ്ചവത്സര പരിശീലന പദ്ധതി.

ഇത്ര ദീർഘമായ സൈദ്ധാന്തിക പഠനങ്ങൾ നടത്തിയാലും, സഭാശുശ്രൂഷയെന്ന നൂറു ശതമാനം പച്ചയായ പ്രായോഗിക മേഖലയിൽ, പിച്ചവയ്ക്കുന്നവരാണ് മിക്ക നവ വൈദികരും. തങ്ങൾ വർഷങ്ങളോളം കഷ്ടപ്പെട്ട് പഠിച്ച് പരീക്ഷയെഴുതി ജയിച്ച സൈദ്ധാന്തിക വിഷയങ്ങൾക്കും പുരാതന ഭാഷകൾക്കുമൊന്നും യാതൊരു പ്രസക്തിയുമില്ലെന്ന് തോന്നൽ ജനിപ്പിക്കാവുന്ന മേഖലയാണിത്. വൈദിക പരിശീലനത്തിന്റെ അന്തിമ പരീക്ഷയും ഇവിടെയാണ്. ഈ രംഗത്ത് പരാജയപ്പെടുന്ന വൈദികർക്ക് എത്ര ദീർഘവും സങ്കീർണ്ണവുമായ വേദശാസ്ത്ര പാണ്ഡിത്യം ലഭിച്ചതുകൊണ്ടും യാതൊരു പ്രയോജനവുമില്ല.

ഇവിടെ 'നല്ല ഇടയൻ' നമുക്കും ഒന്നാംതരം വഴികാട്ടിയും അനുഗാമിയുമാണ്. തുടർച്ചയായ പരിശീലനവും പഠനവുമാണ് ഒരിക്കൽ ഡിഗ്രിയോടുകൂടി അവസാനിക്കുന്ന പഠനത്തേക്കാൾ നമുക്കാവശ്യം. കർത്താവ് തെരഞ്ഞെടുത്ത അപ്പോസ്തലന്മാരുടെ സവിശേഷതകളിൽ തുടങ്ങി ഇരുപത്തൊന്നാം നൂറ്റാണ്ടിന്റെ ആത്മീയവും ഭൗതികവുമായ വെല്ലുവിളികളുടെ



സാംഗത്യം വരെ ലളിതമായ ഭാഷയിലും ഒഴുക്കുള്ള ശൈലിയിലും പ്രതിപാദിക്കുന്ന ഈ പുസ്തകം ഓർത്തഡോക്സ് സഭയിൽ മാത്രമല്ല എല്ലാ സഭകളിലും ക്രിസ്തീയ സംഘങ്ങളിലും ഉപയോഗിക്കപ്പെടുമെന്ന് തീർച്ചയാണ്.

ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ ദീർഘ സേവനത്തിനിടയിൽ, ആരോഗ്യപരമായ കാരണങ്ങളാൽ ലഭിച്ച വിശ്രമ സമയം തക്കത്തിൽ ഉപയോഗിച്ച്, ക്രിസ്തീയ സഭാ ശുശ്രൂഷകർക്ക് ഉൾവെളിച്ചമായിത്തീരുന്ന ഈ ഉൽകൃഷ്ട കൃതി നമുക്ക് നൽകിയ ബഹു. ജോഷ്വാ അച്ചനോടു ആഴമായ നന്ദി അറിയിക്കയും, ഈ പുസ്തകത്തെ സസന്തോഷം പ്രകാശിപ്പിക്കയും ചെയ്യുന്നു.

**ഫാ. ഡോ. കെ. എം. ജോർജ്**

(പ്രസിഡണ്ട്, ദിവ്യബോധനം)

കോട്ടയം

മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ, 2002

# പ്രസാധകക്കുറിപ്പ്

നല്ല ഇടയനായ യേശു ക്രിസ്തു കാണിച്ചുതന്ന വഴിയിലൂടെ പ്രയാണം ചെയ്യാൻ സഭാംഗങ്ങളെ സഹായിക്കുവാനായി നിയോഗിക്കപ്പെട്ടവരാണല്ലോ ക്രിസ്തീയ സഭാപ്രവർത്തകർ. അപ്പോസ്തോലനായും മഹാപുരോഹിതനായും ശ്രേഷ്ഠഗുരുവായും വിനീത ശുശ്രൂഷകനായും, നല്ല ഇടയനായും, ആശ്വാസദായകനായും സർവ്വോപരി ഉത്തമ സ്നേഹിതനായും ഈ ലോകത്തിൽ ജീവിച്ച് കാണിച്ചുതന്ന യേശുക്രിസ്തുവിന്റെ ശുശ്രൂഷാ മാതൃകയുടെ പിൻതുടർച്ചക്കാരായി പ്രവർത്തിക്കുവാൻ വിളിക്കപ്പെട്ട സഭാ പ്രവർത്തകർക്ക് ഒരു മാർഗ്ഗദീപമായി "ഇടയന്റെ പാതയിൽ" എക്കാലവും പ്രശോഭിക്കുമെന്ന പ്രത്യാശയിലാണ് ബഹു. ടി. ജെ. ജോഷ്വാ അച്ചന്റെ ഈ ഗ്രന്ഥം ഞങ്ങൾ പ്രസിദ്ധീകരിക്കുന്നത്. എല്ലാ ക്രൈസ്തവ വിഭാഗങ്ങളിലും പെട്ട വൈദികരും അല്ലാത്തവരുമായ സഭാപ്രവർത്തകർക്ക് ഇത് ഒരു "സഹായി"യായി പ്രയോജനപ്പെടും. ദിവ്യബോധനം പഠിതാക്കൾക്ക് ഡിഗ്രിതലത്തിലുള്ള ഒരു പാഠപുസ്തകമെന്ന നിലയിലാണ് ഇതിലെ ഉള്ളടക്കം ക്രമീകരിച്ചിരിക്കുന്നത്. ഇടവക തലത്തിൽ ശ്രദ്ധേയമായ നേതൃത്വം നൽകിക്കൊണ്ടിരിക്കുന്ന വൈദികർക്കാണ് ഈ ഗ്രന്ഥം കൂടുതലും സഹായകമാകുന്നത്. അതേ സമയം ഇടയ ശുശ്രൂഷയുടെ "ഭാഷയും സ്വരവും" ഗ്രഹിച്ചുകൊണ്ട് നല്ല ഇടയനായ യേശു ക്രിസ്തുവിന്റെ പാതയിൽ ഇടവകയിലെ ഇടയനോടൊപ്പം മുന്നോട്ടുപോകുന്നതിന് ഇതിലെ ഉള്ളടക്കം വിശ്വാസികളായ സഭാംഗങ്ങളെ പ്രബുദ്ധരാക്കുമെന്ന പ്രതീക്ഷയിലാണ് ഈ ഗ്രന്ഥം ദിവ്യബോധനം പദ്ധതിയിൽ ചേർത്തിരിക്കുന്നത്.

ഗ്രന്ഥകർത്താവായ ബ. ടി. ജെ. ജോഷ്വാ അച്ചൻ അജപാലന രംഗത്തും വൈദിക അദ്ധ്യാപനരംഗത്തും ഏകദേശം അര നൂറ്റാണ്ട് കാലം പ്രവർത്തിച്ച സമാദരണീയനായ വൈദികശ്രേഷ്ഠനാണ്. അദ്ദേഹത്തിന്റെ അനുഭവസമ്പത്തിൽ നിന്നും ഊറിത്തെളിഞ്ഞ മിഴിവുറ്റ ചിന്തകളെ കോർത്തിണക്കി ഇത്തരമൊരു ഗ്രന്ഥം വളരെ ചുരുങ്ങിയ കാലയളവിൽ, അതും രോഗവിമുക്തി പ്രാപിച്ച വിശ്രമവേളയിൽ, എഴുതി പൂർത്തീകരിച്ചതിൽ ദിവ്യബോധനം പ്രസ്ഥാനത്തിനുള്ള പ്രത്യേക നന്ദി ഇവിടെ രേഖപ്പെടുത്തുന്നു.

ദിവ്യബോധനം പദ്ധതിയുടെ രക്ഷകർത്താവായി ആവശ്യമായ അനുഗ്രഹാശിസ്സുകൾ നൽകിക്കൊണ്ടിരിക്കുന്ന പ. കാതോലിക്കാ ബാവാ തിരുമേനിയോടും, ദിവ്യബോധനം ഗ്രന്ഥാവലിയിൽ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നതിനാവശ്യമായ ഫണ്ടുകൾ കണ്ടെത്തുന്നതുൾപ്പെടെ ദിവ്യബോധനം പദ്ധതിയുടെ പ്രധാന ചുമതല വഹിച്ചുകൊണ്ട് പ്രസിഡണ്ടായി പ്രവർത്തിക്കുന്ന വൈദികസെമിനാരി പ്രിൻസിപ്പൽ ബ. ഡോ. കെ. എം. ജോർജ് അച്ചനോടുമുള്ള പ്രത്യേക നന്ദി രേഖപ്പെടുത്തുന്നു. ദിവ്യബോധനം പദ്ധതിയുടെ അദ്ധ്യയന ചുമതല വഹിക്കുന്ന ഓർത്തഡോക്സ് വൈദിക സെമിനാരി ഫാക്കൽട്ടിക്കും രജിസ്ട്രാർ ആയി പ്രവർത്തിക്കുന്ന ബ. ഡോ. ജോൺ പണിക്കർ അച്ചനും നന്ദി.

ഇതിന്റെ ഡി. റ്റി. പി. ഭംഗിയായി നിർവ്വഹിച്ച സോഫിയാ പ്രിന്റ് ഹൗസിനും, അച്ചടി കൃത്യസമയത്ത് ചെയ്തു തന്ന ഉദയാ പ്രസിനും നന്ദി രേഖപ്പെടുത്തുന്നു.

ദുക്റോനാ
ജൂലൈ 3, 2002

**ഫാ. സി. സി. ചെറിയാൻ**
(ദിവ്യബോധനം, കോ-ഓർഡിനേറ്റർ)

# വാങ്മുഖം

"**ദി**വ്യബോധനം ഗ്രന്ഥാവലിയിൽ" എന്റെ മൂന്നാമത്തെ കൃതിയാണിത്. മുമ്പ് എഴുതിയവ രണ്ടും പുതിയനിയമ പുസ്തകങ്ങൾക്ക് ഒരാമുഖമായിട്ടായിരുന്നു. ദിവ്യബോധന പഠിതാക്കളെ കൂടാതെ മറ്റനേകരും ആ പുസ്തകങ്ങൾ പ്രയോജനപ്പെടുത്തിയെന്നറിയാം. വൈദിക വിദ്യാർത്ഥികൾക്കും ഒരു പരിധി വരെ അവ സഹായകമായിരുന്നു.

"ഇടയന്റെ പാതയിൽ (സഭാ ശുശ്രൂഷകർക്കൊരു സഹായി)" എന്ന ഈ കൃതി മുഖ്യമായും വൈദികരെ മുന്നിൽ കണ്ടുകൊണ്ടാണു രചിച്ചിട്ടുള്ളത്. എങ്കിലും അവർക്കു മാത്രമായി ഇതു പരിമിതപ്പെടുത്തേണ്ടതില്ല. ഉദാഹരണമായി "പ്രസംഗ"ത്തെക്കുറിച്ചുള്ള രണ്ടു പാഠങ്ങൾ പ്രസംഗം ചെയ്യുന്ന ഏവർക്കും സംഗതമാണ്. അതുപോലെ ആദ്ധ്യാത്മിക പരിപോഷണം എങ്ങനെ സാധ്യമാക്കാം, വ്യക്തിഗത പ്രവർത്തനങ്ങളിൽപ്പെടുന്ന കൗൺസലിങ്ങ് തുടങ്ങിയ വിഷയങ്ങൾ അവൈദികർക്കും പ്രസക്തമാണെന്നതിൽ സംശയമില്ല. എന്നാൽ ആരാധന നയിക്കുന്നതും ഇടവകയുടെ ഭരണപരമായ കാര്യങ്ങൾ നിർവഹിക്കുന്നതും വൈദികരുടെ കർത്തവ്യങ്ങളിൽപ്പെടുന്നു. അവയെപ്പറ്റി ജനങ്ങൾക്കും ഒരവബോധമുണ്ടായിരിക്കുന്നത് പ്രയോജനപ്പെടാതിരിക്കയില്ല.

വിഷയത്തെ നാലു യൂണിറ്റുകളായി വിഭജിച്ചിരിക്കുന്നു. അവ യഥാക്രമം, സഭാ ശുശ്രൂഷകന്റെ വിളിയും ജീവിതവും, സഭാശുശ്രൂഷ ഇടവക തലത്തിൽ, വ്യക്തിഗത പ്രവർത്തനങ്ങൾ, സാമൂഹിക തലത്തിലുള്ള പ്രവർത്തനങ്ങൾ എന്നിവയാണ്. അവ ഓരോന്നും ഉപവിഭാഗങ്ങളായി തിരിച്ച് ആറു പാഠങ്ങൾ വീതം ക്രമീകരിച്ചിരിക്കുന്നു. ഏറ്റവും പ്രസക്തവും പ്രധാനവുമായ വിഷയങ്ങൾ എല്ലാം ഉൾപ്പെടുത്തുവാൻ ശ്രദ്ധിച്ചിട്ടുണ്ട്. ബന്ധപ്പെട്ട മറ്റു വിഷയങ്ങളും ഉണ്ടെന്നറിയാം. ഇരുപത്തിനാലു പാഠങ്ങൾ എന്നുള്ളത് നിയതമായ ഒരു വ്യവസ്ഥയാണ്. അതുകൊണ്ട് ആളിന്റെ വലിപ്പമനുസരിച്ച് തുന്നൽക്കാരൻ തുണി മുറിക്കുന്ന അനുഭവമാണ് എഴുത്തുകാരനുള്ളത്.

സെമിനാരിയിൽ "പ്രാക്റ്റിക്കൽ തിയോളജി" എന്ന വിഷയം അനവധി വർഷങ്ങളായി ഞാൻ പഠിപ്പിച്ചുകൊണ്ടിരിക്കുന്നു. ആ പഠനപദ്ധതിയിലെ മുഖ്യവിഷയങ്ങളും ഈ കൃതിയിൽ ഉൾക്കൊള്ളുന്നതുകൊണ്ട് ഇതിന്റെ രചന എളുപ്പമായിരുന്നു. ഇംഗ്ലീഷിലും മലയാളത്തിലും ലഭ്യമാക്കാവുന്ന അനവധി ഗ്രന്ഥങ്ങൾ ഇതിന്റെ രചനയിൽ ഉപയോഗപ്പെടുത്തിയിട്ടുണ്ട് എന്നു കൃതജ്ഞതാപൂർവ്വം അനുസ്മരിക്കുന്നു.

രണ്ടു വർഷങ്ങൾക്കു മുമ്പ് ഈ കൃതി രചിക്കുവാൻ എന്നോടാവശ്യപ്പെട്ടതാണ്. അതിനുവേണ്ടി ചില പ്രാഥമിക ഒരുക്കങ്ങൾ അന്നു നടത്തുകയും

ചെയ്തു. പക്ഷേ കൃത്യാന്തരബാഹുല്യത്താൽ പദ്ധതി നടപ്പായില്ല. അടുത്ത സമയത്ത് ഹൃദയാഘാതം ഉണ്ടായപ്പോൾ നിർബ്ബന്ധിത വിശ്രമത്തിനു കാരണമായി. അതാണ് ഈ രചനയ്ക്കു അവസരമുണ്ടാക്കിയത്. തിന്മയെ നന്മയിലേക്കു രൂപാന്തരപ്പെടുത്തുവാൻ ദൈവകൃപയ്ക്കു സാധിക്കുമെന്ന തിന്റെ ഒരു തെളിവാണ്. ഇതെഴുതിക്കൊണ്ടിരിക്കുമ്പോൾത്തന്നെ ഒരാഴ്ച ആശുപത്രിയിൽ പ്രവേശിക്കേണ്ടി വന്നു. ഇപ്പോൾ പൂർത്തിയാക്കുവാൻ സാധിച്ചു എന്നതിൽ ഞാൻ ദൈവത്തെ സ്തുതിക്കുന്നു.

ഈ ഗ്രന്ഥരചനയ്ക്ക് എന്നെ പ്രോത്സാഹിപ്പിക്കുകയും നിർബ്ബന്ധിക്കു കയും ചെയ്ത ആളാണ് ദിവ്യബോധനത്തിന്റെ ഒരു പ്രധാന കാര്യദർശി ആയ ഫാ. സി. സി. ചെറിയാൻ. അദ്ദേഹത്തിന്റെ നിർബ്ബന്ധമാണ് ഇപ്പോ ഴെങ്കിലും പുർത്തിയാക്കുവാൻ കാരണമായത്. ഇതിന്റെ കൈയെഴുത്തു പ്രതി സസൂക്ഷ്മം വായിച്ച് ആവശ്യമായ മിനുക്കുപണികൾ നടത്തി ഇതിനെ ആകർഷകമാക്കുന്നതിൽ ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ ഏറെ സഹാ യിച്ചു. ഞാൻ എഴുതുന്ന എല്ലാ കൃതികളും വായിച്ച് സംഗതമായ നിർദ്ദേശ ങ്ങളും അഭിപ്രായങ്ങളും നൽകുന്ന വ്യക്തിയാണ് എന്റെ സഹധർമ്മിണി ഡോക്ടർ മറിയാമ്മ ജോഷ്വ. ഈ കൃതി കൃത്യസമയത്തും ഭംഗിയായും മുദ്രണം ചെയ്തു സഹായിച്ചത് ഉദയാ പ്രസ് ആണ്. ഇവരോടെല്ലാമുള്ള എന്റെ അകൈതവമായ നന്ദി പ്രകാശിപ്പിക്കുന്നു. വായിക്കുവാനും എഴുതു വാനുമുള്ള ശക്തിയും കൃപയും നൽകിയ ദൈവത്തെ ഒരിക്കൽക്കൂടി സ്തുതി ക്കുന്നു.

**ഫാദർ റ്റി. ജെ. ജോഷ്വ**

തെക്കിനേത്ത്
സചിവോത്തമപുരം പി. ഒ.
പിൻ. 686 532
ഫോൺ. 0481 – 432232



## ഫാദർ റ്റി. ജെ. ജോഷ്വ

പണ്ഡിതനായ വേദപുസ്തക വ്യാഖ്യാതാവ്, പ്രഭാഷകൻ, സാമൂഹ്യ പ്രവർത്തകൻ, ഗ്രന്ഥകാരൻ.

1929 ൽ കോന്നിയിൽ ജനനം. മാതാപിതാക്കൾ: കൊന്ന പ്പാറ തെക്കിനേത്ത് റ്റി. വി. ജോൺ - റാഹേലമ്മ. 1947 - ൽ ശെമ്മാശുപട്ടം,1956 - ൽ കശീശാപട്ടം. കോട്ടയം സി. എം. എസ്. കോളജിൽ നിന്ന് ഇന്റർമീഡിയറ്റ്, ആലുവാ യു. സി. കോളജിൽ നിന്ന് ബി. എ. (1931). കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ വൈദികപഠനം (1946 - 47). കൽക്കട്ടാ ബിഷപ്സ് കോളജിൽ നിന്ന് ബി.ഡി. (1954). അമേ രിക്കയിലെ യൂണിയൻ തിയോളജിക്കൽ സെമിനാരിയിൽ നിന്ന് എം.റ്റി.എച്ച്. (1960). യറു ശലേമിലെ എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിൽ ഗവേഷണ പഠനം (1974).

1954 മുതൽ ഓർത്തഡോക്സ് സെമിനാരി അദ്ധ്യാപകൻ. കാരാപ്പുഴ മാർ ഗ്രീഗോറി യോസ്, ചങ്ങനാശ്ശേരി സെന്റ് തോമസ്, കുറിച്ചി സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ്, പള്ളം സെന്റ് പോൾസ്, ആർപ്പുക്കര മാർ ഗ്രീഗോറിയോസ് എന്നീ ഇടവകകളിൽ വികാരി. സണ്ടേസ്കൂൾ പ്രസ്ഥാനത്തിന്റെ ഡയറക്ടർ ജനറൽ. ദിവ്യബോധനം, കാരുണ്യനിലയം എന്നി വയുടെ ഡയറക്ടർ.

ഭാര്യ: ഡോ. മറിയാമ്മ ജോഷ്വ, മക്കൾ: ഡോ. റോയി ജോഷ്വാ, ഡോ. രേണു ജോളി മാത്യു.

വിലാസം: തെക്കിനേത്ത്, സചിവോത്തമപുരം പി. ഒ., കോട്ടയം. ഫോൺ 0481 - 432232

### ഗ്രന്ഥകാരന്റെ കൃതികൾ

1. പൗലോസിന്റെ പ്രാർത്ഥനകൾ (എം. ഒ. സി. കോട്ടയം), 2. വിശുദ്ധ നാട്ടിൽ (എം. ഒ. സി. കോട്ടയം), 3. തിരുവചന ദീപ്തി (എം. ഒ. സി. കോട്ടയം), 4. കുടുംബവേദി (എം. ഒ. സി. കോട്ടയം), 5. 101 സാന്ത്വന ചിന്തകൾ (എം. ഒ. സി. കോട്ടയം), 6. വിശുദ്ധനായ ഐറേനിയസ് (എം. ഒ. സി. കോട്ടയം), 7. ഇന്നത്തെ ചിന്താവിഷയം (സി. എസ്. എസ്. തിരുവല്ല), 8. 101 അനശ്വര ചിന്തകൾ (സി. എസ്. എസ്. തിരുവല്ല), 9. 101 അമൂല്യ ചിന്ത കൾ (സി. എസ്. എസ്. തിരുവല്ല), 10. ക്രിസ്തീയ സ്വാതന്ത്ര്യം (സി. എസ്. എസ്. തിരു വല്ല), 11. ദൈവമേ നീ എന്റെ ദൈവം (സി. എസ്. എസ്. തിരുവല്ല), 12. തിരുവചന ധ്വനി (സി. എസ്. എസ്. തിരുവല്ല), 13. റോമാ ലേഖനം (റ്റി. എൽ. സി. തിരുവല്ല), 14. എഫേസ്യ ലേഖനം (റ്റി. എൽ. സി. തിരുവല്ല), 15. സങ്കീർത്തന ധ്വനി (റ്റി. എൽ. സി. തിരുവല്ല), 16. മൗനിയായി എഴു ദിനങ്ങൾ (പീടികയിൽ ബുക്ക് ഹൗസ്, പരുമല), 17. Face to Face with Death, 18. പ്രകാശത്തിലേക്ക് (ദിവ്യബോധനം, കോട്ടയം), 19. അപ്പോസ്തോല പ്രബോ ധനങ്ങൾ (ദിവ്യബോധനം, കോട്ടയം), 20. വി. മത്തായിയുടെ സുവിശേഷം ഒരു വ്യാഖ്യാനം (ഓർത്തഡോക്സ് സെമിനാരി), 21. വി. യോഹന്നാന്റെ സുവിശേഷം ഒരു വ്യാഖ്യാനം (ഓർത്ത ഡോക്സ് സെമിനാരി), 22. രണ്ടാം കൊരിന്ത്യ ലേഖനം ഒരു വ്യാഖ്യാനം (ഓർത്തഡോക്സ് സെമിനാരി), 23. ആത്മാവിനാലും വെള്ളത്താലും (എം. ജി. ഒ. സി. എസ്. എം.), 24. യഹോവാ സാക്ഷികൾ (ഓർത്തഡോക്സ് സെമിനാരി).

# ഉള്ളടക്കം



### യൂണിറ്റ് 1

# ക്രിസ്തീയ പ്രവർത്തകന്റെ വിളിയും ജീവിതവും

### പാഠം 1

## ആധുനിക സമൂഹം ഉയർത്തുന്ന വെല്ലുവിളികൾ

❑ വിജ്ഞാന വികസനത്തിൽ ❑ ധാർമ്മികരംഗത്തെ വിപ്ലവം ❑ സാമ്പത്തിക രംഗത്തുള്ള മാറ്റങ്ങൾ ❑ ആദ്ധ്യാത്മിക രംഗത്തെ ചലനങ്ങൾ

**ആ**ധുനിക സമൂഹത്തെക്കുറിച്ചും അതിൽ നിന്നുയരുന്ന വെല്ലുവിളികളെക്കുറിച്ചും ശരിയായ ഒരവബോധം ആവശ്യമാണ്. എങ്കിൽ മാത്രമേ ക്രിസ്തീയ സാക്ഷ്യം ഫലപ്രദമായി നിർവ്വഹിക്കാൻ കഴിയൂ. ജീവിതത്തിന്റെ സമസ്ത മേഖലകളിലും ഇന്ന് ശീഘ്ര പരിവർത്തനം സംഭവിച്ചുകൊണ്ടിരിക്കുന്നു. മനുഷ്യബന്ധങ്ങളിൽ, ജീവിതവീക്ഷണത്തിൽ, ജീവിതശൈലിയിൽ സാമൂഹ്യഘടനയിൽ ഇവിടെയെല്ലാം മാറ്റം പ്രകടമാണ്. പത്തു വർഷത്തേക്ക് വനവാസത്തിനു പോയ ഒരു വ്യക്തി തിരിച്ചെത്തുന്നു എന്നു സങ്കല്പിക്കുക. അപ്പോൾ അയാൾ കാണുന്ന സമൂഹവും, ജീവിതശൈലിയും എല്ലാം തികച്ചും അന്യവും അപരിചിതവുമായി അനുഭവപ്പെടാതിരിക്കയില്ല. പരിവർത്തനങ്ങളുടെ പ്രധാന മേഖലകൾ ഏതൊക്കെയെന്നു നോക്കാം.

### 1. വിജ്ഞാന വികസനത്തിൽ

ശാസ്ത്ര - സാങ്കേതിക രംഗത്ത് വലിയ കുതിച്ചുചാട്ടം തന്നെ സംഭവിക്കുന്നു. ദുഷ്കരങ്ങളായ പലതും ഇന്നു സാങ്കേതിക വിദ്യയുടെ സഹായത്താൽ ക്ഷിപ്രസാധ്യങ്ങളായിരിക്കുന്നു. ചിത്രരചന, സംഗീതസംവിധാനം തുടങ്ങി മനുഷ്യ കലാഭിരുചി പ്രകടമാകേണ്ട രംഗങ്ങൾ പോലും യന്ത്രങ്ങൾ കയ്യടക്കിയിരിക്കുന്നു. മനുഷ്യശരീരത്തിൽ അതിസൂക്ഷ്മമായി ചെയ്യേണ്ട ശസ്ത്രക്രിയകൾ കംപ്യൂട്ടറുകളും റോബോട്ടുകളും നിർവഹിക്കുന്നു.

വിവരസാങ്കേതിക രംഗത്തെ (Information Technology) വളർച്ചയും വികാസവും മനുഷ്യഭാവനയ്ക്കു തന്നെ അതീതമാണ്. 'സൈബർ കഫേകൾ' നാട്ടിൻപുറങ്ങളിൽ പോലും അപരിചിതമല്ല. ഇന്റർനെറ്റും, ഇ-മെയിലും ആശയവിനിമയ രംഗത്ത് വിപ്ലവം സൃഷ്ടിച്ചിരിക്കുന്നു. ബൃഹത്തായ ലൈബ്രറിയിലെ പുസ്തകങ്ങൾ ഒരു ചെറിയ പെട്ടിയിൽ ഒതുക്കാവുന്ന ഡിസ്കുകളിൽ പകർത്താമെന്നുള്ളത് യാഥാർത്ഥ്യമാണ്. ലോകത്തിന്റെ ഏതു

ഭാഗത്തുള്ള ലൈബ്രറിയുമായി ഇന്റർനെറ്റ് വഴി ബന്ധപ്പെടാനും, അതിലെ ഉള്ളടക്കം ഉൾക്കൊള്ളാനും സ്വന്തം മുറിയിൽ ഇരുന്നുകൊണ്ടു തന്നെ സാധിക്കും. ഈ സാധ്യതകൾ വൈജ്ഞാനിക പുരോഗതിയിലേക്കും മെച്ചപ്പെട്ട ആശയ വിനിമയത്തിലേക്കും അതുവഴി മികച്ച മനുഷ്യബന്ധങ്ങളിലേക്കും നയിക്കേണ്ടതാണ്. പക്ഷേ മനുഷ്യന്റെ വികലബുദ്ധി മെച്ചപ്പെട്ട സാധ്യതകളെ ദുരുപയോഗപ്പെടുത്തി സങ്കീർണ്ണങ്ങളായ പല പ്രശ്നങ്ങളും സൃഷ്ടിക്കുന്നതായി കാണാം. ഇത് വളരെ അപകടകരമായ സാഹചര്യം സൃഷ്ടിക്കുന്നു.

## 2. ധാർമ്മിക രംഗത്തെ വിപ്ലവം

തെറ്റും ശരിയും നിർവ്വചിക്കാൻ കഴിയാത്ത വിചാരവിപ്ലവമാണ് നടക്കുന്നത്. ഇന്നലെയുടെ ശരികൾ ഇന്നു തെറ്റായി കാണുന്നു; അതുപോലെ ഇന്നലെയുടെ തെറ്റുകൾ ഇന്നു ശരിയായും. ഒന്നിനും നിയതവും ക്ലിപ്തവുമായ മൂല്യം നിർവ്വചിക്കാനാവില്ല എന്നു വാദിക്കുന്ന ബുദ്ധിജീവികളുണ്ട്. ഏതാണ്ട് നാല്പതു വയസ്സിനു മേൽ പ്രായമുള്ളവർ പുലർത്തുന്ന വീക്ഷണങ്ങളും അതിനു താഴെയുള്ളവർ പുലർത്തുന്നതും തമ്മിൽ പൊരുത്തപ്പെടാതവണ്ണം അന്തരമുണ്ടെന്ന് പറയുന്നു. ഇന്നത്തെ യുവലോകം സ്വതന്ത്രമായ ചിന്തകളും പെരുമാറ്റങ്ങളും ഉള്ളവരാണ്. ആൺ – പെൺ ബന്ധങ്ങളിൽ വിലക്കുകളും നിയന്ത്രണങ്ങളും അവർ ഇഷ്ടപ്പെടുന്നില്ല. മാധ്യമങ്ങളുടെ സ്വാധീനം ഏറ്റവും അധികം പ്രതിഫലിക്കുന്നത് യുവജനങ്ങളിലാണ്.

കുടുംബങ്ങളുടെ ശൈഥില്യമാണ് ഇന്നത്തെ ഒരു പ്രതിസന്ധി. ഒരു കാലത്ത് നാം അഭിമാനം കൊണ്ടിരുന്നതും ശക്തമായ സാക്ഷ്യം നൽകിയതും കുടുംബങ്ങളുടെ കെട്ടുറപ്പായിരുന്നു. ഇതര മതസ്ഥരുടെ കുടുംബങ്ങളിൽ നിന്ന് വ്യതിരിക്തമാക്കിതീർത്തത് നമ്മുടെ കുടുംബഭദ്രതയായിരുന്നു. ഇന്ന് അതിന് വളരെ മാറ്റം സംഭവിച്ചിട്ടുണ്ട്. വിവാഹമോചനത്തിനായി സഭാ കോടതികളെയും കുടുംബ കോടതികളെയും സമീപിക്കുന്നവരുടെ സംഖ്യ വർദ്ധിച്ചുവരുന്നു. ഭൗതികത്വത്തിന്റെ അതിപ്രസരവും ഉപഭോഗസംസ്കാരത്തിന്റെ സ്വാധീനവും കുടുംബാന്തരീക്ഷത്തെ താറുമാറാക്കിയിട്ടുണ്ട്. കുടുംബബന്ധങ്ങൾ തന്നെ യാന്ത്രികവും ഔപചാരികവുമായിത്തീരുന്നു.

## 3. സാമ്പത്തിക രംഗത്തുള്ള മാറ്റങ്ങൾ

കേരളത്തിന്റെ പൊതുവായ സാമ്പത്തിക ഘടനയ്ക്ക് മാറ്റംവരുത്തിയിട്ടുള്ള ഒന്നാണ് ഗൾഫ് മേഖലകളിൽ നിന്നും, അമേരിക്കയിൽ നിന്നും മറ്റുമായുള്ള പണമൊഴുക്ക്. നാട്ടിൻപുറങ്ങളിൽപ്പോലും ഈ ഒഴുക്കിന്റെ പ്രതിഫലനം ദൃശ്യമാണ്. ഉല്പാദനക്ഷമമായ ഏതെങ്കിലും രംഗത്ത് മുതൽമുടക്കാതെ വലിയ കോൺക്രീറ്റ് കൊട്ടാരങ്ങൾ നിർമ്മിക്കുന്നതിലാണ് പണം



അധികവും വിനിയോഗിച്ചിട്ടുള്ളത്. ധനവർദ്ധന മൂലം സുഖലോലുപതയും, പാശ്ചാത്യ സംസ്കാരത്തിന്റെ ജീർണ്ണിച്ച പല നടപടികളും അനുകരിക്കാനുള്ള പ്രേരണയുമുണ്ടാകുന്നു.

കാർഷികമേഖലയിലുള്ള തകർച്ച ഇന്നത്തെ ഒരു വലിയ പ്രതിസന്ധിയാണ്. ആഗോളവൽക്കരണത്തിന്റെ ദൂഷ്യഫലങ്ങൾ അധികമായി പ്രതിഫലിച്ചിട്ടുള്ളത് കാർഷിക രംഗത്താണ്. വാണിജ്യവിളകളുടെ വിലയിടിവ് അനേകരെ കടക്കെണിയിൽ വീഴ്ത്തിയിരിക്കുന്നു. വ്യവസായങ്ങൾ വളരുന്നതിനുള്ള അന്തരീക്ഷവും ഇന്നിവിടെയില്ല. തൊഴിലില്ലായ്മ രൂക്ഷമായ പ്രശ്നം തന്നെ. അഭ്യസ്തവിദ്യരുടെ ഇടയിൽ ഇത് അധികമായി അനുഭവപ്പെടുന്നു. വിദേശത്തു ജോലിക്കുള്ള സാധ്യതയും വളരെ കുറഞ്ഞിട്ടുണ്ട്. സാമ്പത്തിക പ്രതിസന്ധിയും, തൊഴിലില്ലായ്മയും മാനസികമായി അനേകരെ തളർത്തിയിട്ടുണ്ട്. കേരളത്തിൽ ആത്മഹത്യ ചെയ്യുന്നവരുടെ സംഖ്യ വളരെ വർദ്ധിച്ചിട്ടുള്ളതായി കണക്കുകൾ തെളിയിക്കുന്നു. അതിൽ ഒരു നല്ല ശതമാനവും സാമ്പത്തിക തകർച്ചയും കടക്കെണിയും മൂലം ജീവൻ ഒടുക്കുന്നവരാണ്.

ഉള്ളവരും ഇല്ലാത്തവരും തമ്മിലുള്ള വിടവ് ഏറെ വർദ്ധിച്ചിട്ടുള്ളതായി കാണാം. വിദേശപ്പണം കൊണ്ട് ഉത്ഗതി പ്രാപിച്ചിട്ടുള്ളവർ ഒരു വശത്തുണ്ടെങ്കിലും, സാമ്പത്തിക പരാധീനതയിൽ ശ്വാസം മുട്ടിക്കഴിയുന്നവർ സമൂഹത്തിൽ വളരെയാണ്. ഈ സാഹചര്യത്തിൽ മാഫിയാമാരും, ഗുണ്ടാസംഘങ്ങളും, അധോലോക നേതാക്കളും വർദ്ധിച്ചിരിക്കുന്നു. പട്ടണങ്ങളിൽ മാത്രമല്ല, നാട്ടിൻപുറങ്ങളിലും അവരുടെ വിളയാട്ടം അസാധാരണ സംഭവങ്ങളല്ല.

## 4. ആദ്ധ്യാത്മിക രംഗത്തെ ചലനങ്ങൾ

എല്ലാ മതങ്ങളിലും ഒരു നവോത്ഥാനം ദൃശ്യമാണ്. ഭൗതികത്വത്തിന്റെ അതിപ്രസരം മതചിന്തയിലേക്കു തിരിയാൻ പ്രേരിപ്പിച്ചിട്ടുള്ളതാണോ എന്നു നിശ്ചയമില്ല. മതരംഗത്തെ ഈ ഉണർവ് മതമൗലികവാദികളുടെ രംഗപ്രവേശനത്തിനും വഴി ഒരുക്കുന്നതായി കാണുന്നു. സഹിഷ്ണുതാ ഭാവത്തിനു പകരം മതവിദ്വേഷവും വൈരാഗ്യവും ഉണർത്തിവിടാനുള്ള പ്രവണതയാണ്. തന്മൂലം പലയിടങ്ങളിലും സംഘർഷങ്ങളും സംഘട്ടനങ്ങളും തലപൊക്കുന്നു. മതസൗഹാർദ്ദത്തിനു കേൾവി കേട്ട നമ്മുടെ രാജ്യം അതിനു നിരക്കാത്ത ഒരു ചിത്രം ഇപ്പോൾ രചിച്ചുകൊണ്ടിരിക്കുകയാണ്. വളരെ എളുപ്പത്തിൽ ഇളക്കിവിടാവുന്ന ഒന്നാണ് മതവികാരം! അതു മനസ്സിലാക്കി പല കുബുദ്ധികളും ഇന്നു പ്രവർത്തിക്കുന്നു എന്നു പറയേണ്ടിയിരിക്കുന്നു.

നമ്മിൽ നിന്നു വ്യത്യസ്ത വീക്ഷണങ്ങളും വിശ്വാസങ്ങളും പുലർത്തുന്നവരെ മനസ്സിലാക്കുന്നതിനും ആദരിക്കുന്നതിനുമുള്ള കഴിവ്

വളർത്തിയെടുക്കേണ്ടിയിരിക്കുന്നു. ഭവനങ്ങളിലും വിദ്യാലയങ്ങളിലും അതിനുള്ള പരിശീലനം നൽകണം. പ്രതിപക്ഷ ബഹുമാനവും തുറന്ന മനസ്സും വളർത്തുകയാണാവശ്യം.

ക്രൈസ്തവ സഭയിലേക്കു നോക്കുമ്പോൾ എക്യുമെനിസത്തിന്റെ കുളിർകാറ്റ് മിക്ക രംഗങ്ങളിലും വീശുന്നതായി കാണാം. വിവിധ സഭാ നേതാക്കൾ ഐക്യവേദികൾ പങ്കിടുന്ന കാഴ്ച തികച്ചും സ്വാഗതാർഹം തന്നെ. ക്രിസ്തീയ സാക്ഷ്യം വിജയകരമായി നടത്തുന്നതിന് ഐക്യമനോഭാവം വളരെ ആവശ്യമാണ്. നിലയ്ക്കൽ ഐക്യവേദി, കേരളത്തിലെ എപ്പിസ്കോപ്പൽ സഭകളെ ഒരുമിപ്പിക്കുന്നതിന് വളരെ സഹായിച്ചിട്ടുണ്ട് എന്ന് പറയാം. പെന്തിക്കോസ്തു സഭാവിഭാഗങ്ങളും ഒരുമിച്ചുചേരുന്ന അവസരങ്ങൾ കൂടുതലായി ഒരുക്കുന്നുണ്ട്. അതേ സമയത്തു തന്നെ ഭിന്നതയുടെ ആത്മാവും രംഗത്തുണ്ട്. ഒരേ വിശ്വാസവും പാരമ്പര്യവും, ഒരേ ഭരണ സംവിധാനവും, ഒരേ ആരാധാന ക്രമവുമുള്ള മലങ്കരസഭയിൽ രണ്ടു വിഭാഗങ്ങളായി വേർതിരിഞ്ഞ് വ്യവഹാരത്തിലും വിഘടനവാദത്തിലും തുടരുന്നത് വൈരുദ്ധ്യം തന്നെ. 'മൗലികങ്ങളായ വിശ്വാസ' സത്യങ്ങളുടെ മറപിടിച്ചും കൊണ്ട് സ്വാർത്ഥതാല്പര്യത്തിനും, സ്ഥാനമോഹത്തിനും, അധികാര പ്രമത്തതയ്ക്കുമായി പ്രവർത്തിക്കുന്നവരുടെ അരങ്ങേറ്റമാണിതിനു കാരണമായിട്ടുള്ളത്. വ്യത്യസ്ത പാരമ്പര്യങ്ങളും, ആരാധനാ ക്രമങ്ങളും, ഘടനാ വ്യവസ്ഥിതിയുമുള്ളവരുമായി സഹകരിക്കാനും കുർബ്ബാന ഐക്യം പുലർത്താൻ പോലും ഒരു വിഭാഗം ആവേശം കാണിക്കുന്നു. എന്നാൽ ഓർത്തഡോക്സ് സഭയുമായുള്ള ഐക്യത്തിനു എതിർവിഭാഗം വിമുഖത കാണിക്കുകയും ചെയ്യുന്നു. ഘടനാപരമായി കെട്ടുറപ്പും ഐക്യദാർഢ്യവുമുള്ള റോമൻ കത്തോലിക്കാ സഭയിൽത്തന്നെ, കേരളത്തിൽ വ്യത്യസ്ത റീത്തുകളുടെ ഇടയിലുള്ള മത്സരവും, ഭിന്നതയും 'പരസ്യമായ രഹസ്യ'മാണ്.

ഐക്യത്തിന്റെ ആത്മാവ് പൊതുവായി വ്യാപരിക്കുമ്പോൾ തന്നെ ഭിന്നതയുടെയും വിഭാഗീയതയുടെയും ആത്മാവു വ്യാപരിക്കുന്നു എന്നു ചൂണ്ടിക്കാണിച്ചത് സ്വയം സംതൃപ്തിയ്ക്ക് അവകാശമില്ല എന്നു വെളിപ്പെടുത്താനാണ്.

സഭാ രംഗത്ത് ഇന്നു പ്രത്യക്ഷപ്പെട്ടിട്ടുള്ള മറ്റൊരു പ്രവണത, കൾട്ടിക് ഗ്രൂപ്പുകൾ ശക്തിപ്പെടുന്നതാണ്. വ്യവസ്ഥാപിതമായ ആരാധനാ സംവിധാനങ്ങൾ കൊണ്ട് തൃപ്തിപ്പെടാതെ വികാരോഷ്മളമായ ആരാധനയ്ക്കും 'ദർശനങ്ങൾക്കും,' 'അരുളപ്പാടുകൾക്കും' മുൻതൂക്കം നൽകുന്ന ഗ്രൂപ്പുകൾ അവിടവിടെയായി വർദ്ധിച്ചുവരുന്നു. സഭയുടെ അംഗത്വം നഷ്ടപ്പെടുത്താതെയും, എന്നാൽ സഭയുടെ പൗരോഹിത്യ നേതൃത്വത്തിൽ നിന്നും ആരാധനാ ക്രമീകരണത്തിൽ നിന്നകന്നും സ്വതന്ത്രമായ ശൈലിയിലും, സംവിധാനങ്ങളിലും മുന്നേറുന്ന കാഴ്ചയാണ്. വിവാഹം, മാമോദീസാ, ശവസംസ്ക്കാരം എന്നീ



കാര്യങ്ങൾക്കു മാത്രം സഭയിലെ പൗരോഹിത്യഗണത്തെ അവർ ഉപയോഗപ്പെടുത്തുന്നു. അവ വല്ലപ്പോഴും മാത്രം സംഭവിക്കുന്ന കാര്യങ്ങളാണല്ലോ. സാധാരണ ഗതിയിൽ അവരുടെ ആത്മീയാവശ്യങ്ങൾ നിറവേറ്റുന്നത് ചില അത്മായ നേതാക്കളാണ്. ആ നേതാക്കളുടെ നിർദ്ദേശങ്ങൾ ദൈവനിയോഗമായിത്തന്നെ അംഗീകരിച്ച് അനുഗാമികൾ അക്ഷരംപ്രതി അനുസരിക്കുന്നു. ഇത്തരം ഗ്രൂപ്പുകൾ വർദ്ധിക്കുന്ന രീതിയാണ് ഇന്നുള്ളത്. എന്നാൽ ആ ഗ്രൂപ്പുകൾ പരസ്പരം ബന്ധപ്പെടുകയോ, ഒരുമിച്ചു ചേരുകയോ ഇല്ല. ഓരോ നേതാവിനെയും കേന്ദ്രീകരിച്ചാണ് അവയുടെ നിലനില്പ്. അനുഗാമികളിൽ നിന്നു പണം ധാരാളം ലഭിക്കുന്നതുകൊണ്ട് സാമ്പത്തിക ഭദ്രത ഈ ഗ്രൂപ്പുകൾക്കവകാശപ്പെടാം.

റോമൻ കത്തോലിക്കാ സഭയിലെ 'കാരിസ്മാറ്റിക് പ്രസ്ഥാന'ത്തെ അനുകരിച്ചും, അതിന്റെ സ്വാധീനത്തിലുമാണ് ഓർത്തഡോക്സ് സഭയിൽ പല ഗ്രൂപ്പുകളും ഉയർന്നുവന്നത്. ജീവിത നവീകരണത്തിന് പ്രാധാന്യം നൽകിയും, മനുഷ്യന്റെ വൈകാരിക തലത്തെ ഊഷ്മളമാക്കിയും, വചന ഘോഷണത്തിന് ഊന്നൽ നൽകിയുമുള്ള കാരിസ്മാറ്റിക് പ്രസ്ഥാനം കത്തോലിക്കാ സഭയിൽ മേലദ്ധ്യക്ഷന്മാരുടെയും പുരോഹിതന്മാരുടെയും നേതൃത്വത്തിൽ നിന്നോ നിയന്ത്രണത്തിൽ നിന്നോ അന്യമായിട്ടല്ല വളരുന്നത്. നിയന്ത്രണം വിട്ടുപോകുമ്പോൾ അഥവാ സഭയുടെ കാതലായ വിശ്വാസ ധാരയിൽ നിന്നു വ്യതിചലിച്ചു എന്നു ബോദ്ധ്യമാകുമ്പോൾ, ആ നേതാവിനേയും ഗ്രൂപ്പിനേയും സഭയിൽ നിന്നു ഛേദിച്ചു കളയുവാൻ അവർ മടിക്കുന്നില്ല. അങ്ങനെ ഒരു നേതാവിനെയും, കൂടെയുള്ള സമൂഹത്തെയും സഭയിൽ നിന്നു ബഹിഷ്ക്കരിച്ചത് അടുത്ത കാലത്തെ സംഭവമാണ്. ഇത്തരത്തിലുള്ള നിയന്ത്രണങ്ങളോ നടപടികളോ ഒന്നുമില്ലാത്ത അവസ്ഥയാണ് ഓർത്തഡോക്സ് സഭയുടേത്.

പുതിയ പ്രസ്ഥാനങ്ങളും മുന്നേറ്റങ്ങളും ഉണ്ടാകുന്നത് സഭയിൽ പൊതുവായ ഒരു പുനർചിന്തനത്തിന് അവസരം വരുത്തുകയാണ്. മദ്യത്തിനും മയക്കുമരുന്നിനും അടിമകളാകുന്നവരും, അധാർമ്മികതയിൽ ചരിക്കുന്നവരും എങ്ങനെ ക്രിസ്തുവിന്റെ രക്ഷാസുവിശേഷം അംഗീകരിച്ച് ജീവിത പുതുക്കത്തിലേക്കു വരും? സഭയുടെ ആരാധനാ സംവിധാനത്തിൽ കൂടുതലായ ജനപങ്കാളിത്തവും ആകർഷകത്വവും ആത്മീയ ചൈതന്യവും കൈവരുത്താൻ ആവശ്യമില്ലേ? ആത്മീയ കൂട്ടായ്മയ്ക്കു വേണ്ടി ദാഹിക്കുന്നവരും, ജീവിതത്തിന്റെ പലവിധമായ സമ്മർദ്ദങ്ങളിൽപ്പെട്ട് ഉഴലുന്നവരുമായ ജനങ്ങൾ ആശ്വാസത്തിനും മാർഗ്ഗദർശനത്തിനും എവിടെയാണു പോകേണ്ടത്? ഇക്കാര്യങ്ങൾ സഭയുടെ ഔദ്യോഗിക തലത്തിൽ ഗൗരവമായി പരിഗണിക്കേണ്ടവയാണ്.

കേരളത്തിലെ ക്രൈസ്തവസഭ, പ്രത്യേകിച്ച് ഓർത്തഡോക്സ് സഭ

എങ്ങനെയുള്ള ഒരു സാഹചര്യത്തിൽ വന്നെത്തിയിരിക്കുന്നു എന്നു സൂക്ഷ്മാവലോകനം ചെയ്യേണ്ടിയിരിക്കുന്നു. പ്രാരംഭത്തിൽ സൂചിപ്പിച്ചതുപോലെ എല്ലാ രംഗങ്ങളിലും വിപ്ലവകരമായ പരിവർത്തനങ്ങൾ സംഭവിച്ചുകൊണ്ടിരിക്കുന്നു. നമ്മൾ പ്രതികരിച്ചാലും ഇല്ലെങ്കിലും മാറ്റങ്ങൾ അനിവാര്യമായിത്തുടരുന്നു. ഒട്ടകപ്പക്ഷി നയം സ്വീകരിച്ച് കണ്ണുംപൂട്ടി ഇരിക്കാവുന്നതല്ല. നമ്മുടെ ആരാധനയും ആത്മീയാനുഷ്ഠാനങ്ങളും മുറതെറ്റാതെ നടത്തിക്കഴിഞ്ഞാൽ മതിയാവുന്നതല്ല. ജീവിതത്തിന്റെ വിവിധ രംഗങ്ങളിൽ നിന്നുയരുന്ന വെല്ലുവിളികൾ കണക്കിലെടുത്ത് സഭയുടെ സാക്ഷ്യം ശക്തിപ്പെടുത്തേണ്ടിയിരിക്കുന്നു. അതിൽ വൈദികർക്കും മറ്റ് ആത്മീയ പ്രവർത്തകർക്കുമുള്ള പങ്ക് വലുതാണ്. ആ കടമകളിലേക്ക് ശ്രദ്ധ ക്ഷണിക്കുകയാണ് ഈ ലഘുകൃതിയുടെ ഉദ്ദേശ്യം.

### പാഠം 2

## സഭയിലെ ശുശ്രൂഷാ സ്ഥാനികൾ

❑ അപ്പോസ്തോലന്മാർ ❑ പ്രവാചകന്മാർ ❑ സുവിശേഷകന്മാർ ❑ ഇടയന്മാരും ഉപദേഷ്ടാക്കന്മാരും ❑ എപ്പിസ്കോപ്പാ ❑ കശീശന്മാർ ❑ ശെമ്മാശന്മാർ ❑ സഭാശുശ്രൂഷകർ ആദ്യ നൂറ്റാണ്ടുകളിൽ

യേശുക്രിസ്തുവിന്റെ രക്ഷണ്യപ്രവർത്തനം തുടർന്നുകൊണ്ടു പോകുവാൻ അവിടുന്ന് ക്രിസ്തീയ സഭയെ തെരഞ്ഞെടുത്ത് നിയോഗിച്ചു. ദൗത്യനിർവ്വഹണത്തിനാവശ്യമായ അധികാരവും നൽവരങ്ങളും സഭയ്ക്കു നൽകി. അതിനായിട്ടാണ് പെന്തിക്കൊസ്തിയിൽ പരിശുദ്ധാത്മാവിനെ അയച്ചത്. പരിശുദ്ധാത്മ പൂരിതമായ സഭ ദൈവാഭിമുഖമായ ആരാധനയിൽക്കൂടിയും, ലോകാഭിമുഖമായ സേവനത്തിൽക്കൂടിയും ദൗത്യം നിർവ്വഹിച്ചുകൊണ്ടിരിക്കുന്നു. സഭ മുഴുവൻ തന്നെയും ഒരു 'രാജകീയ പുരോഹിത വർഗ്ഗ'മാണ് (1 പത്രോ. 2:9). അങ്ങനെ പൗരോഹിത്യപരമായ ധർമ്മമാണ് സഭ നിർവഹിക്കുന്നത്.

സഭ മുഴുവനും പുരോഹിതവർഗ്ഗമാണെങ്കിലും വേർതിരിക്കപ്പെട്ട് നിയമിക്കപ്പെടുന്ന ശുശ്രൂഷാ സ്ഥാനികളുണ്ട്. പുതിയനിയമത്തിൽ അങ്ങനെയുള്ള സ്ഥാനികളെപ്പറ്റി പല പരാമർശങ്ങൾ ഉണ്ട്. ഈ പരാമർശങ്ങൾ ഒരുമിച്ചു പരിശോധിക്കുമ്പോൾ രണ്ടു തരത്തിലുള്ള ശുശ്രൂഷാ സ്ഥാനികളെ പ്രത്യേകമായി കാണാം. ഒന്ന്, എല്ലാ സഭകളുടെ മേലും അധികാരവും, സ്വാധീനവുമുള്ളവർ. രണ്ട്, ഓരോ പ്രാദേശികസഭയുടെ ചുമതല വഹിക്കുന്നവർ. ആദ്യത്തെ വിഭാഗത്തിൽ എത്രയും പ്രാധാന്യമർഹിക്കുന്നവരാണ് അപ്പോസ്തോലന്മാർ. അവർ കഴിഞ്ഞാൽ പ്രവാചകന്മാരും സുവിശേഷകന്മാരും ഈ വിഭാഗത്തിൽപ്പെടും. രണ്ടാമത്തെ ഗണത്തിൽപ്പെടുന്നവരാണ്, ഇടയന്മാരും, ഉപദേഷ്ടാക്കന്മാരും. കശീശന്മാർ, ശെമ്മാശന്മാർ എന്നിവരും ഈ ഗണത്തിൽപ്പെടുന്നു. ഓരോ വിഭാഗത്തെയും കുറിച്ചു വിശദമായി നമുക്കു പരിശോധിക്കാം.



### 1. അപ്പോസ്തോലന്മാർ

ശുശ്രൂഷാ സ്ഥാനികളിൽ പ്രഥമ ഗണനീയർ ഇവർ തന്നെ. കർത്താവു തന്നെ നേരിട്ടു വിളിക്കുകയും അധികാരം നൽകി നിയോഗിക്കുകയും ചെയ്തവരാണ്. അപ്പോസ്തോലൻ (ഗ്രീക്ക്) എന്ന പദത്തിന് 'അയയ്ക്കപ്പെട്ടവൻ' (സുറിയാനി - ശ്ലീഹാ) എന്നർത്ഥം. യഹൂദ മതത്തിലും ചിന്താഗതിയിലും 'ഷാലിയാഹ്' (ശ്ലീഹാ) എന്ന സ്ഥാനമുണ്ടായിരുന്നു. ഉന്നതനായ ഒരാളിന്റെ പേരിലും ആളിനു പകരമായും അധികാരാവകാശങ്ങളോടെ അയയ്ക്കപ്പെടുന്ന ആൾ. യഹൂദന്മാരുടെ തൽമൂദുകളിൽ ഈ സ്ഥാനികളെപ്പറ്റി പറഞ്ഞിരിക്കുന്നതിപ്രകാരമാണ്. ഒരാളിന്റെ ശ്ലീഹാ ആ ആളിനെപ്പോലെയും ആ ആളിനു തുല്യനുമാകുന്നു (A man's shaliah is as it were himself).

കർത്താവിന്റെ സമകാലീനർക്കു പരിചിതമായ ഒരു സ്ഥാനമാണ് (ശ്ലീഹാ) അവിടുത്തെ ശിഷ്യന്മാരിൽ നിന്നു തെരഞ്ഞെടുത്ത പന്ത്രണ്ടു പേർക്കു നൽകിയത്. ആ സ്ഥാനത്തിനു പുതിയ അർത്ഥവ്യാപ്തി കർത്താവു നൽകി. "തന്നോടുകൂടെ ഇരിക്കുവാനും, പ്രസംഗിക്കേണ്ടതിന് അയയ്ക്കുവാനും, ഭൂതങ്ങളെ പുറത്താക്കേണ്ടതിന് അധികാരം ഉണ്ടാകുവാനും പന്തിരുവരെ നിയമിച്ചു" (മർക്കോ. 3:14; ലൂക്കോ 9:1). കർത്താവ് അവരോടുകൂടെയുള്ളപ്പോൾ "പന്തിരുവർ" (The Twelve) എന്നാണ് വിളിക്കപ്പെട്ടത്. എന്നാൽ കർത്താവ് പോയശേഷം അവർ "അയയ്ക്കപ്പെട്ടവർ" എന്ന നിലയിൽ അപ്പോസ്തോലന്മാർ (ശ്ലീഹന്മാർ) എന്ന് അറിയപ്പെട്ടു. കർത്താവ് അവരെ തെരഞ്ഞെടുത്തതും നിയോഗിച്ചതും അവിടുന്നു ചെയ്ത അതേ കാര്യങ്ങൾ നിർവ്വഹിക്കുവാനായിട്ടായിരുന്നു. അതിനവർക്ക് അധികാരവും ശക്തിയും നൽകുകയും ചെയ്തു.

പന്തിരുവരുടെ സ്ഥാനം നിസ്തുലമായിരുന്നു. അത് മറ്റാർക്കും അവകാശപ്പെടാവുന്നതല്ല. അപ്പോസ്തോലൻ എന്ന സ്ഥാനത്തിന്റെ മാനദണ്ഡം അ: പ്ര: 1:21 ൽ നിർവ്വചിച്ചിരിക്കുന്നത് ശ്രദ്ധേയമാണ്. യൂദാ സ്കറിയോത്തായ്ക്കു പകരം ഒരാളിനെ തെരഞ്ഞെടുക്കുമ്പോൾ പറയുന്നു: "കർത്താവായ യേശു യോഹന്നാന്റെ സ്നാനം മുതൽ നമ്മെ വിട്ടു ആരോഹണം ചെയ്ത നാൾ വരെ നമ്മുടെ ഇടയിൽ സഞ്ചരിച്ചുപോന്ന കാലത്തെല്ലാം

ഞങ്ങളോടു കൂടെ നടന്ന പുരുഷന്മാരിൽ ഒരുവൻ" എന്നു നിർവചിക്കുന്നു. പിന്നീട് അപ്പോസ്തോലൻ എന്ന സംജ്ഞ വ്യാപകമായ അർത്ഥത്തിൽ മറ്റു പലർക്കും നൽകിയിട്ടുള്ളതായി കാണാം. യറുശലേമിലെ സഭാതലവനും കർത്താവിന്റെ സഹോദരനുമായ യാക്കോബ്, തർസോസുകാരനായ പൗലോസ് (വിജാതീയരുടെ അപ്പോസ്തോലൻ എന്നു വിശേഷിപ്പിക്കപ്പെട്ടിട്ടുണ്ട്), കുപ്രോസുകാരനായ ബർന്നബാസ്, സിൽവാനോസ് തുടങ്ങിയ പലർക്കും ഈ പേരു നൽകിയിട്ടുണ്ട് (അപ. പ്ര. 14:14, 1 തെസ്സ. 2:6, 2 കൊരി. 8:23, റോമ. 16:7).

അപ്പോസ്തോലന്മാരുടെ അധികാര പദവികളും അധികാര സീമയും വലുതായിരുന്നു. സഭകൾ സ്ഥാപിക്കുന്നതിനും അവയുടെ ഭരണകാര്യങ്ങൾ ക്രമീകരിക്കുന്നതിനും പുറമെ, അപ്പോസ്തോലന്മാർ കൈവച്ച് പരിശുദ്ധാത്മ വരങ്ങളും പട്ടത്വ നൽവരവും നൽകുന്നതായും കാണാം (അ. പ്ര. 6:6, 8:18, 14:23, 2 തീമോ 1:6). പിൽക്കാലത്ത് എപ്പിസ്കോപ്പാമാർ സഭയിൽ അപ്പോസ്തോലന്മാരുടെ പിൻഗാമികളായിത്തീർന്നു.

### 2. പ്രവാചകന്മാർ

ഇവർ പഴയനിയമ കാലത്തെ പ്രവാചകന്മാരുടെ പിൻഗാമികളല്ല. ക്രിസ്തീയസഭയിൽ ഉയർന്നുവന്ന സ്ഥാനികളാണ്. അപ്പോസ്തോലന്മാരോട് ചേർത്ത് ഇവരെപ്പറ്റി പറയുന്നതായി കാണാം. "ചിലരെ അപ്പോസ്തോലന്മാരായും, ചിലരെ പ്രവാചകന്മാരായും, ചിലരെ സുവിശേഷകന്മാരായും, ചിലരെ ഇടയന്മാരായും ഉപദേഷ്ടാക്കാന്മാരായും നിയമിച്ചിരിക്കുന്നു. (എഫേ. 4:11, 1 കൊരി. 12:28, എഫേ. 2:20). ഭാവി കാര്യങ്ങളെ മുൻകൂട്ടി പറയുന്നവർ എന്നാണ് നാം പ്രവാചകന്മാരെപ്പറ്റി ധരിച്ചുവെച്ചിരിക്കുന്നത്. ആ ഒരു കാര്യം അവർ നിറവേറ്റുന്നുണ്ട് എന്നു കാണാം. അഗബോസിന്റെ കാര്യം കാണുക (അ. പ്ര. 21:10). എന്നാൽ മൗലികമായും പ്രവാചകൻ, പരിശുദ്ധാത്മ നിറവിലും പ്രചോദനത്തിലും പ്രബോധനം നടത്തുന്നവൻ ആണ് (He is an inspired teacher).

പ്രവാചകന്മാർ പ്രാദേശിക സഭയിൽ ഒതുങ്ങി നിൽക്കുന്നവർ ആയിരുന്നില്ല. പ്രവർത്തന വ്യാപ്തിയുള്ള സ്ഥാനമായിരുന്നു അവരുടേത്. എന്നാൽ രണ്ടാം നൂറ്റാണ്ടിന്റെ അന്ത്യത്തോടുകൂടി ഇങ്ങനെയൊരു സ്ഥാനം സഭയിൽ നിന്ന് അപ്രത്യക്ഷമാകുന്നു. ആ ദൗത്യം കൂടെ പുരോഹിത സ്ഥാനികളിൽ വന്നുചേർന്നു.

### 3. സുവിശേഷകന്മാർ

പ്രവാചകന്മാരോടു ചേർന്നു പ്രവർത്തിച്ചുപോന്നവരാണ്. ഇവരെ സഞ്ചാര മിഷനറിമാർ എന്നു വിശേഷിപ്പിക്കാം. ശെമ്മാശന്മാരിൽ ഒരുവനായ



ഫീലിപ്പോസിനെ "സുവിശേഷകൻ" എന്നു വിളിച്ചിരിക്കുന്നു (അ. പ്ര. 21:8). തീമോത്തിയോസിനു നൽകുന്ന നിർദ്ദേശത്തിൽ "സുവിശേഷകന്റെ പ്രവൃത്തി ചെയ്യുക" (2 തിമോ. 4:5) എന്നുണ്ട്. അതിന്റെ അർത്ഥം സുവിശേഷം അറിയിക്കുന്ന ദൗത്യത്തിൽ ദത്തശ്രദ്ധനായിരിക്കണം എന്നാകുന്നു. 'സുവിശേഷകൻ' എന്ന സ്ഥാനം നൽകി, പ്രാദേശിക ഇടവകകളിൽ സുവിശേഷ പ്രവർത്തനം നടത്തുവാൻ കൈവെയ്പോടുകൂടി ചില അല്മായക്കാരെ നിയമിക്കുന്ന പതിവ് ഇപ്പോഴും നിലനില്ക്കുന്നു.

### 4. ഇടയന്മാരും ഉപദേഷ്ടാക്കന്മാരും (എഫേ. 4:11)

ഇവർ പ്രാദേശിക സഭകളിലെ ചുമതല വഹിച്ചവരായിരുന്നു. ഇടയന്മാരും ഉപദേഷ്ടാക്കന്മാരും എന്നു രണ്ടു തരം സ്ഥാനികളെക്കുറിച്ചല്ല പറയുന്നതെന്നും, അതിന്റെ മൂലഭാഷ (ഗ്രീക്ക്) അനുസരിച്ച് "ഇടയന്മാരുമായ ഉപദേഷ്ടാക്കന്മാർ" എന്ന് പരിഭാഷപ്പെടുത്താമെന്നും ചൂണ്ടിക്കാണിക്കുന്നു. മാത്രമല്ല 1 കൊരി. 12:28 "ഉപദേഷ്ടാക്കന്മാർ" (Teachers) എന്നു മാത്രമേയുള്ളു. 'ഇടയന്മാർ' വിട്ടുകളഞ്ഞിരിക്കുന്നു. രണ്ടു സ്ഥാനികളല്ല ഒരു വിഭാഗത്തെ കുറിക്കുന്നു എന്ന മുൻ നിഗമനം ഇതു സ്ഥിരീകരിക്കുന്നു.

ഓരോ പ്രാദേശിക സഭയിലും ശ്ലൈഹികാധികാരവും നൽവരവും പ്രാപിച്ച ശുശ്രൂഷകരുണ്ടായിരുന്നു. അപ്പോസ്തോലന്മാർ സഭ സ്ഥാപിക്കുമ്പോൾ ഇപ്രകാരമുള്ള ശുശ്രൂഷകരെ നിയമിക്കുന്നതായി കാണാം. അവർ സഭ തോറും അവർക്കു കശീശന്മാരെ (മൂപ്പന്മാരെ) നിയമിക്കുകയും, ഉപവസിച്ചും പ്രാർത്ഥിച്ചും കൊണ്ട് തങ്ങൾ വിശ്വസിച്ച കർത്താവിൽ അവരെ ഭരമേല്പിക്കുകയും ചെയ്തു (അ. പ്ര. 14:23).

ഫിലിപ്പ്യർക്കു പൗലോസ് ലേഖനം അയയ്ക്കുമ്പോൾ അഭിവാദനത്തിൽ എപ്പിസ്കോപ്പാമാരും ശെമ്മാശന്മാരും (ഡീക്കന്മാർ) എന്നു സംബോധന ചെയ്തിട്ടുള്ളത് മേൽ സൂചിപ്പിച്ചിട്ടുള്ള 'ഇടയന്മാരും ഉപദേഷ്ടാക്കന്മാരും' എന്ന സ്ഥാനികളെത്തന്നെയാണെന്ന് അനുമാനിക്കാം. ഓരോ സഭയിലും എപ്പിസ്കോപ്പന്മാരുടെ (ഏകവചനമല്ല, ബഹുവചനമാണ് ഉപയോഗിച്ചിട്ടുള്ളത്) സമിതി സഭാഭരണം നടത്തുകയും വിശുദ്ധ കൂദാശകൾ അനുഷ്ഠിക്കുകയും ചെയ്തുപോന്നു. എപ്പിസ്കോപ്പാ എന്നും കശീശ്ശാ എന്നും പരാമർശിക്കുന്നത് ഒരേ സ്ഥാനികളെത്തന്നെയാണ് എന്നു അനുമാനിക്കാൻ ന്യായമുണ്ട്. ഇവർ അപ്പോസ്തോലന്മാർക്കു വിധേയരായിട്ടാണു വർത്തിച്ചത്. ഇവരെ സഹായിക്കുവാനും ഇവരോടു സഹകരിച്ചു പ്രവർത്തിക്കാനും നിയമിക്കപ്പെട്ടവരായിരുന്നു ശെമ്മാശന്മാർ.

ഈ ക്രമീകരണങ്ങളെപ്പറ്റിയും ശുശ്രൂഷാ സ്ഥാനികളെപ്പറ്റിയും വിശദമായ പ്രതിപാദനം തീമോത്തിയോസിനും തീത്തോസിനും എഴുതിയ ലേഖനങ്ങളിൽ (ഇവ ഇടയലേഖനങ്ങൾ എന്നറിയപ്പെടുന്നു) നൽകിയിട്ടുണ്ട്. ഈ

ലേഖനങ്ങൾ സഭാ ശുശ്രൂഷയിൽ ഏർപ്പെട്ടിരിക്കുന്നവർക്കു വേണ്ടി അവർക്കാവശ്യമായ ഉത്ബോധനങ്ങളും നിർദ്ദേശങ്ങളും നൽകുന്നതിന് എഴുതപ്പെട്ടവ ആയിരുന്നു. എപ്പിസ്കോപ്പാ, കശീശ്ശാ എന്നിങ്ങനെയുള്ള സ്ഥാനികളെപ്പറ്റി പറയുമ്പോൾ അത് നൂതനമായ ഏതെങ്കിലും സ്ഥാനങ്ങളെപ്പറ്റി പരാമർശിക്കുകയായിരുന്നില്ല. മുകളിൽപ്പറഞ്ഞ, പ്രാദേശിക തലത്തിലുള്ള ഇടയന്മാരെ കുറിക്കുകയായിരുന്നു ചെയ്തത്.

### 5. എപ്പിസ്കോപ്പാ

ഈ ഗ്രീക്കു വാക്കിന് മേൽനോട്ടക്കാരൻ (Overseer) തലവൻ, മേലധികാരി എന്നൊക്കെ അർത്ഥം പറയാം. യവന സമൂഹത്തിൽ നേതൃത്വം വഹിക്കുന്നവർക്ക് ഈ പേര് നൽകിയിരുന്നു. ഇതിനു തുല്യമായി യഹൂദ സമൂഹത്തിൽ ഉപയോഗിച്ചുപോന്ന പേരാണ് കശീശ്ശാ (അർത്ഥം മൂപ്പൻ) എന്നുള്ളത്. അതുകൊണ്ടു പുതിയനിയമ കാലത്ത് ക്രിസ്തീയ സഭയിൽ നേതൃത്വം വഹിച്ചവർക്ക് ഈ പേരുകൾ നൽകപ്പെട്ടു. ഒരേ സ്ഥാനികളെ കുറിക്കുവാനാണ് ഈ പേരുകൾ ഉപയോഗിച്ചുപോന്നത് എന്നു മുകളിൽ സൂചിപ്പിക്കുകയുണ്ടായി. ആ നിഗമനത്തെ സാധൂകരിക്കുന്നതാണ് അപ്പോസ്തോലപ്രവൃത്തികളിലെ ഒരു പരാമർശം. എഫേസൂസിലെ കശീശ്ശന്മാരെ സംബോധന ചെയ്തുകൊണ്ടു പൗലോസ് ശ്ലീഹാ സംസാരിക്കുമ്പോൾ, "പരിശുദ്ധാത്മാവു നിങ്ങളെ എപ്പിസ്കോപ്പാമാരാക്കി വച്ചു" എന്നു പറയുന്നുണ്ട് (അ. പ്ര. 20:28).

ഇടയലേഖനങ്ങളിൽ എപ്പിസ്കോപ്പാമാരെപ്പറ്റിയും കശീശ്ശന്മാരെപ്പറ്റിയും പ്രതിപാദിക്കുന്നു. തിമോത്തിയോസിനുള്ള ലേഖനത്തിൽ എപ്പിസ്കോപ്പാമാരെപ്പറ്റിയും ശെമ്മാശന്മാരെപ്പറ്റിയും മാത്രമെ പറയുന്നുള്ളു (1 തിമോ. 3:1–13). കശീശ്ശന്മാരെ വിട്ടുകളഞ്ഞിരിക്കുന്നു. തീത്തോസിനുള്ള ലേഖനത്തിൽ കശീശ്ശന്മാരെപ്പറ്റി പറഞ്ഞുകൊണ്ടു തുടങ്ങുന്നു. അക്കൂട്ടത്തിൽ എപ്പിസ്കോപ്പായുടെ സ്വഭാവത്തെക്കുറിച്ചും പറയുന്നു (തീത്തോ. 1:5 – 9). അതുകൊണ്ടു ഇവിടെ എപ്പിസ്കോപ്പാ, കശീശ്ശാ എന്നതിന്റെ പര്യായമെന്നവണ്ണം ഉപയോഗിച്ചിരിക്കുന്നു എന്നു കരുതാം. ഈ സ്ഥാനികളുടെ യോഗ്യതകളെപ്പറ്റി പറയുന്നത് ഏതാണ്ട് ഒരേ വിധത്തിൽ തന്നെയാണ്. അതുകൊണ്ടു എപ്പിസ്കോപ്പായും കശീശ്ശായും തമ്മിലുള്ള വേർതിരിവ് ആദ്യഘട്ടത്തിലില്ലായിരുന്നു എന്നു വേണം ചിന്തിക്കേണ്ടത്. അന്നു അപ്പോസ്തോലന്മാർ ഉണ്ടായിരുന്ന ഘട്ടവുമാണ്. അപ്പോസ്തോലന്മാരുടെ കാലശേഷം എപ്പിസ്കോപ്പാ സ്ഥാനം വ്യതിരിക്തമാവുകയും കൂടുതൽ അധികാരാവകാശ ങ്ങൾ ഉള്ളവരായി തീരുകയും ചെയ്തു.

### 6. കശീശ്ശന്മാർ

യഹൂദ സഭയിൽ മോശയുടെ കാലം മുതൽ 'മൂപ്പന്മാർ' (കശീശ്ശന്മാർ) ഉണ്ടായിരുന്നതായി കാണാം. ന്യായപ്രമാണം വ്യാഖ്യാനിക്കുന്നതിനും



പഠിപ്പിക്കുന്നതിനുമുള്ള ചുമതലകൾക്കു പുറമേ സാമൂഹിക ജീവിതത്തെ സ്പർശിക്കുന്ന കാര്യങ്ങൾ നിയന്ത്രിക്കുവാനും ഇവർക്കധികാരമുണ്ടായിരുന്നു. യേശുവിനെതിരായി ഗൂഢാലോചന നടത്തിയവരിൽ കശീശ്ശന്മാരും ഉൾപ്പെടുന്നു.

ക്രിസ്തീയ സഭയിലും ആരംഭം മുതൽക്കേ കശീശ്ശന്മാർ നിയമിതരായിരുന്നു. ഇവർ "ഇടയന്മാരായും ഉപദേഷ്ടാക്കന്മാരായും" ഓരോ സഭയിലും (ഇടവകയിലും) പ്രവർത്തിച്ചുപോന്നു. "നിങ്ങളുടെ ഇടയിൽ അദ്ധ്വാനിക്കുകയും കർത്താവിൽ നിങ്ങളെ ഭരിക്കുകയും പ്രബോധിപ്പിക്കുകയും ചെയ്യുന്നവരോടു" (1 തെസ്സ. 5:12) കൃതജ്ഞതയും അനുസരണയുമുള്ളവരായിരിപ്പാൻ പൗലോസ് ശ്ലീഹാ തന്റെ വത്സലരായ തെസ്സലോനിക്യരോടു ആജ്ഞാപിക്കുന്നു. യറുശലേം സുന്നഹദോസിൽ (എ. ഡി. 50) അപ്പോസ്തോലന്മാരോടൊപ്പം കശീശ്ശന്മാരും പങ്കെടുത്തതായും തീരുമാനങ്ങൾ ചെയ്യുന്നതായും കാണുന്നു (അ. പ്ര.15:2, 4, 6, 23; 16: 4; 21:18 കാണുക).

ഇവരുടെ കർത്തവ്യങ്ങളെപ്പറ്റി പത്രോസ് ശ്ലീഹാ തന്റെ ഒന്നാം ലേഖനത്തിൽ (5:1–4) പ്രസ്താവിക്കുന്നു. ഇവരുടെ ജീവിതശൈലി, ജീവിത വീക്ഷണം എന്തായിരിക്കണം എന്നെല്ലാം വ്യക്തമാക്കുന്നു. യാക്കോബു ശ്ലീഹാ കശീശ്ശന്മാരുടെ കർത്തവ്യത്തെപ്പറ്റി പറയുമ്പോൾ തൈലാഭിഷേകം നടത്തി രോഗസൗഖ്യം നൽകുന്ന കാര്യം പരാമർശിക്കുന്നുണ്ട് (5:14 മുതൽ).

കശീശ്ശന്മാർ കൈവയ്പോടുകൂടി അവരോധിക്കപ്പെട്ടുവെന്നും, പ്രബോധനപരവും, കൗദാശികവുമായ കർത്തവ്യങ്ങൾ അനുഷ്ഠിക്കുവാൻ തക്കവണ്ണം എല്ലാ സഭകളിലും അവർ നിയമിതരായിരുന്നുവെന്നുമാണ് നമ്മുടെ പഠനത്തിൽ നിന്നും തെളിയുന്നത്.

### 7. ശെമ്മാശന്മാർ (ശുശ്രൂഷകന്മാർ)

യറുശലേമിലെ സഭയിൽ ഏഴു പേരെ ശെമ്മാശന്മാരായി വേർതിരിക്കയും അപ്പോസ്തോലന്മാർ അവരുടെ മേൽ കൈവച്ചു പ്രാർത്ഥിച്ച് അവരെ നിയമിക്കുകയും ചെയ്തതായി കാണാം (അ: പ്ര: 6:1 – 6 ). അവരെ നിയമിക്കുന്നതിനുള്ള സാഹചര്യം യവനഭാഷ സംസാരിക്കുന്നവരുടെ വിധവമാരെ എബ്രായഭാഷ സംസാരിക്കുന്നവർ അവഗണിക്കുന്നു (പ്രത്യേകിച്ച് ഭക്ഷണ വിതരണ കാര്യത്തിൽ) എന്ന ആരോപണമാണ്. അതിനു പരിഹാരം വരുത്താൻ ദിനംപ്രതിയുള്ള ഭക്ഷ്യവിതരണത്തിൽ സഹായിക്കാനായിട്ടാണ് ഏഴു പേരെ നിയമിച്ചത്. ഇവരാണ് സഭയിലെ ആദ്യത്തെ ശെമ്മാശന്മാർ. ഇവർ കേവലം 'മേശയിലെ ശുശ്രൂഷ' മാത്രം നിർവഹിച്ചു എന്നു ചിന്തിച്ചുകൂടാ. കൂടുതൽ ഉത്തരവാദിത്തങ്ങൾ അവർക്കുണ്ടായിരുന്നു എന്ന് പിൽക്കാല ചരിത്രം തെളിയിക്കുന്നു. ഏഴു പേരിൽ ഒരുവനായ സ്തേഫാനോസ് എരിവുള്ളവനായി ദൈവവചനം പ്രാഗത്ഭ്യത്തോടെ സംസാരിക്കുകയും,

സുനഗോഗുകളിൽ യഹൂദ സമൂഹത്തോട് സംവാദം നടത്തുകയും ചെയ്തു. മറ്റൊരാളായ ഫീലിപ്പോസ് ശമര്യയിൽ പോയി പ്രസംഗിക്കുകയും അനേകരെ സ്നാനപ്പെടുത്തുകയും ചെയ്തു (അ: പ്ര: 8:12–16). അങ്ങനെ സ്നാനപ്പെട്ടവർക്ക് പരിശുദ്ധാത്മദാനം നൽകാൻ ഫീലിപ്പോസിന് അധികാരമില്ലായിരുന്നു. അദ്ദേഹം ഒരു ശെമ്മാശൻ മാത്രമായിരുന്നല്ലോ. പത്രോസും യോഹന്നാനും ശമര്യയിൽ എത്തി സ്നാനം സ്വീകരിച്ചവർക്ക് പരിശുദ്ധാത്മദാനം നൽകുകയായിരുന്നു (അ: പ്ര: 8:15, 16).

ഇതര സഭകളിലും ശെമ്മാശന്മാർ ഉണ്ടായിരുന്നു. ഫിലിപ്യർക്കുള്ള ലേഖനത്തിൽ എപ്പിസ്കോപ്പാമാരോടു കൂടെ ശെമ്മാശന്മാരെയും സംബോധന ചെയ്യുന്നുണ്ട് (ഫിലി. 1:1). ഇടയലേഖനങ്ങളിൽ നിന്നു ശെമ്മാശന്മാർക്ക് അംഗീകൃതമായ ഒരു സ്ഥാനം സഭാഭരണ സംവിധാനത്തിൽ ഉണ്ടായിരുന്നു എന്നു മനസ്സിലാക്കാം (1 തീമോ. 3:8–12). അവരുടെ യോഗ്യതകൾ, ഉത്തരവാദിത്തങ്ങൾ തുടങ്ങിയവ വിശദമായി പ്രതിപാദിച്ചിട്ടുണ്ട്. അന്ന് ശെമ്മാശന്മാർ എന്നത് ഒരു ആയുഷ്ക്കാല പദവി ആയിരുന്നു. ഇന്നത്തെപ്പോലെ കശീശ്ശന്മാരാകാനുള്ള ചവിട്ടുപടി ആയിരുന്നില്ല. ആയുഷ്ക്കാല ശെമ്മാശന്മാർ ഉള്ള സഭകൾ ഇന്നും പലതുണ്ട്.

## സഭാശുശ്രൂഷകർ, ആദ്യ നൂറ്റാണ്ടുകളിൽ

അപ്പോസ്തോലിക കാലത്തെ സഭാശുശ്രൂഷകരെപ്പറ്റി പുതിയനിയമത്തിൽ നിന്നു ലഭിക്കുന്ന ചിത്രമാണു നാം ഇതുവരെ കണ്ടത്. ക്രമാനുഗതമായ വളർച്ച ഇക്കാര്യത്തിൽ ഉണ്ടായിരുന്നു. സകല സത്യത്തിലേക്കും സഭയെ നയിക്കുന്ന പരിശുദ്ധാത്മാവ് പൗരോഹിത്യ സംബന്ധമായ ക്രമീകരണത്തിലും സഭയെ നയിച്ചു. അപ്പോസ്തോലിക കാലത്തിനു ശേഷമുള്ള ഘട്ടത്തിലേക്കു നാമൊന്നു കടന്നുനോക്കേണ്ടതാണ്. അതിൽ അഞ്ചു സാക്ഷ്യങ്ങൾ മാത്രം നമുക്കു പരിശോധിക്കാം.

### 1. റോമിലെ ക്ലിമീസ് (Clement of Rome)

എ. ഡി. 90 നോട് അടുത്ത കാലത്ത് കൊരിന്തിലെ സഭയ്ക്കു എഴുതുന്ന ലേഖനത്തിൽ ശീശ്മക്കാരായി നിന്നുകൊണ്ട് സഭയിൽ പിളർപ്പുവരുത്തുന്നവർക്കെതിരായി ആഞ്ഞടിക്കുന്നു. അധികാരത്തിനു (ആചാര്യത്വത്തിന്) വിധേയപ്പെടേണ്ടതിന്റെ ആവശ്യകത ശക്തമായ ഭാഷയിൽ വ്യക്തമാക്കുന്നു. പഴയനിയമത്തിൽ മോശയ്ക്ക് എതിരായി ജനം എഴുന്നേറ്റതിന്റെ ഭവിഷ്യത്തു ചൂണ്ടിക്കാണിച്ചുകൊണ്ട് സഭയിലെ വിവിധ സ്ഥാനികളെപ്പറ്റി പരാമർശിക്കുന്നു. അപ്പോസ്തോലിക പിന്തുടർച്ച അദ്ദേഹം ഉയർത്തിപ്പിടിക്കുന്ന വിഷയമാണ്. അദ്ദേഹം എഴുതി, "പൂർണ്ണ ജ്ഞാനം പ്രാപിച്ചുകൊണ്ട് അവർ (അപ്പോസ്തോലന്മാർ) എപ്പിസ്കോപ്പാമാരെയും, ശെമ്മാശന്മാരെയും നിയമിക്കുകയും, അവർ നിദ്ര പ്രാപിക്കുന്ന പക്ഷം അംഗീകരിക്കപ്പെട്ട മറ്റ് ആളുകൾ അവരെ പിന്തുടരുവാൻ നിയമിക്കുന്നതിനുള്ള കൂടുതൽ അധികാരം നൽകുകയും ചെയ്തു."



എപ്പിസ്കോപ്പാമാരെപ്പറ്റിയും ശെമ്മാശന്മാരെപ്പറ്റിയും പ്രസ്താവിക്കുന്നു. കശീശന്മാരെപ്പറ്റിയില്ല. പൗലോസിന്റെ കത്തുകളിലെന്ന പോലെ ഇവിടെയും കശീശ്ശന്മാർ എപ്പിസ്കോപ്പാമാരിൽ നിന്നു വ്യതിരിക്തരല്ല എന്നു മനസ്സിലാക്കാം.

### 2. ഡിഡാക്കേ (Teaching of the Twelve)

ഇത് രണ്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ വിരചിതമായിട്ടുള്ളതാണ്. ഇതിൽ സഭാ ശുശ്രൂഷയെപ്പറ്റിയും ശുശ്രൂഷാ സ്ഥാനികളെപ്പറ്റിയും പ്രസ്താവിച്ചിട്ടുള്ളത് അപ്പോസ്തോല പ്രവൃത്തികളിൽ കാണുന്നതുപോലെയാണ്. പ്രാദേശിക സഭയിൽ ആരാധനകൾ നടത്തുവാൻ പ്രത്യേകം തെരഞ്ഞെടുത്തിട്ടുള്ള എപ്പിസ്കോപ്പാമാരെപ്പറ്റിയും ശെമ്മാശന്മാരെപ്പറ്റിയും പറയുന്നു. എന്നാൽ അവർക്കുപരിയാണ് അപ്പോസ്തോലന്മാരും പ്രവാചകന്മാരും. പ്രവാചകന്മാരിൽത്തന്നെ വ്യാജന്മാരുമുണ്ടായിരുന്നു എന്നു ചൂണ്ടിക്കാണിക്കുന്നു. ഓരോ സഭയും അവരവരുടെ എപ്പിസ്ക്കോപ്പാമാരെയും ശെമ്മാശന്മാരെയും തെരഞ്ഞെടുക്കേണ്ടതാകുന്നു എന്ന തത്ത്വം ഇതിൽ വ്യക്തമാക്കിയിട്ടുണ്ട്.

### 3. വിശുദ്ധ ഇഗ്നാത്തിയോസ്

രണ്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ അന്ത്യോഖ്യയിൽ ജീവിച്ച് റോമായിൽ രക്തസാക്ഷിയായി മരിച്ചു. അദ്ദേഹം റോമിലേക്കു ആനയിക്കപ്പെടുമ്പോൾ മാർഗ്ഗമദ്ധ്യേ സ്മിർണായിൽ വച്ച് നാലും ത്രോവാസിൽ വച്ച് മൂന്നും ലേഖനങ്ങൾ എഴുതി. ഈ കത്തുകളിൽ പട്ടത്വ സ്ഥാനങ്ങളെപ്പറ്റി വ്യക്തമായ പ്രസ്താവനകളുണ്ട്. സഭയിൽ എപ്പിസ്കോപ്പ, കശീശ്ശാ, ശെമ്മാശൻ എന്നീ മൂന്നു സ്ഥാനങ്ങൾ ഉണ്ടായിരുന്നു എന്നു വ്യക്തമാക്കുന്നു. ഇവ കൂടാതെ സഭയുടെ അസ്തിത്വം തന്നെ ഇല്ലെന്നു പറയുന്നു (Without these three orders no church has a title to the name).

അദ്ദേഹം എഴുതുന്നു; "യേശുക്രിസ്തു പിതാവിനെ അനുസരിച്ചതുപോലെ നിങ്ങൾ എല്ലാവരും എപ്പിസ്കോപ്പാമാരെയും അപ്പോസ്തോലന്മാരെ എന്നപോലെ കശീശ്ശന്മാരെയും അനുസരിക്കണം. ദൈവകല്പനകൾക്കെന്നപോലെ ശെമ്മാശന്മാർക്ക് ബഹുമതിയും നൽകണം. സഭയെ സംബന്ധിക്കുന്ന യാതൊന്നും എപ്പിസ്കോപ്പായെ കൂടാതെ ഒരുവനും ചെയ്യരുത്.... എവിടെയെല്ലാം എപ്പിസ്കോപ്പാ സന്നിഹിതനാകുന്നുവോ അവിടെ ജനങ്ങളുമായിരിക്കട്ടെ; യേശുക്രിസ്തു എവിടെ ആയിരിക്കുന്നുവോ അവിടെ സാർവ്വത്രിക സഭ ആയിരിക്കുന്നതു പോലെ."

"ഭൂലോകത്തിന്റെ അതിർത്തി വരെയും നിയോഗിക്കപ്പെട്ടവരായ എപ്പിസ്കോപ്പാമാർ" എന്നു പ്രസ്താവിക്കുമ്പോൾ സഭയുടെ എല്ലാ ഭാഗങ്ങളിലും എപ്പിസ്കോപ്പാമാർ ഉണ്ടായിരുന്നു എന്നാണ് വിവക്ഷ.

**4. സ്മിർണായിലെ പോളിക്കർപ്പോസ്**

രണ്ടാം നൂറ്റാണ്ടിന്റെ ആരംഭകാലത്ത് സ്മിർണായിലെ എപ്പിസ്കോപ്പാ ആയിരുന്നു. അദ്ദേഹം ഫിലിപ്യ സഭയ്ക്കു എഴുതുമ്പോൾ 'പോളിക്കർപ്പോസും കൂടെയുള്ള കശീശ്ശന്മാരും' എന്നാണാരംഭിക്കുന്നത്. ഫിലിപ്യയിലെ സഭയെപ്പറ്റി പറയുന്നിടത്ത് കശീശ്ശന്മാരും ശെമ്മാശന്മാരും എന്നു മാത്രമേ പരാമർശമുള്ളു. അതിൽ നിന്ന് ഫിലിപ്യ സഭയുടെ മേൽ പോളിക്കർപ്പോസ് എപ്പിസ്കോപ്പൽ അധികാരം നടത്തിയെന്നു ചിന്തിക്കുന്നവരുണ്ട്. അതല്ല ഫിലിപ്യ സഭയിൽ അപ്പോൾ എപ്പിസ്ക്കോപ്പാ ആയി ആരും ഉണ്ടായിരുന്നില്ല എന്ന് അഭിപ്രായപ്പെടുന്നവരുമുണ്ട്.

**5. ഹെർമ്മാസിന്റെ 'ഇടയൻ'** (Shepherd of Hermas)

ഈ കൃതിയുടെ കാലം രണ്ടാം നൂറ്റാണ്ടിന്റെ മദ്ധ്യം എന്നു കരുതുന്നു. ഇതിൽ അദ്ധ്യക്ഷത വഹിക്കുന്ന കശീശ്ശന്മാരെപ്പറ്റി പറയുന്നു. "മുഖ്യാസനങ്ങൾ വഹിക്കുന്നവരെപ്പറ്റിയും സഭയുടെ ഭരണം നടത്തുന്നവരെപ്പറ്റിയും പ്രത്യേകം വേർതിരിച്ചു പ്രസ്താവിക്കുന്നു. ആതിഥ്യം നൽകുന്നവരും ആവശ്യത്തിലിരിക്കുന്നവർക്ക് അഭയം നൽകുന്നവരുമായ എപ്പിസ്ക്കോപ്പാമാരെപ്പറ്റി പറയുന്നു. 'ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട ജനത്തെ വിശുദ്ധിയിലും അന്തസ്സിലും ശുശ്രൂഷിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന അപ്പോസ്തോലന്മാർ, എപ്പിസ്ക്കോപ്പാമാർ, ഉപദേഷ്ടാക്കന്മാർ (കശീശ്ശന്മാർ?) ശെമ്മാശന്മാർ' എന്നിവരെപ്പറ്റി പരാമർശമുണ്ട്.

മേൽപ്പറഞ്ഞ സാക്ഷ്യങ്ങളിൽ നിന്ന് രണ്ടാം നൂറ്റാണ്ടിന്റെ മദ്ധ്യഘട്ടത്തിലെ ഒരു സാമാന്യചിത്രം നമുക്കു ലഭിക്കുന്നു.

a. സിറിയൻ, ഏഷ്യൻ സഭകളിൽ സ്പഷ്ടമായും മൂന്നു ഗണത്തിലുള്ള സ്ഥാനികൾ ഉണ്ടായിരുന്നു. b. കശീശന്മാരെക്കാൾ ഉന്നതമായ അധികാരവും ഭരണചുതലയും എപ്പിസ്ക്കോപ്പായ്ക്കുണ്ടായിരുന്നു. c. കൂദാശാനുഷ്ഠാനത്തിന്റെയും സഭാ ഭരണത്തിന്റെയും കേന്ദ്രം എപ്പിസ്കോപ്പാ ആയിരുന്നു. d. ചില കേന്ദ്രങ്ങളിൽ എപ്പിസ്കോപ്പാമാരുടെ ഒരു സമിതി ഭരണം നടത്തിയെന്നു തോന്നുന്നു.

മൂന്നാം നൂറ്റാണ്ടിനു ശേഷം മാത്രമാണ് മെത്രാപ്പോലീത്താ (പ്രധാന നഗരത്തിലെ എപ്പിസ്ക്കോപ്പാ) പാത്രിയർക്കീസ്, കാതോലിക്കാ തുടങ്ങിയ സ്ഥാനങ്ങൾ സഭയിൽ രൂപം പ്രാപിച്ചത്.

**പാഠം 3**

# ശുശ്രൂഷകരുടെ വിളിയും നിയോഗവും

❑ എല്ലാ വിശ്വാസികളും വിളിക്കപ്പെട്ടവരാകുന്നു ❑ ദൈവിക ശുശ്രൂഷയ്ക്കുള്ള വിളി ❑ ആന്തരികമായ ദൈവവിളി ❑ നിർണ്ണായകമായ ചില ജീവിതാനുഭവങ്ങൾ വഴി ❑ ബാഹ്യമായ വിളി ❑ പട്ടംകൊട

**1. എല്ലാ വിശ്വാസികളും വിളിക്കപ്പെട്ടവരാകുന്നു**

എല്ലാ വിശ്വാസികളും ക്രിസ്തുവിനാൽ വിളിക്കപ്പെട്ടവരാകുന്നു എന്ന അവബോധം സർവ്വപ്രധാനമാണ്. ക്രിസ്തീയ ജീവിതത്തിനും സാക്ഷ്യത്തിനുമുള്ള പ്രചോദനം തന്നെ ഈ ബോദ്ധ്യത്തിൽ നിന്നുയരുന്നു. പുതിയ നിയമം എന്തു വെളിപ്പെടുത്തുന്നു? നാം വിശുദ്ധിയിലേക്കും (1 തെസ്സ. 4:7) സ്വാതന്ത്ര്യത്തിലേക്കും (ഗലാ. 5:13) സമാധാനത്തിലേക്കും (കൊലോ. 3:15) അത്ഭുത പ്രകാശത്തിലേക്കും (1 പത്രോ. 2:9) ആവശ്യമെങ്കിൽ പീഡാനുഭവത്തിലേക്കും (1 പത്രോ. 2:21) വിളിക്കപ്പെട്ടവരാകുന്നു. ഇതാണ് വിശ്വാസികളുടെ പദവിയും ഉത്തരവാദിത്തവും. ആദിമസഭയിൽ ഈ വിളിയെപ്പറ്റി ഓരോ വിശ്വാസിക്കും ബോധ്യമുണ്ടായിരുന്നു. അതുകൊണ്ട് അവർ തങ്ങളുടെ സാധാരണ ജോലി ഉപേക്ഷിക്കുന്നതായി കാണുന്നില്ല. അടിമകളായിരുന്നവർ, ആ സ്ഥാനത്തു തുടരുന്നു. ബിസിനസ്സിൽ ഏർപ്പെട്ടിരുന്നവരും അങ്ങനെ തന്നെ. എന്നാൽ വിളിയുടെ യാഥാർത്ഥ്യം അവരുടെ ജീവിതാനുഭവത്തിൽ പ്രകടമായി. വിശുദ്ധിയും ,വിശ്വസ്തതയും, സ്നേഹവും, കരുതലും പങ്കുവയ്ക്കലും എല്ലാം തന്നെ ജീവിതത്തിൽ ദൃശ്യമായിരുന്നു. ക്രിസ്തീയ ജീവിതത്തിൽ പ്രകടമാകുന്ന ഈ മാറ്റത്തെപ്പറ്റി വിശ്വാസസമർത്ഥകരായ (Apologist) പിതാക്കന്മാരുടെ കൃതികളിൽ വ്യക്തമാക്കുന്നുണ്ട്.

**2. ദൈവിക ശുശ്രൂഷയ്ക്കുള്ള വിളി**

എല്ലാവരും ദൈവത്താൽ വിളിക്കപ്പെട്ടവരാകുന്നു എങ്കിലും, ചിലരെ സഭയിൽ പ്രത്യേക ശുശ്രൂഷയ്ക്കായി വേർതിരിക്കുന്നു എന്നു നാം നേരത്തേ കണ്ടു. അവർ ഏതെല്ലാം സ്ഥാനികൾ ആകുന്നു എന്നതും നമ്മുടെ പഠനവിഷയമായിരുന്നു. അങ്ങനെയുള്ള സ്ഥാനികളുടെ വിളി, യോഗ്യത, പരിശീലനം മുതലായവയാണ് ഇവിടെ നമുക്ക് പരിഗണിക്കുവാനുള്ളത്.

**3. ആന്തരികമായ ദൈവവിളി** (The Inward Call)

കർത്താവ് അവിടുത്തെ ശുശ്രൂഷയ്ക്കായി തന്നെ വിളിച്ചിരിക്കുന്നു എന്ന ഉത്തമബോധ്യം ഓരോ ക്രിസ്തീയ ശുശ്രൂഷകനുമുണ്ടായിരിക്കണം.

ശീമോനെയും അന്ത്രയോസിനെയും ഗലീലത്തടാക തീരത്തു വച്ച് "എന്റെ പിന്നാലെ വരിക" എന്നു വിളിച്ച കർത്താവ്, ഇന്നത്തെ ശുശ്രൂഷകനെയും വിളിച്ചിരിക്കുന്നു എന്ന നിർണ്ണയമുണ്ടാകണം. ആ നിർണ്ണയമില്ലാത്തവർ സാഹചര്യങ്ങളുടെ സമ്മർദ്ദം കൊണ്ടും, സ്വാർത്ഥപരമായ ലക്ഷ്യങ്ങൾ മുന്നിൽ വച്ചും സഭാ ശുശ്രൂഷയ്ക്കു വരുന്നത് അവർക്കു തന്നെയും, സഭയ്ക്കു പൊതുവായും അപകടകരമാണ്. നവീകരണ സഭകളിൽ പട്ടം കൊട ശുശ്രൂഷയുടെ ആരംഭത്തിൽ ഇപ്രകാരം ചോദിക്കുന്നു: "ദൈവം നിന്നെ സഭയിലെ ശുശ്രൂഷയ്ക്കായി വിളിച്ചിരിക്കുന്നു എന്നു നീ വിശ്വസിക്കുന്നുവോ?" ഓർത്തഡോക്സു സഭയിൽ അങ്ങനെയൊരു ചോദ്യമില്ലെങ്കിലും, ശുശ്രൂഷയുടെ പ്രാരംഭത്തിൽ എപ്പിസ്കോപ്പാ പ്രഖ്യാപിക്കുന്നു: "പരിശുദ്ധാത്മാവു നിന്നെ വിളിക്കുന്നു." ആ വിളിക്കുത്തരമായിട്ട് സഭാ ശുശ്രൂഷയ്ക്ക് സ്വയം സമർപ്പിക്കുന്നു എന്നു ആ വ്യക്തി കരുതണം.

ദൈവം തങ്ങളെ വിളിച്ചു നിയോഗിച്ചിരിക്കുന്നു എന്നു പ്രവാചകന്മാർ വിശ്വസിച്ചിരിക്കുന്നതു കൊണ്ടാണ്, പീഡനങ്ങളുടെ നടുവിലും, ഭീഷണികളുടെ മുമ്പിലും അവർ പാളിപ്പോകാതെ ഉറച്ചുനിന്നത്. ഇന്നും ക്രിസ്തീയ ശുശ്രൂഷകന് എതിർപ്പുകളും വിമർശനങ്ങളും ഉപദ്രവങ്ങളും അഭിമുഖീകരിക്കേണ്ടതുണ്ട്. പലപ്പോഴും സഭയ്ക്കുള്ളിൽ നിന്നും, സഭയ്ക്കു പുറത്തു നിന്നും അവ ഉയരാം. സാമ്പത്തിക പരാധീനതകളും അന്യമായിരിക്കയില്ല. ഇവയുടെ നടുവിൽ ധീരതയോടെ ഉറച്ചുനിന്ന് തന്റെ ദൗത്യം നിർവ്വഹിക്കണമെങ്കിൽ ദൈവം തന്നെ വിളിച്ചിരിക്കുന്നു എന്ന ആഴമായ ബോധ്യം ഉള്ളിന്റെ ഉള്ളിൽ ഉണ്ടായിരിക്കണം. ഈ ബോധ്യമുള്ളവൻ, "എന്നെ വിളിച്ചിരിക്കുന്ന കർത്താവു വിശ്വസ്തൻ; അവൻ എന്റെ എല്ലാ അനുഭവങ്ങളിലും അവസ്ഥകളിലും കാത്തുകൊള്ളും" എന്ന മനോഭാവത്തോടെ സേവനം അനുഷ്ഠിക്കാൻ കഴിയും. ഒരു ക്രിസ്തീയ ശുശ്രൂഷകൻ പല ത്യാഗങ്ങളും അനുഷ്ഠിക്കേണ്ടതായി വരും. പത്രോസും, അന്ത്രയോസും, സെബദിമക്കളും വലയും വഞ്ചിയും ഉപജീവനത്തിനുള്ളതെല്ലാം ഉപേക്ഷിച്ച് യേശുവിനെ പിൻപറ്റിയത് വിളിയെക്കുറിച്ചുള്ള ആഴമായ ബോധ്യവും, ആ വിളിക്ക് കലവറ കൂടാതെ സ്വയം സമർപ്പിക്കുവാൻ സന്നദ്ധമായതുകൊണ്ടുമാണ്.

**വിളി എങ്ങനെ ഉണ്ടാകുന്നു?**

ദൈവവിളി ഉണ്ടാകുന്നത് എല്ലാവർക്കും ഒരേവിധത്തിലല്ല. പത്രോസിനെ തടാക തീരത്തു നിന്നു നേരിട്ടു വിളിച്ചു എങ്കിൽ പൗലോസിനെ അത്ഭുതകരമായ അടയാളങ്ങളോടും അനുഭവങ്ങളോടും കൂടിയാണ് വിളിച്ചത്. അതുപോലെ ഇന്നും വിളി പല വിധത്തിലുണ്ടാകാം.

**1. മാതാപിതാക്കളും ബന്ധുജനങ്ങളും വഴി**

മാതാപിതാക്കളുടെ ഉത്തമ മാതൃകയും സൽപ്രേരണകളും പലർക്കും ദൈവവിളി കേൾക്കുവാൻ കാരണമായിട്ടുണ്ട്. ജനിക്കുന്നതിനു മുമ്പോ അതിനു ശേഷമോ മക്കളെ ദൈവവേലയ്ക്കായി സമർപ്പിക്കുന്ന മാതാപിതാക്കളുണ്ട്. ആ സമർപ്പണത്തിന്റെ അടിസ്ഥാനത്തിൽ അവർ മക്കളെ വളർത്തുകയും ബോധവൽക്കരിക്കയും ചെയ്യുന്നു. അതു ദൈവവിളി തിരിച്ചറിയുവാൻ ഏറെ സഹായകമായിരിക്കും. കുടുംബാംഗങ്ങളുടെ പ്രേരണയും പ്രചോദനവും ആത്മസമർപ്പണത്തിനു കാരണമായിത്തീരാം. സഭാശുശ്രൂഷയ്ക്കും ക്രിസ്തീയ സേവനത്തിനും മക്കളെ സമർപ്പിച്ച് ഒരുക്കുന്ന മാതാപിതാക്കൾ പ്രശംസാർഹരാണ്.

എന്നാൽ മാതാപിതാക്കൾ നേർന്നതു കൊണ്ടും അവരുടെ നിർബന്ധവും താല്പര്യവും നിമിത്തവും കർത്തൃശുശ്രൂഷയ്ക്കു വരുന്നവർ ഇന്നും ഇല്ലാതില്ല. ദൈവം തങ്ങളെ വിളിച്ചിരിക്കുന്നുവെന്നും, അതു ദൈവത്തിന്റെ കൃപാതിരേകത്താൽ മാത്രമാകുന്നു എന്നും ബോധ്യമില്ലാത്തവർ ഈ രംഗത്തേയ്ക്കു വരുന്നത് അപകടകരമാണ്. അത്തരക്കാർ അധികാരത്തെ വെല്ലുവിളിക്കാനും അവസരങ്ങളേയും സ്ഥാനങ്ങളേയും ദുരുപയോഗപ്പെടുത്താനും മടിക്കയില്ല. മാത്രമല്ല പ്രശ്നങ്ങളും പ്രതിബന്ധങ്ങളും വരുമ്പോൾ മാതാപിതാക്കളെ പഴിക്കുന്നതിനും, പിന്മാറ്റ ജീവിതത്തിലേക്ക് പോകുന്നതിനുമിടയാകും.

**2. സഭാപ്രവർത്തകർ വഴി**

ക്രിസ്തീയ രംഗത്തു പ്രവർത്തിക്കുന്ന വൈദികരോ, അത്മായ നേതാക്കളോ നടത്തുന്ന ആഹ്വാനം അനേകരെ ക്രിസ്തീയ ശുശ്രൂഷയിലേക്ക് വരാൻ പ്രേരിപ്പിച്ചിട്ടുണ്ട്. "കൊയ്ത്തു വളരെ; വേലക്കാരോ ചുരുക്കം" എന്നുള്ള വാക്യം ഉദ്ധരിച്ചുകൊണ്ട് സഭയുടെ മിഷൻ രംഗത്തും, ഇടവക രംഗത്തും പ്രവർത്തിക്കുവാനുള്ള വിളി പല നേതാക്കന്മാരും നടത്താറുള്ളതാണ്. യുവജന സമ്മേളനങ്ങൾ, വിദ്യാർത്ഥി സമ്മേളനങ്ങൾ എന്നിവയിൽ കേട്ട ആഹ്വാനം സ്വീകരിച്ച പലരും ഇല്ലാതില്ല. ചെറുപ്പം മുതൽ തന്നെ മദ്ബഹായിൽ ശുശ്രൂഷ അനുഷ്ഠിച്ചും, ആദ്ധ്യാത്മിക സംഘടനകളിൽ പങ്കെടുത്തും ഉത്സാഹവും തീക്ഷ്ണതയും പുലർത്തിയിട്ടുള്ളവരും തങ്ങളെത്തന്നെ മുഴുവൻ സമയ ക്രിസ്തീയ ശുശ്രൂഷയ്ക്കു സമർപ്പിച്ചിട്ടുള്ള സംഭവങ്ങളുണ്ട്. ചില മേൽപ്പട്ടക്കാർ "ദൈവവിളി" കോൺഫറൻസുകളും ധ്യാനയോഗങ്ങളും സംഘടിപ്പിക്കുന്നു. ഇവയിൽ പങ്കെടുക്കുന്നവർ ദൈവനിയോഗം സ്വീകരിക്കുവാൻ മുമ്പോട്ടു വരുന്നു. ആശ്രമവാസികളായ ചിലരുടെ ജീവിതവും അവരുമായുള്ള സഹവാസവും പലരെയും ആശ്രമപ്രസ്ഥാനങ്ങൾ വഴിയുള്ള ക്രിസ്തീയ ശുശ്രൂഷയ്ക്കു പ്രേരിപ്പിച്ചിട്ടുണ്ട്. ചില വൈദികർ അവർ സേവനം അനുഷ്ഠിക്കുന്ന ഇടവകകളിലെ യുവാക്കളിൽ നല്ല സ്വാധീനം വരുത്തി അവരെ സഭാസേവനത്തിനു പ്രോത്സാഹിപ്പിക്കുന്നു. ഏതായാലും മേല്പട്ടക്കാർ, പട്ടക്കാർ, സന്ന്യാസി ശ്രേഷ്ഠർ, സുവിശേഷ

രംഗത്തു പ്രവർത്തിക്കുന്ന അത്മായ നേതാക്കൾ എന്നിവരിൽ കൂടി അനേകരെ സഭാ ശുശ്രൂഷയ്ക്കായി ആഹ്വാനം ചെയ്യുവാൻ സാധിക്കണം.

മിഷനറിമാരുടെയും സുകൃതജീവിതത്തിനുടമകളായ സഭാ നേതാക്കന്മാരുടെയും ജീവചരിത്രങ്ങളും അവരുടെ ആത്മപ്രചോദിതമായ കൃതികളും വായിച്ച് ആകൃഷ്ടരായവർ കുറവല്ല. അതവരെ ആത്യന്തികമായി ജീവിത സമർപ്പണത്തിന് പ്രേരിപ്പിച്ചിട്ടുണ്ട്.

### 3. നിർണ്ണായകമായ ജീവിതാനുഭവങ്ങൾ വഴി

ദൈവം തങ്ങളുടെ ജീവിതത്തിൽ നേരിട്ട് ഇടപെട്ടു എന്ന് തോന്നത്തക്ക ചില അനുഭവങ്ങൾ ഉണ്ടായി എന്നു വരാം. രോഗത്തിൽ നിന്നുള്ള അത്ഭുത സൗഖ്യം, അപകടത്തെ അതിജീവിക്കാൻ കഴിഞ്ഞ സാഹചര്യം, അപ്രതീക്ഷിതമായി സംഭവിച്ച ചില വെള്ളിടികൾ ഇവയൊക്കെ മാനസാന്തരത്തിനും, തുടർന്ന് ദൈവശുശ്രൂഷയ്ക്കായി സ്വയം സമർപ്പിക്കുന്നതിനും സംഗതിയാകുന്നു. പ്രതിസന്ധികൾ സ്വന്തം നിസാരതയെ കാണുന്നതിനും, ദൈവകൃപയുടെ ആഴം ഗ്രഹിക്കുന്നതിനും കാരണമാകാറുണ്ട്. അനന്തമായ ദൈവകൃപ അനുഭവിച്ചതിന്റെ അടിസ്ഥാനത്തിൽ സ്വജീവിതം ദൈവികശുശ്രൂഷയ്ക്കായി അർപ്പിക്കുന്നു.

ദൈവവിളി വിവിധ മാർഗ്ഗങ്ങളിൽ കൂടിയും മുഖാന്തരങ്ങളിൽ കൂടിയും ഉണ്ടാകുന്നു എന്നാണ് നാം മനസ്സിലാക്കിയത്. ഏതു മാർഗ്ഗത്തിൽകൂടി ലഭിച്ചാലും, "ദൈവം എന്നെ വിളിച്ചിരിക്കുന്നു" എന്ന ആന്തരിക ബോധം വ്യക്തമായിട്ടുണ്ടാകണം. കർത്താവു പറഞ്ഞു: "നിങ്ങൾ എന്നെ തെരഞ്ഞെടുത്തു എന്നല്ല, ഞാൻ നിങ്ങളെ തെരഞ്ഞെടുത്തു നിങ്ങൾ പോയി ഫലം കായ്ക്കേണ്ടതിനും നിങ്ങളുടെ ഫലം നിലനിൽക്കേണ്ടതിനും നിങ്ങളെ ആക്കിവച്ചുമിരിക്കുന്നു" (യോഹ. 15:16). ഇതു ഇന്നുള്ള ക്രിസ്തീയ ശുശ്രൂഷകരെ സംബന്ധിച്ചും സംഗതമായ സത്യം തന്നെ.

### (b) ബാഹ്യമായ വിളി: (The Outward call)

ദൈവം തന്നെ വിളിച്ചിരിക്കുന്നു എന്ന ആന്തരിക ബോധ്യം ഉള്ളതു പോലെ തന്നെ സഭ തന്നെ വിളിച്ചു നിയോഗിക്കുന്നു എന്ന ബോധ്യവും വേണം. ആട്ടിൻവാതിലിൽ കൂടി അല്ലാതെ അകത്തു പ്രവേശിക്കുന്ന പ്രവണത ഉണ്ടാകാൻ പാടില്ല. പുരാതന കാലം മുതൽ തന്നെ സഭാശുശ്രൂഷയ്ക്കുള്ള സ്ഥാനികളെ സഭ തെരഞ്ഞെടുക്കുകയായിരുന്നു. ശെമ്മാശന്മാരായി ഏഴു പേരെ തെരഞ്ഞെടുത്തതിനെപ്പറ്റി ലൂക്കോസ് വിവരിക്കുന്നു: "നല്ല സാക്ഷ്യമുള്ള ഏഴു പുരുഷന്മാരെ നിങ്ങളിൽത്തന്നെ തിരഞ്ഞെടുത്തുകൊൾവിൻ" (അ: പ്ര: 6:3). രണ്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിലുള്ള ഒരു കൃതിയായ 'ഡിഡാക്കെ'യിൽ ഇപ്രകാരം നിർദ്ദേശിക്കുന്നു. "നിങ്ങൾക്കുള്ള എപ്പിസ്കോപ്പാമാരെയും ശെമ്മാശന്മാരെയും നിങ്ങൾ തന്നെ തിരഞ്ഞെടുക്കുവിൻ."



ജീവിത വിശുദ്ധിയും ആത്മീയ തീക്ഷ്ണതയും നേതൃത്വഗുണവുമുള്ള വ്യക്തികളെ മറ്റുള്ളവർ മനസ്സിലാക്കി, അവരെ തെരഞ്ഞെടുക്കുകയാണ്. അതായത് മറ്റുള്ളവരുടെ നല്ല സാക്ഷ്യം ഉള്ളവരായിരിക്കണം. മലങ്കര സഭയിൽ നിലവിലിരുന്ന വ്യവസ്ഥ, ഇടവകപ്പൊതുയോഗം കൂടി ഒരാളിനെ സഭാശുശ്രൂഷയ്ക്കു തെരഞ്ഞെടുക്കുകയും ഇടവകയുടെ "ദേശകുറി"യുമായി മെത്രാപ്പോലീത്തായുടെ അടുക്കലേക്ക് അയയ്ക്കുകയുമായിരുന്നു. ദേശകുറി ഇല്ലാതെ മെത്രാപ്പോലീത്താ ഒരാളിനെ സ്വീകരിക്കുകയോ പട്ടം കൊടുക്കുകയോ ചെയ്യുകയില്ല. ഇന്ന് വൈദിക സെമിനാരിയിലെ പരിശീലനം കഴിഞ്ഞ് പഠനവും സ്വഭാവവും തൃപ്തികരമെന്ന് പ്രിൻസിപ്പൽ സർട്ടിഫിക്കറ്റു നൽകാതെ പട്ടം കൊടുക്കാറില്ല.

എപ്പിസ്കോപ്പായെ അഭിഷേകം ചെയ്യുമ്പോൾ വിശ്വാസികൾ "ഇവൻ യോഗ്യൻ" എന്നർത്ഥമുള്ള "ഒക്സിയോസ്" എന്ന് മൂന്നു പ്രാവശ്യം പ്രഖ്യാപിക്കുന്നു. ജനങ്ങളുടെ നല്ല സാക്ഷ്യമുള്ളവൻ എന്നാണ് അർത്ഥമാക്കുന്നത്. എപ്പിസ്ക്കോപ്പായെ തെരഞ്ഞെടുക്കണമെങ്കിലും, വൈദികരും അത്മായ പ്രതിനിധികളും അടങ്ങുന്ന അസോസിയേഷൻ ഒരുമിച്ചുകൂടി അവരുടെ സമ്മതി പ്രകടിപ്പിക്കേണ്ടിയിരിക്കുന്നു.

#### പട്ടംകൊട

ബാഹ്യമായ വിളിയുടെ സ്ഥിരീകരണവും പൂർത്തീകരണവുമാണ് പട്ടംകൊട ശുശ്രൂഷ മൂലം നടക്കുന്നത്. വിളിയെക്കുറിച്ചുള്ള ആന്തരീയ ബോധ്യം എത്ര തന്നെ ഗാഢവും ശക്തവുമായിരുന്നാലും സഭാശുശ്രൂഷയ്ക്ക് നിയോഗിക്കപ്പെടണമെങ്കിൽ നിയമാനുസൃതമുള്ള പട്ടംകൊടയിൽകൂടി അധികാരവും നൽവരങ്ങളും പ്രാപിച്ചവനായിരിക്കണം. അപ്പോസ്തോലിക കാലം മുതൽ തന്നെ കൈവയ്പിൽകൂടി കൃപാവരങ്ങൾ പകരുന്ന പതിവുണ്ടായിരുന്നു. ഇതു പഴയനിയമ പാരമ്പര്യത്തിൽ നിന്നു ലഭിച്ചതാണ്. ശെമ്മാശന്മാരായ സഭയിൽ നിയമിച്ച ഏഴു പേരുടെ മേലും അപ്പോസ്തോലന്മാർ കൈവച്ചു പ്രാർത്ഥിച്ചു എന്നു കാണാം (അ: പ്ര: 6:6). ഇടയലേഖനത്തിൽ തീമോത്തിയോസിനു ലഭിച്ച കൈവയ്പിനെപ്പറ്റി പൗലോസ് ശ്ലീഹാ അനുസ്മരിപ്പിക്കുന്നു (1 തീമോ. 4:14; 2 തീമോ. 1:6). തീമോത്തിയോസിനു നൽകുന്ന നിർദ്ദേശത്തിൽ യാതൊരുത്തന്റെ മേലും വേഗത്തിൽ കൈവയ്ക്കരുത് (1 തീമോ. 5:22) എന്നുണ്ട്. ഈ വേദഭാഗങ്ങൾ തെളിയിക്കുന്നത് അപ്പോസ്തോലിക കാലം മുതൽ സഭയിൽ കൈവയ്പിൽക്കൂടി സഭാ ശുശ്രൂഷകരെ അവരോധിച്ചുവെന്നാണ്. അവരുടെ തെരഞ്ഞെടുപ്പ് സ്ഥിരീകരിക്കുക മാത്രമല്ല കർത്തവ്യ നിർവഹണത്തിനാവശ്യമായ പരിശുദ്ധാത്മ

വരങ്ങൾ പകർന്നുകൊടുക്കുകയുമാണ് കൈവയ്പിൽകൂടി നടക്കുന്നത്.

കൈവയ്പു നടത്താനുള്ള അവകാശവും അധികാരവും അപ്പോസ്തോലന്മാരുടെ പിന്തുടർച്ചക്കാരായ എപ്പിസ്ക്കോപ്പാമാർക്കാണുള്ളത്. അപ്പോസ്തോലിക പിന്തുടർച്ചയ്ക്കും സഭയുടെ ഐക്യത്തിനും എപ്പിസ്ക്കോപ്പസി ആവശ്യമെന്നു കാണാം. "അപ്പോസ്തോലിക സ്ഥാനത്തിന്റെ യഥാർത്ഥ പിൻതുടർച്ചക്കാർ മേല്പട്ടക്കാർ മാത്രമാണ്. മറ്റുള്ള ശുശ്രൂഷകന്മാരെല്ലാം അവരുടെ സഹായികൾ ആകുന്നു."

ഓർത്തഡോക്സു സഭയുടെ പട്ടംകൊട ശുശ്രൂഷയുടെ പ്രാരംഭത്തിൽ സ്ഥാനാർത്ഥി വിശ്വാസം ഏറ്റുപറയുന്നു. വിശ്വാസത്തിന്റെ കലവറക്കാരനായി നിയമിക്കപ്പെടുമ്പോൾ ഓർത്തഡോക്സ് വിശ്വാസം എന്തെന്ന് അറിയുകയും പരസ്യമായി അതു പ്രഖ്യാപിക്കുകയും വേണം. അതിനുശേഷം "പരിശുദ്ധാത്മാവു നിന്നെ വിളിക്കുന്നു" എന്നു പ്രഖ്യാപിച്ചുകൊണ്ട് മദ്ബഹായിലേക്ക് ആഘോഷപൂർവ്വം ആനയിക്കുന്നു. ത്രോണോസിന്റെ മൂലകൾ മുത്തിയശേഷം മേല്പട്ടക്കാരന്റെ മുമ്പിൽ മുട്ടുകുത്തിനിൽക്കുന്നു. പരിശുദ്ധാത്മാവിന്റെ ആവാസത്തിനായി പ്രാർത്ഥിച്ചുകൊണ്ട് കൈവയ്പു നടത്തുന്നു. തുടർന്ന് സ്ഥാനലബ്ധി മേല്പട്ടക്കാരൻ പ്രഖ്യാപിക്കുകയും അംശവസ്ത്രങ്ങൾ അണിയിക്കയും ചെയ്യുന്നു.

കൈവയ്പ് ശുശ്രൂഷയിൽക്കൂടി സഭ വ്യക്തമാക്കാനുദ്ദേശിക്കുന്ന കാര്യങ്ങൾ ശ്രദ്ധിക്കേണ്ടതാണ്. (1) പട്ടക്കാർക്കുള്ള അധികാരങ്ങളും നൽവരങ്ങളും അവരുടെ നൈസർഗ്ഗിക കഴിവുകളിൽ നിന്നോ പാണ്ഡിത്യത്തിൽ നിന്നോ, പുണ്യജീവിതത്തിൽ നിന്നോ ഉണ്ടാകുന്നതല്ല. പിന്നെയോ ക്രിസ്തുവിൽ നിന്ന് അവിടുത്തെ സ്ഥാനപതിയായ മേൽപ്പട്ടക്കാരന്റെ കൈവയ്പു മൂലം ലഭിക്കുന്നതാണ്. (2) സഭയിൽ അവർക്കു ലഭിക്കുന്ന അംഗീകാരവും അധികാരങ്ങളും കൈവയ്പിൽ കൂടി ലഭിക്കുന്ന സ്ഥാനം നിമിത്തമാണ്. സഭയിൽ പ്രവർത്തിക്കുവാൻ അവർക്ക് തന്മൂലം അവകാശവും അധികാരവും ലഭിക്കുന്നു. (3) അവരുടെ ശുശ്രൂഷ സഭയുടെ കെട്ടുപണിക്കു വേണ്ടി ഉദ്ദേശിക്കപ്പെട്ടിരിക്കുന്നു. അതു സാധ്യമാക്കുവാൻ തക്കവണ്ണം അവർക്കു ലഭിച്ച കൃപാവരത്തെ പരിപുഷ്ടിപ്പെടുത്തണം. പട്ടത്വനൽവരം ഉണ്ട് എന്നു ധരിച്ച്, സ്വയസംതൃപ്തിയിൽ ലയിക്കുവാൻ പാടില്ല. ഈ അക്ഷയധനം മൺപാത്രങ്ങളിൽ പകർന്നിരിക്കുന്നു എന്ന വിനയഭാവമാണ് ശുശ്രൂഷകർ പുലർത്തേണ്ടത്.

## പാഠം 4

# ശുശ്രൂഷകരുടെ യോഗ്യതകൾ

❑ ആരോപണങ്ങൾക്കതീതൻ ❑ ഏകഭാര്യയുടെ ഭർത്താവ് ❑ മാന്യത പുലർത്തണം ❑ അതിഥി സൽക്കാരം ആചരിക്കണം ❑ മദ്യപ്രിയനാകരുത് ❑ തല്ലുകാരനും കലഹപ്രിയനുമാകരുത് ❑ ദ്രവ്യാഗ്രഹമില്ലാത്തവൻ ആയിരിക്കണം ❑ സ്വന്തം കുടുംബത്തെ നന്നായി ഭരിക്കുന്നവൻ ❑ പുതുതായി വിശ്വാസം സ്വീകരിച്ച ആൾ ആയിരിക്കരുത് ❑ പുറമേയുള്ളവരോടു നല്ല സാക്ഷ്യം പ്രാപിച്ചവൻ ❑ ദോഷം സഹിക്കുന്നവൻ ❑ സമയം തക്കത്തിൽ ഉപയോഗിക്കുന്നവൻ ❑ യേശുക്രിസ്തുവിനെ സകലത്തിലും മാതൃകയാക്കുന്നവൻ

ഓരോ തൊഴിലിലും പ്രവേശിക്കുന്നവർക്ക് ചില നിർദ്ദിഷ്ട യോഗ്യതകൾ നിഷ്കർഷിക്കുന്നു. കായികവും മാനസികവും വൈകാരികവുമായ കഴിവുകൾ പരിഗണിക്കപ്പെടും. പട്ടാളസേവനത്തിനായി തെരഞ്ഞെടുക്കുമ്പോൾ കർശനമായ പരീക്ഷകളും പരിശോധനകളും നടത്തുന്നു. കായികമായ മാനദണ്ഡം, മാനസികവും വൈകാരികവുമായ നിലവാരം, വിദ്യാഭ്യാസ യോഗ്യത ഇവയെല്ലാം കണക്കിലെടുക്കുന്നു. കാരണം രാഷ്ട്രത്തിന്റെ സുരക്ഷ സൈനികരുടെ കരങ്ങളിലാണ്.

സഭാശുശ്രൂഷകർ ആകുന്നതിനു അടിസ്ഥാനപരമായ ചില യോഗ്യതകൾ ആവശ്യമാണ്. അനേകം വ്യക്തികളുടെ ജീവിതവും അവരുടെ പ്രശ്നങ്ങളും കൈകാര്യം ചെയ്യേണ്ട ഭാരിച്ച കർത്തവ്യം നിർവഹിക്കുന്നവരാണ് സഭാശുശ്രൂഷകർ. നിശ്ചയമായും അതിനു തക്ക കായികവും, മാനസികവും, വൈകാരികവും, ആത്മികവുമായ യോഗ്യതകൾ അവർക്കുണ്ടായിരിക്കണം. സഭയിൽ ആദ്യകാലം മുതൽ തന്നെ ചില മാനദണ്ഡങ്ങൾ ഇതിനു വേണ്ടി സ്വീകരിച്ചിരുന്നു. ആദ്യമായി ശെമ്മാശന്മാരെ തെരഞ്ഞെടുക്കുമ്പോൾ അപ്പോസ്തോലന്മാർ പ്രസ്താവിച്ചത്, 'ആത്മാവും ജ്ഞാനവും നിറഞ്ഞ നല്ല സാക്ഷ്യമുള്ള ഏഴുപേരെ തെരഞ്ഞെടുത്തുകൊൾവിൻ' (അ: പ്ര: 6:3) എന്നായിരുന്നു.

പിൽക്കാലത്ത് സഭ കുറെക്കൂടെ വ്യവസ്ഥാപിതവും സുസംഘടിതവുമായപ്പോൾ സഭാശുശ്രൂഷകരെ തെരഞ്ഞെടുക്കുന്നതിന് കൂടുതലായ മാനദണ്ഡങ്ങൾ പുലർത്തിയെന്നു കാണാം. ഇടയലേഖനങ്ങളിൽ ശുശ്രൂഷകരുടെ യോഗ്യതകളെപ്പറ്റി വിശദമായി പ്രതിപാദിക്കുന്നുണ്ട്. അവ എന്തൊക്കെയെന്നു പരിശോധിക്കാം.

**(1) ആരോപണങ്ങൾക്കതീതൻ** (1 തീമോ. 3:2, തീത്തോ.1:6 – 7)

"നിരപവാദ്യൻ" എന്നു പറയുമ്പോൾ, എന്തെങ്കിലും അപവാദങ്ങളോ

ആരോപണങ്ങളോ ഉന്നയിക്കപ്പെടാൻ പാടില്ലാത്ത ഉത്തമ ജീവിതത്തിനുടമയായിരിക്കണം. പ്രസംഗപാടവമോ, സംഗീതമാധുരിയോ അല്ല ജനങ്ങൾ പ്രധാനമായി പ്രതീക്ഷിക്കുന്നത്. വാക്കും പ്രവൃത്തിയും പൊരുത്തപ്പെടുന്ന ഒരു ഉത്തമ ജീവിതമാതൃകയാണ് ആവശ്യം.

**(2) ഏക ഭാര്യയുടെ ഭർത്താവ്** (1 തീമോ. 3:2; തീത്തോ. 1:6)

ഇതിന്റെ അർത്ഥവിവക്ഷയെപ്പറ്റി അഭിപ്രായാന്തരമുണ്ട്. ബഹുഭാര്യാത്വം നിലനിന്നിരുന്ന അന്നത്തെ സമൂഹത്തിൽ ഏക ഭാര്യാവ്രതമാണ് സൂചിപ്പിക്കുന്നത് എന്നു പലരും കരുതുന്നു. അതല്ല ഒരിക്കൽ മാത്രമേ വിവാഹിതനാകാവൂ (പുനർ വിവാഹം പാടില്ല) എന്നാണ് വിവക്ഷയെന്നും പറയുന്നവരുണ്ട്. വിവാഹേതര ബന്ധങ്ങൾ കർശനമായി നിരോധിച്ചിരിക്കയാണ്. സഭാ ശുശ്രൂഷകൻ ജനങ്ങളുമായി അടുത്തിടപഴകുവാനും ബന്ധപ്പെടാനും അവസരം ലഭിക്കുന്നവനാണ്. അത് വളരെ പ്രലോഭനങ്ങൾക്കു വഴി ഒരുക്കുകയും ചെയ്യുന്നു. അതുകൊണ്ട് എല്ലാ പെരുമാറ്റങ്ങളിലും സംഭാഷണങ്ങളിലും സൂക്ഷ്മതയും ആത്മനിയന്ത്രണവും പാലിച്ചേ മതിയാവൂ. അനാശാസ്യങ്ങളും അശ്ലീലങ്ങളുമായ ടെലിവിഷൻ പരിപാടികൾ പോലും നിശ്ചയമായും ഒഴിവാക്കണം.

**(3) മാന്യത പുലർത്തണം**

വേഷത്തിലും, ഭാവത്തിലും സംഭാഷണങ്ങളിലും എല്ലാം നിയന്ത്രണം പുലർത്തണം. ഒച്ചപ്പാടും ബഹളവും ഉണ്ടാക്കുന്നവരെ മറ്റുള്ളവർ ആദരിക്കുകയില്ല. പരുക്കൻ ഭാവവും, വെറുപ്പും അറപ്പും ഉളവാക്കുന്ന സംഭാഷണ രീതിയും പുലർത്തുന്ന വൈദികരെ ജനങ്ങൾക്കു പുച്ഛമായിരിക്കും. സമൂഹത്തിലായാലും ഭക്ഷണമേശയിലായാലും അന്തസ്സും ആഭിജാത്യവും പുലർത്തുവാൻ കഴിയണം.

**(4) അതിഥി സൽക്കാരം ആചരിക്കണം** (1 തീമോ: 3:2; തീത്തോ. 1:8)

ഇവിടെ ഉപയോഗിച്ചിട്ടുള്ള ഗ്രീക്കു വാക്കിന് “അതിഥികളെ സ്നേഹിക്കുന്നവൻ” എന്നാണ് അർത്ഥം. വ്യക്തിബന്ധങ്ങൾ സ്ഥാപിക്കുന്നതിനും നിലനിറുത്തുന്നതിനും ഇതാവശ്യമാണ്. അമിതമായ സൽക്കാരങ്ങളോ അനിയന്ത്രിതമായ സുഹൃത് സംഗമങ്ങളോ അല്ല പ്രതീക്ഷിക്കുന്നത്. സ്നേഹത്തോടും സൗഹൃദത്തോടും മറ്റുള്ളവരെ സ്വാഗതം ചെയ്യുന്നതിനും, കഴിവും സാഹചര്യവും അനുവദിക്കുന്ന സൽക്കാരങ്ങൾ നടത്തുന്നതിനും കഴിയണം. അവിടെ മിതത്വം പാലിച്ചേ മതിയാവൂ.

**(5) ഉപദേശിക്കുവാൻ സമർത്ഥൻ**

സഭാശുശ്രൂഷകന്റെ പ്രധാനപ്പെട്ട ദൗത്യമാണ് പ്രബോധനം എന്നുള്ളത്.



അതു പല രംഗത്ത് പല സന്ദർഭങ്ങളിലും പല വിധത്തിലും നടത്തുവാനുണ്ട്. പ്രധാനമായി ആരാധനാ മദ്ധ്യേയുള്ള പ്രബോധനമാണ് (അതേപ്പറ്റി വിശദമായി പിന്നീടു പ്രതിപാദിക്കുന്നുണ്ട്). ആ പ്രബോധനങ്ങൾ കാര്യമാത്ര പ്രസക്തവും, ആകർഷകവും, ഉൾക്കാമ്പുള്ളതുമാകാൻ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ഇതു കൂടാതെ മറ്റ് ആത്മിക സംഘടനകളിലും പ്രാർത്ഥനായോഗങ്ങളിലും എല്ലാം പ്രബോധന ദൗത്യം നിറവേറ്റേണ്ടതായുണ്ട്. ഈ രംഗത്ത് അലസതയും അശ്രദ്ധയും വരുത്തിയാൽ ജനങ്ങൾ മറ്റു കേന്ദ്രങ്ങളിലേക്കു തിരിയുവാനും, അവരെ നഷ്ടപ്പെടുവാനും സാധ്യതയുണ്ട്.

**(6) മദ്യപ്രിയനാകരുത്**

അന്നത്തെ സമൂഹത്തിൽ മദ്യപാനം ഒരു വലിയ വിപത്തായിരുന്നു. സഭാ ശുശ്രൂഷകർ പോലും അതിന്റെ കെണിയിൽ വീണു. ഇന്നും മദ്യത്തിനടിമകളായ സഭാപ്രവർത്തകർ അപൂർവ്വമല്ല. സമൂഹത്തിന്റെ വലിയ ശാപവും, കെണിയുമായിരിക്കുന്ന മദ്യാസക്തിയിൽ നിന്നു ജനങ്ങളെ വിമുക്തരാക്കുവാൻ സഭാശുശ്രൂഷകർക്കു ചുമതലയുണ്ട്. വ്യക്തികളുടെയും കുടുംബങ്ങളുടെയും തകർച്ചയ്ക്കും നാശത്തിനും കാരണമാകുന്ന മദ്യവിപത്തിൽ നിന്ന് ജനങ്ങളെ മോചിപ്പിക്കുന്നത് ഒരു വലിയ ദൗത്യമായി എടുക്കേണ്ടിയിരിക്കുന്നു.

**(7) തല്ലുകാരനും കലഹപ്രിയനുമാകരുത്**

സ്വഭാവത്തിൽ മെരുക്കവും, ആത്മശിക്ഷണവുമില്ലാത്തവൻ എവിടെച്ചെന്നാലും പ്രശ്നങ്ങൾ സൃഷ്ടിക്കും. ചിലർ “വഴക്കു വിലയ്ക്കു വാങ്ങുന്നവരായി” കാണപ്പെടും. ജനങ്ങളുടെ ഇടയിലെ കലഹവും ശണ്ഠയും ഇല്ലാതാക്കി സമാധാനവും ശാന്തിയും കൈവരുത്തുവാൻ യത്നിക്കേണ്ട സഭാ ശുശ്രൂഷകൻ, വഴക്കിനു വഴിമരുന്ന് ഇട്ടുകൊടുക്കുന്നവനായി പ്രത്യക്ഷപ്പെട്ടാൽ എത്ര കഷ്ടമായിരിക്കും! സമാധാനമായി ഒഴുകിക്കൊണ്ടിരുന്ന ഇടങ്ങളിൽ എത്തി കലക്കവും ഭിന്നതയും ഉണ്ടാക്കി മുതലെടുക്കാൻ നോക്കുന്നവർ ഇല്ലാതില്ല. “സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ. അവർ ദൈവത്തിന്റെ പുത്രന്മാരെന്നു വിളിക്കപ്പെടും”. ഇതു കർത്താവിന്റെ വാക്കുകളാണ്.

വിവാദങ്ങളും തർക്കങ്ങളും നടത്താൻ ചിലർ തല്പരരാണ്. വിശ്വാസപരമായ കാര്യങ്ങളിലും, സഭാപരമായ വിഷയങ്ങളിലും വാഗ്വാദങ്ങളും തർക്കങ്ങളും നടത്തി അപരനെ കീഴ്പ്പെടുത്താമെന്ന് അഭിമാനിക്കുന്നവരുണ്ട്. തർക്കങ്ങൾകൊണ്ട് ആത്യന്തികവിജയം സാധ്യമല്ല. അതുകൊണ്ട് മൗനമായിരിക്കണമെന്നല്ല. നമുക്കു പറയാനുള്ളത് സൗമ്യമായ ഭാഷയിലും വ്യക്തമായ രീതിയിലും സത്യസന്ധമായി അവതരിപ്പിക്കാം. അതാവശ്യവുമാണ്.

**(8) ദ്രവ്യാഗ്രഹമില്ലാത്തവൻ ആയിരിക്കണം** (1 തീമോ. 3:9, തീത്തോ. 1:7)

മറ്റു പല കഴിവുകളും നന്മകളുമുണ്ടെങ്കിലും, ദ്രവ്യാഗ്രഹം കടന്നുവന്നാൽ സഭാശുശ്രൂഷകന്റെ ദൗത്യം പരാജയപ്പെടും. സഭാശുശ്രൂഷകന്റെ സാമ്പത്തികം അത്ര അഭിമാനകരമല്ല. ഇതര ജീവിതവൃത്തിയിലേർപ്പെട്ടിരിക്കുന്ന അനേകരെ അപേക്ഷിച്ച് സഭാശുശ്രൂഷകരുടെ ശമ്പളം വളരെ കുറവാണ്. എന്നാൽ സാമൂഹിക ചുമതലകൾ അവർക്കു വളരെയുണ്ടു താനും. അതിഥി സൽക്കാരത്തിൽ നിന്നും, മറ്റുള്ള കടമകളിൽ നിന്നും ഒഴിഞ്ഞു നിൽക്കാവുന്നതല്ല. അതുകൊണ്ട് സാമ്പത്തികരംഗത്ത് അവർക്ക് പല സമ്മർദ്ദങ്ങളും പ്രലോഭനങ്ങളും നേരിടേണ്ടതുണ്ട്. എന്നാൽ അവിടെ തികഞ്ഞ വിശ്വസ്തതയും സത്യസന്ധതയും കാര്യവിചാരകത്വ ദർശനവും പുലർത്തുന്നവർ വളരെയാണ്. വി. പൗലോസിന്റെ വാക്കുകളാണ് അവർക്കു ഉദ്ധരിക്കുവാനുള്ളത്. "ഞങ്ങൾ സകലവിധത്തിലും കഷ്ടം സഹിക്കുന്നവർ എങ്കിലും ഇടുങ്ങിയിരിക്കുന്നില്ല; ബുദ്ധിമുട്ടുന്നവർ എങ്കിലും നിരാശപ്പെടുന്നില്ല.... വീണുകിടക്കുന്നവർ എങ്കിലും നശിച്ചുപോകുന്നില്ല" (2 കൊരി. 4:8).

ധനസംബന്ധമായ കാര്യങ്ങളിൽ സഭാശുശ്രൂഷകൻ അവിശ്വസ്തരായാൽ, അവർ എത്ര തന്നെ ഉന്നതസ്ഥാനീയർ ആയാലും, ജനങ്ങളുടെ ഇടയിൽ അവർക്കുള്ള മതിപ്പും ബഹുമാനവും കുറഞ്ഞുപോകും. മാത്രമല്ല അവരുടെ പ്രസംഗങ്ങളെയും, ശുശ്രൂഷകളെയും വിലയിരുത്തുന്നതു പോലും മേൽപ്പറഞ്ഞതിന്റെ അടിസ്ഥാനത്തിലായിരിക്കും. അതുകൊണ്ട് സഭാ ശുശ്രൂഷകർ മിതവ്യയശീലം പുലർത്തുന്നവരും സാമ്പത്തികമായ അച്ചടക്കം കർശനമായി പാലിക്കുന്നവരുമായിത്തീരണം.

**9. സ്വന്തം കുടുംബത്തെ നന്നായി ഭരിക്കുന്നവൻ** (1 തീമോ. 3:4)

സന്യാസവ്രതം എടുത്തവരും, മേല്പട്ടക്കാരുമായ സഭാ ശുശ്രൂഷകർ ഒഴികെ മറ്റുള്ളവർ വിവാഹിതരും കുടുംബം സംരക്ഷിക്കുന്നവരുമാണ്. അതുകൊണ്ട് കുടുംബജീവിതത്തിൽ കൂടിയുള്ള അവരുടെ സാക്ഷ്യം പ്രാധാന്യമർഹിക്കുന്നു.

ഒന്നാമത്തെ കടമ കുടുംബത്തോടാണ്. പലരും അതു മറന്ന് ഇടവകയും, സഭയും, സാമൂഹ്യരംഗവുമായി ബന്ധപ്പെട്ട് അവയുടെ പ്രശ്നങ്ങളുമായി സമയം ചെലവിടുന്നവരുണ്ട്. കുടുംബത്തിൽ ഭാര്യയും മക്കളുമൊത്ത് സമയം ചെലവിടാൻ അവർക്കു കഴിയുന്നില്ല. അതിന്റെ ഫലമായി മക്കൾ അനിയന്ത്രിതരും, നല്ല സാക്ഷ്യമില്ലാത്തവരുമായി തീരുന്നു. വൈദികന്റെ സഭാ പ്രവർത്തനത്തിൽ ഇതു കളങ്കം ചാർത്തുവാനിടയാകും.

സഭാ ശുശ്രൂഷകന്റെ കുടുംബം ആ ദേശത്തിലെ "പ്രഥമ കുടുംബം" ആണ്. എന്നു പറഞ്ഞാൽ ആത്മീയവും ധാർമ്മികവും ആയ നിലവാരത്തിൽ പ്രാഥമ്യത പുലർത്തുവാൻ കഴിയുന്നതായിരിക്കണം. മറ്റുള്ളവർക്കു മാതൃകയാക്കുവാൻ ഉദ്ദേശിക്കപ്പെട്ടിട്ടുള്ള കുടുംബമാണ്. കുടുംബത്തിലെ ആത്മീയ ശിക്ഷണം, അടുക്കും ചിട്ടയുമുള്ള ജീവിതചര്യ, അവിടെ നടമാടുന്ന സ്നേഹത്തിന്റെയും സൗഹൃദത്തിന്റെയും അന്തരീക്ഷം. ഇവയൊക്കെയാണ് മറ്റുള്ളവർക്കു മാതൃകയാകേണ്ടത്. പല സഭാ ശുശ്രൂഷകരുടെയും മക്കൾ, സാമൂഹ്യരംഗത്തും ആത്മികരംഗത്തും ഉന്നതസ്ഥാനം കരസ്ഥമാക്കിയിട്ടുണ്ട്. ഓർത്തഡോക്സ് സഭയിൽ മാത്രമല്ല, മറ്റു സഭകളിലും ഇക്കാര്യം സത്യമാണ്.



**10. പുതുതായി വിശ്വാസം സ്വീകരിച്ച ആൾ ആയിരിക്കരുത്** (1 തീമോ. 3:6)

പഴയ വിശ്വാസിയും പുതിയ വിശ്വാസിയും എന്ന തരംതിരിവ് നിലനിറുത്തണമെന്നല്ല ഇവിടെ സൂചിപ്പിക്കുന്നത്. വളരെ പ്രധാനപ്പെട്ട ചുമതലകൾ ഏറ്റെടുക്കുമ്പോൾ അതിനു തക്ക പക്വതയും പരിജ്ഞാനവും പ്രാപിച്ചിട്ടില്ല എങ്കിൽ ആ വ്യക്തി സ്വധർമ്മത്തിൽ പരാജയപ്പെടുമെന്നു മാത്രമല്ല മറ്റനേകരെ വഴിതെറ്റിക്കാനുമിടയുണ്ട്.

യേശുവിനെ സ്വീകരിച്ച് വിശ്വാസം ഏറ്റുപറയുകയും മാമോദീസാ സ്വീകരിക്കുകയും ചെയ്താൽ എല്ലാമായി എന്നു കരുതുന്ന അനേകരുണ്ട്. സ്നാനമേറ്റ് സഭയിൽ ചേർന്നതു കൊണ്ടു മാത്രമായില്ല, വിശ്വാസത്തിന്റെ ആഴങ്ങൾ മനസ്സിലാക്കുവാനും ക്രിസ്തീയ ജീവിതത്തിന്റെ യാഥാർത്ഥ്യം അനുഭവിച്ചറിയാനുമുണ്ട്. അപ്രകാരമുള്ള ഒരു വളർച്ചയും പുരോഗതിയും ആവശ്യമാണ്. അതില്ലാതെ ഒരാളിനെ, അയാളുടെ മാനസാന്തരത്തിന്റെ അടിസ്ഥാനത്തിൽ മാത്രം നേതൃത്വസ്ഥാനത്ത് അവരോധിക്കുന്നത് അപകടകരമാണ്.

കുത്തഴിഞ്ഞ ജീവിതത്തിനുടമയായിരുന്ന ഒരാൾ പെട്ടെന്ന് മാനസാന്തരപ്പെട്ട് സഭാ സേവനത്തിനായി വന്നാൽ, ഉടനെ പട്ടം നൽകി സഭാ ശുശ്രൂഷ ഏല്പിക്കുന്നത് ആശാസ്യമല്ല എന്നോർക്കണം. അങ്ങനെ ചില സംഭവങ്ങൾ ഇന്നും നടക്കുന്നുണ്ട്.

**11. പുറമേയുള്ളവരോടു നല്ല സാക്ഷ്യം പ്രാപിച്ചവൻ** (1 തീമോ 3:7)

സഭാ ശുശ്രൂഷകൻ ഇടവകയിലോ വിശ്വാസികളുടെ സമൂഹത്തിലോ മാത്രമല്ല പ്രവർത്തിക്കേണ്ടത്. അക്രൈസ്തവരായ അനേകർ ഉൾക്കൊള്ളുന്ന സമൂഹത്തിലും പ്രദേശത്തും പ്രവർത്തിക്കേണ്ടിയിരിക്കുന്നു. അങ്ങനെയുള്ള സമൂഹത്തിൽ എപ്രകാരം വർത്തിക്കുന്നു? ഒരു നല്ല അയൽക്കാരനും

ധാർമ്മിക നിഷ്ഠയുള്ള വ്യക്തിയും എന്ന് മറ്റുള്ളവർ സാക്ഷ്യം നല്കുമോ? മറ്റു ചെറുപ്പക്കാരുമായുള്ള ഇടപാടുകളിൽ മൂല്യബോധത്തോടെ വർത്തിച്ചിട്ടുണ്ടോ? ഇക്കാര്യങ്ങളൊക്കെ പരിഗണിക്കപ്പെടേണ്ടവയാണ്.

**12. ദോഷം സഹിക്കുന്നവൻ** (2 തീമോ. 2:24)

മറ്റുള്ളവരിൽ നിന്നു ചിലപ്പോൾ ഉപദ്രവവും പ്രയാസവും അനുഭവിക്കേണ്ടി വരാം. അപ്പോൾ വൈരാഗ്യ ബുദ്ധിയോടെ പ്രതികാര നടപടികൾക്കു പോകാതെ ശാന്തതയോടെ അത്തരം സാഹചര്യം നേരിടാൻ കഴിയണം. പലതും ക്ഷമിക്കാനും സഹിക്കാനും സന്നദ്ധത വെളിപ്പെടുത്തണം.

**13. സമയം തക്കത്തിൽ ഉപയോഗിക്കുന്നവൻ**

ക്രിസ്തീയ പ്രവർത്തകൻ ഇതര പ്രവർത്തകരിൽ നിന്ന് വ്യത്യാസപ്പെട്ടവനാണ്. അനേക ജനങ്ങളുടെ നോട്ടത്തിൽ അവർക്കു ഞായറാഴ്ച മാത്രമേ ജോലിയുള്ളു; അതും രണ്ടോ മൂന്നോ മണിക്കൂർ മാത്രം.

സഭാ ശുശ്രൂഷകർക്കു നിശ്ചിതസമയമില്ല; കാര്യക്ഷമമായ മേൽനോട്ടമില്ല. അതിനാൽ അവർ കർത്തവ്യബോധമില്ലാത്തവരാണെന്ന ആക്ഷേപമുണ്ട്. അതു തിരുത്തപ്പെടേണ്ടതാണ്. ഓരോ ദിവസത്തേയും പരിപാടികൾ മുൻകൂട്ടി ആസൂത്രണം ചെയ്ത് കൃത്യമായി നടപ്പാക്കണം. വായന, പഠനം എന്നിവയ്ക്കു സമയം മാറ്റിവയ്ക്കണം. ഇടവകജനങ്ങളെ സന്ദർശിക്കുക, പ്രത്യേകിച്ച് രോഗത്തിലും വാർദ്ധക്യത്തിലും ഇരിക്കുന്നവരെ ചെന്നു കണ്ട് ആശ്വസിപ്പിക്കുക, ബൈബിൾ ക്ലാസ്സുകൾ, പ്രാർത്ഥനാ ഗ്രൂപ്പുകൾ മുതലായവ നടത്തുക ഇങ്ങനെ ഓരോന്നിനായി സമയം വിനിയോഗിക്കേണ്ടതുണ്ട്. മറ്റാരുടെയും മേൽനോട്ടമില്ലാത്തതിനാൽ എല്ലാം നിഷ്ഠാപൂർവം നടത്തുവാൻ സ്വയം ശിക്ഷണം നടത്തണം.

**14. യേശുക്രിസ്തുവിനെ സകലത്തിലും മാതൃകയാക്കുന്നവൻ** (2 തീമോ. 2:8)

“പുത്രന്റെ സ്വഭാവത്തോട് അനുരൂപരാകുവാൻ” ക്രിസ്തീയ ശുശ്രൂഷകർക്കു അധികമായ കടമയുണ്ട്. “ഇടയശ്രേഷ്ഠനായ” യേശുവാണ് അവരുടെ മാതൃക. അവിടുന്ന് ഐഹികജീവിതകാലത്ത് സ്വർഗ്ഗീയ പിതാവിന്റെ ഇഷ്ടം പൂർണ്ണമായി നിറവേറ്റി. അതുപോലെ സകലത്തിലും ദൈവത്തിന്റെ ഇഷ്ടം അന്വേഷിച്ച് അതു നിറവേറ്റുന്നവരായിരിക്കണം. ഓരോ സന്ദർഭത്തിലും ദൈവഹിതം തിരിച്ചറിയുവാൻ കാത്തിരിക്കയും പ്രാർത്ഥിക്കുകയും വേണം. ആത്മാർത്ഥമായി ശ്രമിച്ചാൽ ദൈവം നമ്മെ സഹായിക്കുകയും തിരുഹിതം വെളിപ്പെടുത്തിത്തരികയും ചെയ്യും.

മേൽപ്പറഞ്ഞ യോഗ്യതകൾ എല്ലാം ആർക്കു കൈവരിക്കാൻ കഴിയും എന്ന് ചോദിച്ചേക്കാം. മാലാഖമാർക്കു പോലും അസാധ്യമായ കാര്യങ്ങൾ ബലഹീനരായ മനുഷ്യർ എങ്ങനെ നിറവേറ്റും എന്നു പറഞ്ഞ് കൈയൊഴിയുവാനോ സ്വയം നീതീകരിക്കാനോ അല്ല ശ്രമിക്കേണ്ടത്. മുന്നിൽ വച്ചിരിക്കുന്ന മാനദണ്ഡം ചെറുതല്ല, വളരെ വലുതാണ് എന്ന അവബോധത്തോടെ പരിശ്രമിക്കയാണു വേണ്ടത്. ആശ്രയബോധവും സ്ഥിരോത്സാഹവുമാണ് ആവശ്യമുള്ളത്.



**പാഠം 5**

## സഭാ ശുശ്രൂഷയുടെ പരിശീലനം

❑ യേശുക്രിസ്തു നൽകിയ പരിശീലനം ❑ സഭാചരിത്രത്തിലൂടെ ❑ പഠന വിഷയങ്ങൾ ❑ വേദപഠനം ❑ വേദശാസ്ത്ര പഠനം ❑ സഭാചരിത്രം ❑ സഭയുടെ ആരാധനക്രമങ്ങൾ ❑ സാമൂഹിക വിഷയങ്ങൾ ❑ എക്യുമെനിസം ❑ ഇതര മതങ്ങൾ ❑ പരിസ്ഥിതി പ്രശ്നങ്ങളെക്കുറിച്ചുള്ള അവബോധം ❑ നിർവ്വഹണക്ഷമതയും, സാമ്പത്തികവിജ്ഞാനവും

ശരിയായ പരിശീലനം നേടാതെ ഒരു പ്രവർത്തകനും ഒരു രംഗത്തും വിജയം കണ്ടെത്തുക സാധ്യമല്ല. തൊഴിലിന്റെ സ്വഭാവമനുസരിച്ച് പരിശീലന കാലം ദീർഘമോ ഹ്രസ്വമോ ആയിരിക്കാം. ചികിത്സാരംഗത്താണെങ്കിൽ അഞ്ചു വർഷത്തെ പഠനവും പിന്നീട് പ്രായോഗിക പരിശീലനവും നേടണം. അതുപോലെ മറ്റു പ്രൊഫഷനൽ രംഗങ്ങളിലും ആഴത്തിലുള്ള പഠനവും കർശനമായ പരിശീലനവും ആവശ്യമുണ്ട്. സഭാശുശ്രൂഷയ്ക്കായി വിളിക്കപ്പെടുന്നവർക്ക് വളരെ ഉത്തരവാദപ്പെട്ട ദൗത്യമാണു നിർവ്വഹിക്കാനുള്ളത്. വ്യത്യസ്തങ്ങളായ വ്യക്തിത്വങ്ങളുമായി ബന്ധപ്പെടുവാനും സങ്കീർണ്ണങ്ങളായ മാനുഷിക പ്രശ്നങ്ങളെ കൈകാര്യം ചെയ്യുവാനുമുണ്ട്. വിജയകരമായി അവ നിർവ്വഹിക്കണമെങ്കിൽ നേതൃത്വപരിശീലനവും, വിശ്വാസപരമായ വിഷയങ്ങളെക്കുറിച്ച് ആഴമായ പഠനവും ആവശ്യമായിരിക്കുന്നു.

**യേശുക്രിസ്തു നൽകിയ പരിശീലനം**

“തന്നോടു കൂടെ ഇരിക്കുവാനും, പ്രസംഗിക്കേണ്ടതിനു അയയ്ക്കുവാനും ഭൂതങ്ങളെ പുറത്താക്കേണ്ടതിനു അധികാരം ഉണ്ടാകുവാനും പന്തിരുവരെ നിയമിച്ചു” (മർക്കോ. 3:14). ഈ ദൗത്യനിർവ്വഹണത്തിനായി വിളിച്ചു വേർതിരിച്ചവർക്കു ശരിയായ പരിശീലനവും ശിക്ഷണവും നൽകി. ഏതാണ്ട് മൂന്നു വർഷം നീണ്ടുനിന്ന പരിശീലനമായിരുന്നു. യേശു ചെയ്ത അത്ഭുതപ്രവൃത്തികൾ കണ്ടും (അവ ദൈവരാജ്യം ആഗതമായി എന്നതിന്റെ

അടയാളങ്ങളും തെളിവുകളും ആയിരുന്നു) അവിടുന്നു അരുൾ ചെയ്ത ദിവ്യപ്രബോധനങ്ങൾ കേട്ടുമാണ് ശിഷ്യന്മാരുടെ ബോധവൽക്കരണം നടന്നത്. ക്ലിപ്ത സമയം നിശ്ചയിച്ചുള്ള പ്രബോധന പരിപാടി ആയിരുന്നില്ല. സദാ സമയവും കർത്താവ് അവരോടുകൂടെത്തന്നെ ആയിരുന്നു. കർത്താവു പൊതുവിൽ പറഞ്ഞ കാര്യങ്ങൾ പലതും പിന്നീട് ശിഷ്യന്മാരോട് തനതായി വിശദീകരിച്ചു കൊടുത്തു. ഒരേ വിഷയം തന്നെ ആവർത്തിച്ചു പറഞ്ഞത് ബോധവൽക്കരണത്തിന്റെ ശരിയായ മാതൃകയായിരുന്നു. പ്രാർത്ഥനയെ ക്കുറിച്ച് തന്നെ പല ഉപമകൾ പ്രസ്താവിച്ചത് ആ വിഷയത്തിന്റെ വിവിധ വശങ്ങളെ വ്യക്തമാക്കാനായിരുന്നു. അവിടുന്നു പഠിപ്പിച്ച വിഷയങ്ങൾ സ്വജീവിതത്തിൽ കൂടി പ്രാവർത്തികമാക്കി കാണിക്കുകയും ചെയ്തു.

പ്രായോഗിക പരിശീലനത്തിനായി ശിഷ്യന്മാരെ ഈരണ്ടു പേർ വീതം അയച്ചു. അവർ മടങ്ങിയെത്തി തങ്ങളുടെ ദൗത്യവിജയത്തെക്കുറിച്ച് റിപ്പോർട്ടു നൽകുന്നു എന്നു കാണാം.

ശിഷ്യന്മാരുടെ പരിശീലനത്തിന്റെ പ്രഥമഘട്ടത്തിൽ, ശമര്യരുടെ അടുക്കലും വിജാതീയരുടെ അടുക്കലും പോകരുത് എന്നു വിലക്കുന്നു (മത്താ. 10:5). അവരുടെ പരിശീലനകാലം പൂർത്തിയായി, അവർ സുസജ്ജമായപ്പോൾ "സകല ജാതികളെയും ശിഷ്യരാക്കുവാനുള്ള" നിർദ്ദേശം നൽകി (മത്താ. 28:20) അയയ്ക്കുകയായിരുന്നു.

### സഭാചരിത്രത്തിലൂടെ

സഭാശുശ്രൂഷകർക്ക് ആദിമകാലം മുതൽ തന്നെ പരിശീലനം നൽകിയിരുന്നു എന്നു ചരിത്രം സാക്ഷിക്കുന്നു. ആദ്യത്തെ ദൈവശാസ്ത്രപരിശീലന കേന്ദ്രം അലക്സാണ്ട്രിയായിൽ സ്ഥാപിതമായി. ക്ലമന്റ്, പൻറ്റേനസ്, ഓറിഗൺ തുടങ്ങിയ പണ്ഡിതന്മാർ ഇവിടെ പ്രവർത്തിച്ചിരുന്നു. പിന്നീട്, അന്ത്യോക്യ, റോമ, നിസിബിസ് തുടങ്ങിയ സ്ഥലങ്ങളിൽ വേദശാസ്ത്ര പഠനകേന്ദ്രങ്ങൾ ഉയർന്നുവന്നു. മലങ്കരയിലെ വൈദിക പരിശീലനം ഭാരതത്തിലെ ഗുരുകുല മാതൃക പിന്തുടർന്ന് "മല്പാൻ ഭവനങ്ങളിൽ" നടന്നു. കാല ക്ലിപ്തത അതിനുണ്ടായിരുന്നില്ല. ശിഷ്യനെപ്പറ്റി മതിപ്പും സംതൃപ്തിയും 'മല്പാന്' (ഗുരുവിന്) ഉണ്ടാകുമ്പോൾ പഠനം പൂർത്തീകരിക്കപ്പെടുന്നു. പ്രധാനമായും ആരാധനാക്രമീകരണങ്ങളും ആരാധനാ സംവിധാനങ്ങളും പാഠ്യവിഷയമായിരുന്നു. വേദപുസ്തകവും സഭാവിശ്വാസങ്ങളും ഉൾപ്പെട്ടിരുന്നു.

ആധുനിക രീതിയിലുള്ള സെമിനാരികളും പരിശീലന പദ്ധതിയും ഉണ്ടാകുന്നത് പാശ്ചാത്യ മിഷനറിമാരുടെ ആഗമനത്തിനു ശേഷമാണ്. ആദ്യം റോമൻ കത്തോലിക്കാ മിഷനറിമാരും പിന്നീട് പ്രൊട്ടസ്റ്റന്റ് മിഷനറിമാരും



ഈ രംഗത്ത് നേതൃത്വം നൽകി. ഓർത്തഡോക്സ് സഭയിൽ സി. എം. എസ്. മിഷനറിമാരുടെ സഹായത്തിലും സഹകരണത്തിലും കോട്ടയത്ത് 1814 ൽ സെമിനാരി സ്ഥാപിതമായി. അതു വളർന്ന് വികസിച്ച് ഒരു വലിയ വേദശാസ്ത്രാഭ്യസന കേന്ദ്രമായി ഉയർന്നിട്ടുള്ളതാണ് ഓർത്തഡോക്സ് വൈദിക സെമിനാരി. കേരളത്തിനു പുറത്ത് പ്രവർത്തിക്കുന്നതിന് അനുയോജ്യരായ വൈദികരെ പരിശീലിപ്പിക്കുവാൻ ഇപ്പോൾ നാഗ്പൂരിൽ സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി സ്ഥാപിതമായിട്ടുണ്ട്. അവൈദികരായി മിഷൻ രംഗത്ത് പ്രവർത്തിക്കുവാനുള്ള ശുശ്രൂഷകരെ പരിശീലിപ്പിക്കുവാൻ മാവേലിക്കരയിൽ സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ മിഷൻ ബോർഡിന്റെ കീഴിൽ പ്രവർത്തിക്കുന്നു.

ക്ലാസ്സുമുറികളിലെ അദ്ധ്യാപനത്തിൽ മാത്രം പരിമിതപ്പെടുത്താതെ പ്രായോഗിക പ്രവർത്തന പരിശീലനത്തിനു കൂടി ഊന്നൽ കൊടുക്കുന്ന പദ്ധതിയാണ് ഇപ്പോൾ സെമിനാരികളിൽ സ്വീകരിച്ചിട്ടുള്ളത്. അതുകൊണ്ട് മുമ്പ് നാലു വർഷമായിരുന്ന പരിശീലനകാലം ഇന്ന് അഞ്ചു വർഷമായി ഉയർത്തിയിരിക്കുന്നു.

### പഠന വിഷയങ്ങൾ

### (1) വേദപഠനം

സഭാശുശ്രൂഷകൻ പ്രബോധനത്തിൽ സമർത്ഥനാകണമെങ്കിൽ വേദപുസ്തകത്തിലും വേദശാസ്ത്രത്തിലും ശരിയായ വിജ്ഞാനം ആർജ്ജിക്കേണ്ടിയിരിക്കുന്നു. മലാഖി പ്രവാചകൻ പ്രസ്താവിക്കുന്നു: "പുരോഹിതൻ സൈന്യങ്ങളുടെ യഹോവയുടെ ദൂതനാകയാൽ അവന്റെ അധരങ്ങൾ പരിജ്ഞാനം സൂക്ഷിച്ചു വയ്ക്കേണ്ടതും ഉപദേശം അവനോടു ചോദിച്ചു പഠിക്കേണ്ടതും ആകുന്നു" (2:7).

ഇന്ന് വേദപുസ്തകത്തെ ആധാരമാക്കി വളരെ വികലമായ വ്യാഖ്യാനങ്ങളും പ്രബോധനങ്ങളും നടക്കുന്നുണ്ട്. ഇത്തരം വ്യാഖ്യാനങ്ങൾ കേട്ട് അനേകരും വഴിതെറ്റിപ്പോകുന്നു. വേദപുസ്തകത്തിൽ അനവധി പുസ്തകങ്ങൾ ഉൾപ്പെടുന്നു. അവ ഓരോന്നും രചിക്കപ്പെട്ടത് പ്രത്യേകമായ ചരിത്ര പശ്ചാത്തലത്തിലും ലക്ഷ്യത്തോടുമാണ്. അന്നത്തെ സാംസ്ക്കാരികവും ചരിത്രപരവുമായ പശ്ചാത്തലമൊന്നും മനസ്സിലാക്കാതെ സ്വതന്ത്രമായ വ്യാഖ്യാനത്തിന് ഒരുമ്പെടുന്നതാണ് അപകടം. പല "സെക്റ്റുകളും" "കൾട്ടുകളും" എല്ലാം ഉയർന്നുവരുന്നത് ആ വിധത്തിലാണ്. അവയുടെ വെല്ലുവിളി നേരിടണമെങ്കിൽ വേദപുസ്തകത്തെപ്പറ്റി ആധികാരികമായ പരിജ്ഞാനം നേടണം. ആവർത്തിച്ചുള്ള വായനയും പഠനവും ഇതിനാവശ്യമാണ്. ആംഗ്ലിക്കൻ സഭയിലെ പ്രഥമ ഇൻഡ്യൻ ബിഷപ്പായിരുന്ന ബിഷപ്പ് അസറിയായോട് ഒരു യുവാവ്, ജീവിതത്തിൽ ആവശ്യം അനുവർത്തിക്കേണ്ട

ഒരു ഉപദേശം തേടി എത്തിയപ്പോൾ പറഞ്ഞത്, 'Read the Bible, Read the Bible, Read the Bible' എന്നു മാത്രമായിരുന്നു. ഇതു സഭാശുശ്രൂഷകർക്കു പ്രത്യേകം പ്രസക്തമാണ്. വേദപുസ്തക സന്ദേശം ശരിയായി ഗ്രഹിക്കുവാൻ മൂലഭാഷ നിശ്ചയമില്ലാത്തവർക്ക് ഇംഗ്ലീഷിലും മലയാളത്തിലുമുള്ള അനവധി പരിഭാഷകൾ ഉപയോഗപ്പെടുത്താം.

### (2) വേദശാസ്ത്ര പഠനം

വേദപുസ്തക പഠനത്തോടൊപ്പം നടക്കേണ്ടതാണ് വേദശാസ്ത്ര പഠനം. "നിങ്ങളുടെ പ്രത്യാശയെ ചോദ്യം ചെയ്യുന്ന ഏവരോടും സൗമ്യതയും ഭയഭക്തിയും പൂണ്ട് പ്രതിവാദം പറയുവാൻ ഒരുങ്ങിയിരിക്കുവിൻ" (1 പത്രോ. 3:15). ഇത് ആദിമ സഭാംഗങ്ങൾ എല്ലാവരോടുമായി ആവശ്യപ്പെടുന്ന കാര്യമാണ്. സഭാശുശ്രൂഷകരായി നേതൃത്വം വഹിക്കുന്നവർക്ക് ഈ കർത്തവ്യം അധികമായി നടത്തുവാനുണ്ട്. ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാന തത്വങ്ങൾ എന്തൊക്കെയെന്ന് നിത്യവും നാം ചൊല്ലുന്ന വിശ്വാസപ്രമാണത്തിൽ നിർവചിച്ചിട്ടുണ്ട്. അതിന്റെ വിശദാംശങ്ങൾ അറിഞ്ഞിരിക്കണം. വേദപുസ്തകസാക്ഷ്യം അറിയുന്നതോടൊപ്പം, സഭാപിതാക്കന്മാരുടെ ഉപദേശങ്ങളും വീക്ഷണങ്ങളും അറിയേണ്ടതാവശ്യമാണ്.

ആദിമനൂറ്റാണ്ടിൽ ക്രിസ്തീയ വിശ്വാസത്തെ യവന തത്വചിന്തയോടു ബന്ധപ്പെടുത്തിയും, അതിന്റെ പശ്ചാത്തലത്തിലും വ്യാഖ്യാനിക്കുവാനുള്ള ശ്രമമാണ് നടന്നത്. അതുപോലെ ഭാതീയ തത്വചിന്തകളോടു സമന്വയിച്ച് ക്രിസ്തീയ വിശ്വാസം വ്യാഖ്യാനിക്കുവാനുള്ള ശ്രമം അല്പമായിട്ടൊക്കെ നടത്തിയിട്ടുണ്ട്. പക്ഷേ തുടരേണ്ടിയിരിക്കുന്നു.

ആധുനിക സമൂഹം ഉയർത്തുന്ന പല വെല്ലുവിളികളും ചോദ്യങ്ങളുമുണ്ട്. സാധാരണ സഭാംഗങ്ങൾ അവയെ നേരിടുവാൻ പ്രാപ്തരല്ല. സഹായത്തിനായി അവർ നോക്കുന്നത് സഭാശുശ്രൂഷകരിലേക്കാണ്. അപ്പോൾ വഴികാട്ടികളായി വർത്തിക്കാൻ കഴിയണം. കുരുടനെ കുരുടൻ വഴികാട്ടുന്ന അവസ്ഥ പരിതാപകരമായിരിക്കുമല്ലോ.

### (3) സഭാചരിത്രം

വിശ്വാസപ്രമാണത്തിൽ, ത്രിത്വത്തിലുള്ള വിശ്വാസം കഴിഞ്ഞാൽ, കാതോലികവും, അപ്പോസ്തോലികവും ഏകവും, വിശുദ്ധവുമായ സഭയിലുള്ള വിശ്വാസം ഏറ്റുചൊല്ലുന്നു. സഭയുടെ സ്ഥാനം അത്ര വലുതായി പിതാക്കന്മാർ വീക്ഷിച്ചു. അങ്ങനെയുള്ള സഭയുടെ ഉത്ഭവം, വളർച്ച, രൂപപരിണാമങ്ങൾ എന്നിവയെക്കുറിച്ചുള്ള അറിവ് അത്യന്താപേക്ഷിതമാണ്. ക്രിസ്തീയ ദർശനം, ചരിത്രത്തിനു പ്രാധാന്യം നൽകുന്നു. കാരണം ക്രിസ്തീയ സഭ ചരിത്ര സംഭവത്തിൽ അടിസ്ഥാനപ്പെട്ടിരിക്കുന്നു.



ചരിത്രത്തിലേക്കു കടന്നുവന്നവനായ ദൈവം ചരിത്രത്തെ നയിക്കുന്നവനും നിയന്ത്രിക്കുന്നവനുമാണ്. അതുകൊണ്ട് ചരിത്ര സംഭവങ്ങൾക്കു കാര്യകാരണ ബന്ധമുണ്ട്.

ക്രിസ്തീയ സഭയുടെ വളർച്ചയിൽ അതു നേരിട്ട പ്രയാസങ്ങളും പ്രതിബന്ധങ്ങളും എന്തൊക്കെ ആയിരുന്നു എന്നും എങ്ങനെ അവയെ തരണം ചെയ്യുവാൻ സഭയ്ക്കു കഴിഞ്ഞു എന്നുള്ളതും ഇന്നുള്ള പല സംഭവവികാസങ്ങൾക്കും ഉൾക്കാഴ്ച നൽകുന്നതാണ്. ഭൂതകാലത്ത് ദൈവം സഭയെ എങ്ങനെ നയിക്കുകയും നടത്തുകയും ചെയ്തു എന്നറിയുന്ന സഭാ ശുശ്രൂഷകർക്കു മാത്രമെ ഭാവിപരിപാടികൾക്ക് രൂപംകൊടുക്കുവാൻ കഴിയുകയുള്ളു. സഭയുടെ വളർച്ചയ്ക്ക് പ്രേരകങ്ങളായിത്തീർന്ന ഘടകങ്ങളെപ്പറ്റി അറിയുമ്പോൾ അവ ഇന്ന് എപ്രകാരം പ്രായോഗികമാക്കാൻ കഴിയും എന്നു ചിന്തിക്കുവാനിടയാകും.

ചരിത്രം എന്നുള്ളത് വ്യക്തികളോടു ബന്ധപ്പെട്ടതാണ്. വ്യക്തികളാണല്ലോ ചരിത്രസംഭവങ്ങൾക്കു പ്രേരണയും ഊർജ്ജവും പകരുന്നത്. സഭാചരിത്രത്തിനു ഊന്നൽ നൽകുമ്പോൾ സഭാപിതാക്കന്മാരെപ്പറ്റിയും അവരുടെ ജീവിതം, സംഭാവന എന്നിവയെപ്പറ്റിയും പഠിക്കുവാൻ ആവശ്യം വരുന്നു. സഭാചരിത്രത്തെയും സഭാപിതാക്കന്മാരെയും അവഗണിക്കുന്ന ചില വിഭാഗങ്ങൾ, അവരുടെ സ്ഥാപകനേതാവിനെ ഏതു കാര്യത്തിനും ഉയർത്തിപ്പിടിക്കയും, അദ്ദേഹത്തിന്റെ ഉപദേശങ്ങൾക്കു ആധികാരികത നൽകുന്നതായും കാണാം. സഭാചരിത്രം, സഭാപിതാക്കന്മാരുടെ വിശ്വാസം എന്നിവയുടെ പ്രാധാന്യത്തിലേക്ക് അതു വിരൽ ചൂണ്ടുന്നു.

### (4) സഭയുടെ ആരാധനക്രമങ്ങൾ

ഓർത്തഡോക്സ് സഭകൾ എല്ലാം തന്നെ ആരാധനയ്ക്ക് സമുന്നത സ്ഥാനം നൽകുന്നു. സഭ മൗലികമായും ആരാധിക്കുന്ന സമൂഹമാണ്. സഭയുടെ സാക്ഷ്യജീവിതത്തിന്റെ സർഗ്ഗചേതന ആരാധനയിൽ നിന്നു ലഭിക്കുന്നു. ആരാധനയുടെ ഉത്ഭവം, വളർച്ച, സവിശേഷഘടകങ്ങൾ തുടങ്ങിയ വിഷയങ്ങളെപ്പറ്റി അറിഞ്ഞിരിക്കേണ്ടതാണ്. സഭാശുശ്രൂഷകരാണല്ലോ ആരാധനയ്ക്കു നേതൃത്വം നൽകുന്നവർ. അവർക്ക് ആരാധനാശാസ്ത്രവും, ആരാധനാസംഗീതവും അവയുടെ രൂപപരിണാമങ്ങളും എല്ലാം പഠിക്കുവാൻ സാധ്യമാകണം.

ഓർത്തഡോക്സ് ആരാധനയിൽ ജനപങ്കാളിത്തം ഏറെയുണ്ട്. എന്നാൽ അർത്ഥവത്തായി നിറവേറ്റത്തക്കവണ്ണം ആവശ്യമായ ക്രമീകരണങ്ങളും നിഷ്കർഷകളും വരുത്തേണ്ടത് നേതൃത്വം വഹിക്കുന്ന സഭാ ശുശ്രൂഷകരാണ്.

### (5) സാമൂഹിക വിഷയങ്ങൾ

സഭയുടെ സാമൂഹിക പ്രതിബദ്ധത അവഗണിക്കാവുന്ന ഒന്നല്ല. “ഭൂമി യുടെ ഉപ്പാകുന്നു” എന്നും “ലോകത്തിന്റെ വെളിച്ചമാകുന്നു” എന്നും കർത്താവു സഭയെപ്പറ്റി നിർവ്വചിച്ചപ്പോൾ സമൂഹത്തോടുള്ള കടമ വെളി പ്പെടുത്തുകയായിരുന്നു. സമൂഹത്തെ രൂപാന്തരപ്പെടുത്തി ദൈവരാജ്യാനു ഭവം കൈവരുത്തുവാൻ യത്നിക്കേണ്ടതുണ്ട്. അപ്പോൾ സാമൂഹികവും, സാമ്പത്തികവും, രാഷ്ട്രീയവുമായ വിഷയങ്ങൾ കണക്കിലെടുത്തേ മതി യാവൂ. ആ രംഗങ്ങളിൽ വരുന്ന മാറ്റങ്ങൾ വിലയിരുത്താനും, തെറ്റായിട്ടുള്ള വയെ തിരുത്തുവാനും, ശരിയായിട്ടുള്ളവയെ പ്രോത്സാഹിപ്പിക്കാനും കഴി യണം.

ആത്മാക്കളുടെ മാനസാന്തരവും രക്ഷയും മാത്രം സർവ്വപ്രധാനമായി കരുതി അക്കാര്യങ്ങളിൽ മാത്രം ശ്രദ്ധിച്ചുകൊണ്ടിരുന്ന പെന്തിക്കോസ്തു വിഭാഗങ്ങൾ പോലും ഇപ്പോൾ സാമൂഹിക സാമ്പത്തിക വിഷയങ്ങൾ അവ ഗണിക്കാവുന്നതല്ല, അവയെക്കുറിച്ചുള്ള ബോധവൽക്കരണം ആവശ്യമാണ് എന്ന നിഗമനത്തിൽ എത്തിയിട്ടുണ്ട്. നാം ജീവിക്കുന്ന സമൂഹത്തിൽ നിന്നും അതിന്റെ വെല്ലുവിളികളിൽ നിന്നും അകന്നുമാറി നിൽക്കുവാൻ സാധ്യമല്ല. ദൈവരാജ്യം നീതിയും സമാധാനവും പരിശുദ്ധാത്മാവിൽ സന്തോഷവു മാകുന്നു എന്നുള്ള പൗലോസിന്റെ നിർവ്വചനം യാഥാർത്ഥ്യമാക്കുന്നതിന്, നീതി സ്ഥാപിക്കപ്പെടുവാനുള്ള എല്ലാ ശ്രമങ്ങളും പ്രോത്സാഹിപ്പിക്കപ്പെടേ ണ്ടിയിരിക്കുന്നു. അതിനാൽ സാമൂഹികശാസ്ത്രവും (Sociology) ധർമ്മ ശാസ്ത്രവും (Ethics) സഭാശുശ്രൂഷകരുടെ പഠനവിഷയമാകേണ്ടതാണ്. “വിമോചന ദൈവശാസ്ത്രം” എന്നു പറയുന്നതിനും പ്രസക്തി കാണാൻ കഴിയും.

### (6) എക്യുമെനിസം

കഴിഞ്ഞ നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം സഭാചരിത്രത്തിൽ പ്രത്യേകം പ്രാധാന്യം അർഹിക്കുന്ന ഘട്ടമാണ്. എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ വളർച്ചയാണ് ഈ ഘട്ടത്തിന്റെ സവിശേഷത. പിളർപ്പിന്റെയും പിരിച്ചിലി ന്റേതുമായ നീണ്ട ചരിത്രത്തിന്റെ സ്ഥാനത്ത് സഭകൾ തമ്മിലുള്ള സഹക രണത്തിന്റെയും ഐക്യമനോഭാവത്തിന്റെയും നൂതനാദ്ധ്യായം തുറക്കുക യായിരുന്നു. സഭകളെ അകറ്റി നിർത്തുന്ന മേഖലകളെയും ഘടകങ്ങളെയും കുറിച്ചു പഠിക്കുന്നതിനും സഭകൾ തമ്മിൽ പരസ്പരം മനസ്സിലാക്കുന്നതി നുമുള്ള ക്രിയാത്മക സംരംഭങ്ങൾ ഉയർന്നുവന്നു. ഉപരിപ്ലവമായി ഐക്യ വേദികൾ പങ്കിടുന്നതിലുപരി വിശ്വാസപരമായ വിഷയങ്ങളെക്കുറിച്ച് കൂട്ടായി പഠിക്കുന്നതിനുള്ള ശ്രമം ഉണ്ടായി.

ഇന്നത്തെ സഭാ ശുശ്രൂഷകൻ സഭൈക്യസംരംഭങ്ങളെക്കുറിച്ച്



അറിവുള്ളവനും ആ രംഗത്ത് നേരായ നേതൃത്വം നൽകാൻ കഴിവുള്ളവനു മായിരിക്കണം. മുൻവിധികളും സങ്കുചിതത്വവുമാണ് പലപ്പോഴും പ്രശ്നങ്ങൾ സൃഷ്ടിക്കുന്നത്. അതേ സമയം മൗലികമായ സത്യങ്ങളും പ്രമാണങ്ങളും എന്തൊക്കെയെന്നും, അവയ്ക്കു ഹാനി വരാത്ത വിധത്തിൽ എങ്ങനെ ഐക്യശ്രമങ്ങൾ നടത്താമെന്നും അറിഞ്ഞിരിക്കേണ്ടതാണ്. പ്രാദേശികതല ങ്ങളിൽ എക്യുമെനിസത്തിന്റെ ആത്മാവ് എപ്രകാരം പ്രാവർത്തികമാക്കാം എന്നും മറ്റും അറിയേണ്ടതുണ്ട്.

### (7) ഇതര മതങ്ങൾ

ഭാരതത്തിൽ നിന്നാണ് പല പൗരസ്ത്യമതങ്ങളും ഉണ്ടായിട്ടുള്ളത്. ഹിന്ദുമതം, ജൈനമതം, ബുദ്ധമതം, സിക്കുമതം ഇവയുടെ ഉത്ഭവം ഭാരത ത്തിലാണല്ലോ. ഇവ കൂടാതെ ഇസ്ലാം ഇവിടുത്തെ ഒരു പ്രബല സമൂഹ മാണ്. അങ്ങനെ ബഹുമത വിശ്വാസങ്ങളും അവയുടെ അനുയായികളും ഉള്ള ഒരു രാജ്യത്താണ് നാം അധിവസിക്കുന്നത്. ക്രിസ്തുമതം ഒന്നാം നൂറ്റാണ്ടു മുതൽ ഇവിടെ ഉണ്ട് എങ്കിലും ഇപ്പോഴും മൂന്നു ശതമാനത്തിൽ താഴെ മാത്രമേ അംഗസംഖ്യയുള്ളു. ചെറിയ ഒരു ന്യൂനപക്ഷമായ ക്രിസ്തീയ സഭ വിവിധ പാരമ്പര്യങ്ങൾ പിന്തുടരുന്ന അനവധി സഭകളായി വിഭജിക്ക പ്പെട്ടിരിക്കുന്നു.

ഇതര മതങ്ങളെപ്പറ്റിയും അവയുടെ അടിസ്ഥാന വിശ്വാസങ്ങളെപ്പറ്റി യുമുള്ള അറിവ് നിശ്ചയമായും സഭാശുശ്രൂഷകർക്കുണ്ടായിരിക്കണം. പാശ്ചാത്യ മിഷനറിമാർ വന്നപ്പോൾ അന്യമതങ്ങളെ മുൻവിധിയോടെ വീക്ഷി ക്കാനും, അവയിലെ പോരായ്മകളെയും തെറ്റുകളെയും ഉയർത്തിക്കാണി ക്കാനുമാണ് ശ്രമിച്ചത്. അത് ഒരു നിഷേധാത്മക സമീപനമായിരുന്നു. അതിന്ന് വിലപ്പോവുകയില്ല. അന്യമതങ്ങളൊക്കെ ഇന്ന് നവോത്ഥാനപാത യിലും, കടന്നാക്രമണത്തിന്റെ മനോഭാവത്തിലുമാണ് നീങ്ങുന്നത്. പര സ്പരം ആദരവോടും തുറന്ന മനസ്സോടെയുമുള്ള മത സംവാദങ്ങൾക്കു സ്ഥാനമുണ്ട്.

വളരെ സമ്പന്നമായ ഒരു ആത്മീയത ഇതര മതങ്ങൾക്കവകാശപ്പെടാ നുണ്ട്. വേദാന്തചിന്തകളും യോഗാത്മക മുറകളും ക്രിസ്തീയ ദർശനങ്ങളെ സമ്പന്നമാക്കാതിരിക്കില്ല. തുറന്ന മനസ്സും ക്രിയാത്മക സമീപനവുമാണാ വശ്യം.

### (8) പരിസ്ഥിതി പ്രശ്നങ്ങളെക്കുറിച്ചുള്ള അവബോധം

ഇന്നു നാം നേരിടുന്ന ഒരു വെല്ലുവിളിയാണ് പരിസ്ഥിതി പ്രശ്നങ്ങൾ. മനുഷ്യൻ പ്രകൃതിയെ ചൂഷണം ചെയ്ത് സ്വാർത്ഥപരമായി പ്രവർത്തിക്കു വാൻ ഒരുമ്പെട്ടപ്പോൾ പ്രകൃതി തന്നെ പ്രശ്നങ്ങൾ ഉയർത്തുന്നതായി

ത്തീർന്നു. ശ്വസിക്കുന്ന വായുവും, കുടിക്കുന്ന ജലവും, ഭക്ഷിക്കുന്ന വിഭവങ്ങളും വിഷഭൂയിഷ്ഠമായിരിക്കയാണ്. പ്രകൃതിയുടെ ക്രമവും താളവും ഇന്നു തെറ്റിക്കാണുന്നു. അധിവാസശാസ്ത്രം (ഇക്കോളജി) എന്ന ഒരു പുതിയ പഠന ശാഖ തന്നെ ഇന്നാവശ്യമായി വന്നിരിക്കുന്നു. പ്രകൃതിയുടെ അധിനാഥനും, സർവ്വാധികാര്യക്കാരനുമായി മനുഷ്യൻ നിയോഗിക്കപ്പെട്ടിരിക്കുന്നു എന്ന വീക്ഷണമാണ് തെറ്റായ പാതയിലേക്കു നയിച്ചത്. മനുഷ്യൻ പ്രകൃതിയുടെ ഭാഗവും, അതിന്റെ സൂക്ഷിപ്പുകാരനും, സംരക്ഷകനുമാകുന്നു എന്ന അവബോധം വളർത്തേണ്ടിയിരിക്കുന്നു. ഇവിടെ സഭാശുശ്രൂഷകർക്ക് വളരെ വലിയ ഒരു പങ്കു വഹിക്കാൻ കഴിയും. ഇന്നു സെമിനാരി പാഠ്യപദ്ധതിയിൽ പാരിസ്ഥിതിക പഠനവും ഉൾപ്പെടുത്തിയിട്ടുള്ളത് അക്കാരണത്താലാണ്.

### (9) നിർവഹണക്ഷമതയും, സാമ്പത്തികവിജ്ഞാനവും

സിവിൽ ഭരണ രംഗങ്ങളിൽ പ്രവർത്തിക്കുന്നവരെപ്പോലെയുള്ള കർത്തവ്യങ്ങളല്ല സഭാ ശുശ്രൂഷകർക്ക് നിർവ്വഹിക്കുവാനുള്ളതെങ്കിലും, ഓഫീസു സംബന്ധമായും, ഭരണപരമായുമുള്ള നടപടികളെക്കുറിച്ചും, സംവിധാനങ്ങളെക്കുറിച്ചുമുള്ള സാമാന്യ ജ്ഞാനം അനുപേക്ഷണീയമാണ്. ആരാധന നയിക്കുകയും, പ്രസംഗം നടത്തുകയും, ബൈബിൾ ക്ലാസ്സുകൾ എടുക്കുകയും മാത്രമല്ല സഭാശുശ്രൂഷകർക്കു നിർവ്വഹിക്കുവാനുള്ളത്. ഓഫീസു സംബന്ധമായ കാര്യങ്ങളും മാനേജുമെന്റു വിഷയങ്ങളും കൈകാര്യം ചെയ്യാനുണ്ട്.

അതുപോലെ തന്നെ സാമ്പത്തികമായ ചുമതലകളും നിറവേറ്റാനുണ്ടാകും. സാമ്പത്തിക ശാസ്ത്രത്തിന്റെയും അക്കൗണ്ടൻസിയുടെയും പ്രാഥമിക തത്വങ്ങളെങ്കിലും അറിഞ്ഞില്ലെങ്കിൽ ശുശ്രൂഷയിൽ പരാജയങ്ങളും വീഴ്ചകളും സംഭവിക്കാം. സഭാ ഭരണഘടനപ്രകാരം ഇടവക വികാരി, ഇടവകയുടെ കൂട്ടുകൈക്കാരനാണ്; സാമ്പത്തിക കാര്യങ്ങളെക്കുറിച്ചെല്ലാം ചുമതലപ്പെട്ടയാൾ. അതുകൊണ്ട് ഈ വിഷയങ്ങളെക്കുറിച്ചുള്ള പഠനവും ആവശ്യമാണ്.

### റിഫ്രെഷർ കോഴ്സുകൾ

ഏതാനും വർഷക്കാലം പ്രവർത്തനങ്ങളിൽ വ്യാപൃതരാകുന്ന ശുശ്രൂഷകർക്ക്, അവരുടെ പ്രവർത്തനങ്ങളെ പ്രാർത്ഥനാപൂർവം വിലയിരുത്തുന്നതിനും, മുൻകാല പഠനം നവീകരിക്കുന്നതിനും, പുതിയ വെല്ലുവിളികളെ നേരിടാൻ പര്യാപ്തമാകുംവണ്ണം ഹ്രസ്വകാലത്തേക്കുള്ള റിഫ്രെഷർ കോഴ്സുകൾ ആവശ്യമുണ്ട്. ബുദ്ധിയുടെ ഉദ്ദീപനത്തിനും നൂതന വീക്ഷണങ്ങൾക്കും ഇതുപകരിക്കും. ദൈവശാസ്ത്രത്തിലെ വിജ്ഞാനം കാലോചിതമാക്കുക, സഭാശുശ്രൂഷകർക്ക് ഒരു വലിയ ആവശ്യം തന്നെ.



ഇടയ്ക്കിടയ്ക്ക് ശുശ്രൂഷകർക്ക് ഒന്നിച്ചു ചേരാനുള്ള പ്രത്യേക സമ്മേളനങ്ങൾ സംഘടിപ്പിക്കുകയും, അവയിൽ പ്രബന്ധങ്ങൾ അവതരിപ്പിച്ച് ചർച്ചകൾ നടത്തുവാനുള്ള അവസരങ്ങൾ ഉണ്ടാക്കുകയും വേണം.

## പാഠം 6

# സഭാ ശുശ്രൂഷകരുടെ ആത്മീകപരിപോഷണം

❑ പ്രാർത്ഥന ❑ വേദവായനയും ധ്യാനവും ❑ നോമ്പും ഉപവാസവും ❑ മൗനത്തിനും ഏകാന്തതയ്ക്കും സ്ഥാനം

ഓർത്തഡോക്സു സഭയുടെ ഒരു പ്രാർത്ഥനയിൽ ഇപ്രകാരം ചൊല്ലുന്നു: "അനുതപിക്കുവാൻ ഞങ്ങൾക്കാഗ്രഹമുണ്ട്; ഞങ്ങളുടെ അഹങ്കാരമനസ്സു ഞങ്ങളെ സമ്മതിക്കുന്നില്ല. ഞങ്ങൾ മറ്റുള്ളവരുടെ പഠിപ്പിക്കുന്നു; തന്നെത്താൻ പഠിക്കുന്നില്ല. ഞങ്ങൾ മറ്റുള്ളവരുടെ ദാഹം തീർത്തു; എങ്കിലും ഞങ്ങൾ ദാഹത്തിൽത്തന്നെ ഇരിക്കുന്നു." വിശ്വാസികളായ ഏവരുടെയും ഏറ്റുപറച്ചിലാണിതെങ്കിലും, വൈദികരെക്കുറിച്ചും മറ്റു സഭാശുശ്രൂഷകരെക്കുറിച്ചും അതു വളരെ പ്രസക്തമാണെന്നു പറയേണ്ടിയിരിക്കുന്നു. മറ്റുള്ളവരുടെ ആത്മീയോന്നമനത്തിനു വേണ്ടി പ്രവർത്തിക്കുന്നതിനുള്ള വ്യഗ്രതയിൽ സ്വന്തം ആത്മീയ ജീവൻ അവഗണിക്കപ്പെടാറുണ്ട്. ആത്മീയോർജ്ജം നഷ്ടപ്പെട്ട് ഔപചാരികതയിൽ ഒതുങ്ങുന്നവരും ചടങ്ങുകൾ നിർവ്വഹിക്കുന്നവരുമായിത്തീർന്നു പോകാം. ആത്മീയ വരൾച്ചയും മുരടിപ്പും അനുഭവപ്പെടാൻ സാധ്യതയുണ്ട്. പൗലോസ് ശ്ലീഹാ തീമോത്തിയോസിനോട് ഉപദേശിക്കുന്നത്: "നിന്നെത്തന്നെയും നിന്റെ ഉപദേശത്തെയും സൂക്ഷിച്ചുകൊള്ളുക" (1 തീമോ. 4:16). ഉപദേശം സൂക്ഷിച്ചുകൊള്ളണമെന്ന ആഹ്വാനത്തിനു മുമ്പായി പറയുന്നത് "നിന്നെത്തന്നെ സൂക്ഷിക്കണ" മെന്നാണ്. അതായത് "നിന്റെ ആത്മീയത മുരടിച്ചു പോകാതെയും, നിന്റെ വ്യക്തിജീവിതം നിർജ്ജീവമാകാതെയും സൂക്ഷ്മത പാലിക്കണമെന്നാണ്. എങ്കിൽ മാത്രമേ "ഉപദേശം" അർത്ഥപൂർണ്ണവും ഫലപ്രദവുമാവുകയുള്ളൂ.

ആത്മീയ പരിപോഷണത്തിന് എന്തൊക്കെയാണ് ശ്രദ്ധിക്കേണ്ടത്? അറിയാവുന്ന കാര്യങ്ങളാണെങ്കിലും അവഗണിക്കാനിടയുള്ളതു കൊണ്ട് ചില കാര്യങ്ങൾ എടുത്തുപറയുന്നു.

### 1. പ്രാർത്ഥന

ആംഗ്ലിക്കൻ സഭയുടെ പട്ടംകൊട ശുശ്രൂഷയിൽ സ്ഥാനാർത്ഥിയോടു

ബിഷപ്പ് ചോദിക്കുന്നു, "നീ പ്രാർത്ഥനയിൽ ജാഗ്രതയുള്ളവനായിരിക്കുമോ?" "ആയിരിക്കും" എന്നുള്ള ഉത്തരം നൽകുന്നു. ആ ദിവ്യമുഹൂർത്തത്തിൽ ഒരു വാഗ്ദാനം വിശുദ്ധ സഭയുടെ മുമ്പാകെ നൽകുകയാണ്. സഭയുടെ കാനോനിക പ്രാർത്ഥനകൾ നടത്തുവാൻ ചുമതലയുണ്ട്. സഭ മുഴുവനായി നടത്തുന്ന ഔദ്യോഗിക അനുഷ്ഠാനമാണ് കാനോനിക നമസ്കാരം. ഇതിൽ നാം വർത്തമാനകാലാനുഭവത്തിൽ നിന്ന് ഉയർന്ന്, തലമുറകളായി സഭ അനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന പ്രാർത്ഥനാ പാരമ്പര്യത്തിൽ പങ്കാളികളാവുകയാണ്. "സാക്ഷികളുടെ വലിയൊരു സമൂഹ"ത്തോടു നാം പങ്കുചേർന്ന് ദൈവത്തെ മഹത്വപ്പെടുത്തുകയാണ്. നമസ്കാരം ഒരു ചടങ്ങ് നിർവ്വഹിക്കലായി താണുപോകാതെ അർത്ഥപൂർണ്ണമായ അനുഷ്ഠാനമാക്കുവാൻ ജാഗ്രത വേണ്ടിയിരിക്കുന്നു.

ഇതു കൂടാതെ രഹസ്യ പ്രാർത്ഥനയ്ക്കുള്ള സമയം കണ്ടെത്തണം. പിതാക്കന്മാർ രചിച്ചിട്ടുള്ള രഹസ്യ പ്രാർത്ഥനകൾ വളരെ സഹായകമാണ്. കൂടാതെ സ്വയമായി പ്രാർത്ഥിക്കുവാൻ കഴിയണം. പ്രാർത്ഥനയെപ്പറ്റി കർത്താവു പറഞ്ഞിട്ടുള്ളത് "നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ അറയിൽ കടന്നു വാതിൽ അടച്ച് രഹസ്യത്തിലുള്ള നിന്റെ പിതാവിനോടു പ്രാർത്ഥിക്കുക" (മത്താ. 6:6) എന്നാണ്. സ്വർഗ്ഗീയ പിതാവിനോടുള്ള മധുര സംഭാഷണം അവിടെ നടക്കണം. ശമുവേൽ പ്രവാചകന്റെ മാതാവായ ഹന്ന സ്വാനുഭവം വെളിപ്പെടുത്തി: "യഹോവയുടെ സന്നിധിയിൽ എന്റെ ഹൃദയം പകരുകയത്രേ ചെയ്തതു" (1 ശമു. 1:15).

പ്രാർത്ഥനയ്ക്ക് വേർതിരിക്കപ്പെട്ട സ്ഥലവും, സമയവും ആവശ്യമുണ്ട്. എത്ര തന്നെ ജോലിത്തിരക്കും, കൃത്യനിർവ്വഹണ വ്യഗ്രതയും കടന്നു വന്നാലും പ്രാർത്ഥനാ സമയം ദൈവത്തോടുള്ള കൂടിക്കാഴ്ചയുടെ സമയമാണ് (It is our appointment with God). അതൊരിക്കലും തെറ്റിക്കുവാൻ പാടില്ല. ആത്മശിക്ഷണമുള്ളവർക്ക് അതെളുപ്പമാണ്.

ദൈവസന്നിധിയിൽ വരുമ്പോൾ സ്തുതിയും സ്തോത്രവും നമ്മുടെ ഹൃദയത്തിൽ നിന്നുയരും. മഹാപരിശുദ്ധനും, സ്നേഹമൂർത്തിയും കരുണാസമ്പന്നനുമായ അവിടുത്തെ മുമ്പിൽ എത്തുമ്പോൾ നമ്മിൽ ഉയരുന്ന സ്വാഭാവിക പ്രതികരണമാണ് സ്തുതി എന്നുള്ളത്. "എൻ മനമേ, യഹോവയെ വാഴ്ത്തുക; എന്റെ സർവ്വാന്തരംഗവുമേ, അവന്റെ വിശുദ്ധ നാമത്തെ വാഴ്ത്തുക. എൻ മനമേ, യഹോവയെ വാഴ്ത്തുക. അവന്റെ ഉപകാരങ്ങൾ ഒന്നും മറക്കരുത്" (സങ്കീ. 103:1). ഈ വാക്കുകൾ നമ്മുടെ തന്നെ പ്രതികരണമായിത്തീരും. ഒരു ഭക്തൻ ചൂണ്ടിക്കാണിച്ചത് "നിനക്കു ദൈവസന്നിധിയിൽ അഞ്ചു മിനിട്ടു മാത്രമേ ചെലവിടാനുള്ളു എങ്കിൽ അതിൽ പകുതി സമയം ദൈവത്തെ സ്തുതിക്കുന്നതിനും സ്തോത്രം ചെയ്യുന്നതിനുമായിരിക്കണം."



സ്നേഹമൂർത്തിയായ ദൈവത്തിന്റെ സന്നിധിയിൽ നാമിരിക്കുമ്പോൾ മറ്റുള്ളവരുടെ ആവശ്യങ്ങളെപ്പറ്റി നാമോർക്കാതിരിക്കയില്ല. അതാണ് മദ്ധ്യസ്ഥ പ്രാർത്ഥനയിലേക്കു നമ്മെ നയിക്കുന്നത്. അഹറോൻ "വിശുദ്ധ മന്ദിരത്തിൽ കടക്കുമ്പോൾ ന്യായവിധിപ്പതക്കത്തിൽ യിസ്രായേൽ മക്കളുടെ പേർ എപ്പോഴും യഹോവയുടെ മുമ്പാകെ ഓർമ്മയ്ക്കായിട്ടു തന്റെ ഹൃദയത്തിൻ മേൽ വഹിക്കണം" (പുറ. 28:29). അതുപോലെ സഭാ ശുശ്രൂഷകർ ദൈവസന്നിധിയിൽ വരുമ്പോൾ അവർ ശുശ്രൂഷ ചെയ്യുന്ന ജനങ്ങളുടെ പേർ ഹൃദയത്തിൽ വഹിക്കേണ്ടതാണ്. ഒരാൾ ആ അനുഭവത്തെ വിശേഷിപ്പിക്കുന്നത്: "Being with God with people on your heart.'' ഹൃദയത്തിൽ ജനങ്ങളുമായി ദൈവസന്നിധിയിൽ ചെലവിടുന്ന നിമിഷങ്ങൾ!

ഏറ്റവും വലിയ ആരാധനയാകുന്ന വിശുദ്ധ കുർബ്ബാനയിൽ പേര് ഓർക്കുന്നതിന് ഫീസ് നൽകുന്നതും വാങ്ങിക്കുന്നതുമായ ഏർപ്പാട് നിശ്ചയമായും നിരുത്സാഹപ്പെടുത്തേണ്ടതാണ്. കുർബ്ബാനയിൽ പേര് ഓർത്തുപോയെങ്കിൽ അതിനുള്ള പ്രതിഫലത്തുക പ്രതീക്ഷിക്കുന്ന മനോഭാവം വൈദികർ വളർത്തിയെടുത്തിട്ടുണ്ട്. അത് തിരുത്തപ്പെടണം.

ദിനംപ്രതിയുള്ള മദ്ധ്യസ്ഥപ്രാർത്ഥന ക്രമമായും ഗൗരവമായും നടത്തുന്നതിനു ഓർക്കേണ്ട വ്യക്തികളും സ്ഥാപനങ്ങളും ഏതൊക്കെ എന്ന് എഴുതി വയ്ക്കുന്നത് നല്ലതായിരിക്കും. "പ്രാർത്ഥനയിൽ ഓർത്തുകൊള്ളാം" എന്നു തമ്മിൽ കാണുമ്പോഴും കത്തുകളയയ്ക്കുമ്പോഴും വാഗ്ദാനം ചെയ്യാറുണ്ട്. പക്ഷേ അതു വെറും പൊള്ളയായ വാഗ്ദാനമായിത്തീരാറില്ലേ? അങ്ങനെ സംഭവിക്കാതിരിക്കുവാൻ മദ്ധ്യസ്ഥ പ്രാർത്ഥനാ ലിസ്റ്റ് സൂക്ഷിക്കാം. ഒരു പ്രാർത്ഥനാ മനുഷ്യൻ വെളിപ്പെടുത്തി, അദ്ദേഹം അതിരാവിടെ സമയത്ത് തന്റെ താമസസ്ഥലത്തു നിന്നാരംഭിച്ച്, കോട്ടയം, മാങ്ങാനം, പെരുമ്പാവൂർ, ആലുവാ, മലേഷ്യ, അമേരിക്ക മുതലായ പല സ്ഥലങ്ങളിലെ പല ഭവനങ്ങളിലും വ്യക്തികളിലും കടന്ന് തിരിച്ചെത്തുന്നു. മനസ്സിൽ നടക്കുന്ന കാര്യമാണ്. അപ്പോൾ തന്റെ മദ്ധ്യസ്ഥ പ്രാർത്ഥനാ വലയം പൂർത്തിയായിരിക്കും.

വിഷയങ്ങൾ ആഴ്ചയിലെ ഓരോ ദിവസങ്ങളിലേക്ക് വിഭജിച്ച് മദ്ധ്യസ്ഥ പ്രാർത്ഥന നടത്തുന്നവരുമുണ്ട്. ചുമതലയുള്ള സ്ഥാപനങ്ങളും കടപ്പാടുള്ള വ്യക്തികളും നിശ്ചയമായും സ്മരിക്കപ്പെടണം. യാക്കോബ് യാബൂക്ക് നദീതീരത്തു വച്ച് "യഹോവയുടെ ദൂതനോടു" മല്പിടുത്തം നടത്തി അനുഗ്രഹം പിടിച്ചുപറ്റിയതു പോലെ പ്രാർത്ഥനയിൽ ജാഗരിക്കുന്നവനായിരിക്കണം സഭാ ശുശ്രൂഷകൻ. ഒരിക്കൽ ഒരു ഇടവകയിലെ ജനങ്ങളോടു അവരുടെ ആവശ്യമെന്തെന്ന് ബിഷപ്പ് ചോദിച്ചപ്പോൾ പറഞ്ഞു, We want a pastor who knows God first hand. ദൈവത്തെ നേരിട്ടറിയാവുന്ന – കേട്ടു

കേൾവിയിൽ കൂടിയല്ല – ഒരു വൈദികനെ ആവശ്യമുണ്ട് എന്നുള്ള മറുപടി ഒറ്റപ്പെട്ടതല്ല എന്നോർക്കാം.

### 2. വേദവായനയും ധ്യാനവും

പ്രാർത്ഥനയോടൊപ്പം വേണ്ടതാണ് തിരുവചന ധ്യാനം. പൗലോസ് ശ്ലീഹാ പറയുന്നു: "എല്ലാ തിരുവെഴുത്തും ദൈവനിശ്വസിതമാകയാൽ ദൈവത്തിന്റെ മനുഷ്യൻ സകല സൽപ്രവർത്തിക്കും വക പ്രാപിച്ച് തികഞ്ഞവൻ ആകേണ്ടതിന് ഉപദേശത്തിനും, ശാസനത്തിനും ഗുണീകരണത്തിനും, നീതിയിലെ അഭ്യാസത്തിനും പ്രയോജനമുള്ളതാകുന്നു" (2 തിമോ. 3:16).

പ്രസംഗം ഒരുക്കാനായി ദൈവവചനം വായിക്കുക എന്ന തത്വമല്ല ഇവിടെ പരാമർശിക്കുന്നത്. ദൈവഹിതമെന്തെന്നും, ദൈവത്തിന്റെ മനസ്സ് എന്തെന്നും അനുദിന ജീവിതത്തിൽ തിരിച്ചറിയുന്നതിന് തിരുവചനം നമ്മെ സഹായിക്കും. "യഹോവേ കല്പിക്കേണമേ, അടിയൻ കേൾക്കുന്നു" എന്ന പ്രാർത്ഥനാ ഭാവത്തോടെ തിരുവെഴുത്തുമായി സമയം ചെലവിടുമ്പോൾ, അതു നമ്മുടെ പാതയ്ക്കു പ്രകാശവും, പാദത്തിനു വിളക്കുമായിത്തീരും. തുടർച്ചയായി ഒരു പുസ്തകം വായിക്കുന്നത് നല്ലതാണ്. അങ്ങനെ ഒരു വർഷം കൊണ്ട് വേദപുസ്തകം മുഴുവൻ വായിക്കുവാൻ കഴിയും.

വായിച്ചു വിടുന്ന സ്വഭാവമല്ല, വായിച്ച ഭാഗത്തെപ്പറ്റി ഹൃദയത്തിൽ ധ്യാനിക്കുവാൻ കഴിയണം. "മെഡിറ്റേഷൻ" എന്നുള്ളത് മിക്ക മതങ്ങളും പ്രോത്സാഹിപ്പിക്കുന്ന കാര്യമാണ്. അതു "യോഗ" സാധനയോടൊപ്പം നടത്തുവാനും പരിശീലനം നൽകുന്നുണ്ട്. ക്രൈസ്തവ സിദ്ധൻമാർ – പാശ്ചാത്യരും പൗരസ്ത്യരും – ധ്യാനമുറകൾ വളർത്തിയെടുത്തിട്ടുണ്ട്. അത് അധികവും ആശ്രമാംഗങ്ങൾക്കും സന്യാസികൾക്കും അനുവർത്തിക്കാൻ ഉദ്ദേശിച്ചു കൊണ്ടാണ്. എന്നാൽ ഏതൊരു സഭാ ശുശ്രൂഷകനും അനുവർത്തിക്കാൻ സഹായകമായ ലളിത മാർഗ്ഗങ്ങളുണ്ട്. വായിച്ച വേദഭാഗത്തെ വിശദമായി മനസ്സിന്റെ ഭാവനയിൽ വരുത്തുക. ഉദാഹരണമായി വിതക്കാരന്റെ ഉപമയാണെങ്കിൽ, ആ പ്രവൃത്തിയുടെ വിശദമായ ചിത്രവും, സാഹചര്യവും, എല്ലാം മനസ്സിന്റെ മുമ്പിൽ കൊണ്ടുവരാൻ കഴിയണം. ഇവിടെ ഭാവനയ്ക്ക് ഒരു പങ്കു വഹിക്കുവാനുണ്ട്. പിന്നീട് "ഈ വേദഭാഗം എന്നോട് എന്ത് ഓർമപ്പെടുത്തുന്നു; എന്റെ ജീവിതത്തോട് അത് എങ്ങനെ സംവദിക്കുന്നു" എന്നിങ്ങനെ സ്വയം ചോദിക്കണം. അതിനുശേഷം നമ്മുടെ ഇച്ഛാശക്തി പ്രവർത്തിച്ച് ചില തീരുമാനങ്ങൾ എടുക്കണം. അവസാനിക്കുന്നത് സ്നേഹത്തിൽ നിന്ന് രൂപംകൊണ്ട കൃതജ്ഞതയും സ്തോത്രവുമർപ്പിച്ചുകൊണ്ടായിരിക്കണം.

ദൈവ വചനത്തോടുള്ള ആഭിമുഖ്യം, നമ്മുടെ ആത്മീയതയുടെ ഒരു അളവുകോലാണ്. സഭാ ശുശ്രൂഷകന്റെ പ്രധാന ആയുധവും ഉപകരണവും



ദൈവവചനമാണെന്നോർക്കുക. നിത്യവും അതുമായി നല്ല ബന്ധം പുലർത്തി, തിരുവെഴുത്തിൽ പ്രാഗത്ഭ്യമുള്ളവരായിത്തീരുമ്പോൾ ആത്മീയ വളർച്ച സാധ്യമാകും.

വേദപുസ്തകം കൂടാതെ ധ്യാനപരമായ മറ്റു പുസ്തകങ്ങളും വായനയിൽ ഉൾപ്പെടുത്തണം. വിശുദ്ധന്മാരുടെ ജീവചരിത്രം, ധ്യാനചിന്തകൾ ഉള്ളതും സുകൃത ജീവിതത്തിനും ഭക്തി ജീവിതത്തിനും പ്രചോദനം നൽകുന്നതുമായ കൃതികൾ – ഇവ വളരെ സഹായകമായിരിക്കും. സ്വന്തം ലൈബ്രറിയിൽ അത്തരം ഗ്രന്ഥങ്ങൾ ഉൾപ്പെടുത്തുന്നത് ഉചിതമായിരിക്കും.

### 3. നോമ്പും ഉപവാസവും

പ്രാർത്ഥനയോടു ചേർന്നുപോകുന്നതാണ് നോമ്പും ഉപവാസവും. ഇടയശ്രേഷ്ഠനായ കർത്താവു കാണിച്ചുതന്ന മാതൃകയിൽ ഉപവാസത്തിന്റെ പ്രാധാന്യം കാണാം.

ആത്മീയ ശക്തി ആർജ്ജിക്കുവാൻ കുറുക്കുവഴികളൊന്നുമില്ല. ആത്മശിക്ഷണത്തിന്റെയും ആത്മനിയന്ത്രണത്തിന്റെയും മാർഗ്ഗമേയുള്ളു. കർത്താവു പഠിപ്പിച്ചു: പ്രാർത്ഥനയാലും ഉപവാസത്താലും അല്ലാതെ ഈ ജാതി (തിന്മയുടെ ശക്തി) ഒഴിഞ്ഞുപോവുകയില്ല. പദാർത്ഥമയമായത് തിന്മയാണെന്ന് ക്രിസ്തീയ സഭ പഠിപ്പിക്കുന്നില്ല. ദൈവം തന്നെ പദാർത്ഥമായ മനുഷ്യശരീരം എടുത്തു. സൃഷ്ടിയെപ്പറ്റി പറയുമ്പോഴും, സൃഷ്ടിച്ചതെല്ലാം നല്ലത് എന്നു ദൈവം കണ്ടു എന്നു നാം വായിക്കുന്നു. തിന്മയായതു കൊണ്ട് ഏതെങ്കിലും പദാർത്ഥം വെടിയുക എന്നല്ല, നമ്മുടെ തന്നെ ആത്മീയ വളർച്ചയ്ക്കും സ്വശിക്ഷണത്തിനും നാം സ്വമേധയാ ചില വർജ്ജനകൾ ആചരിക്കുകയാണ്. അതിൽ കൂടി നമ്മുടെ ഇച്ഛാശക്തി ബലപ്പെടുകയും ആത്മീയ ജീവൻ പുഷ്ടിപ്പെടുകയും ചെയ്യുന്നു.

പൗലോസ് എഴുതി: "മറ്റുള്ളവരോടു സുവിശേഷം പ്രസംഗിച്ച ഞാൻ തന്നെ തിരസ്കൃതനാകാതിരിക്കേണ്ടതിന് എന്റെ ശരീരത്തെ ഞാൻ കർശനമായി നിയന്ത്രിച്ച് കീഴടക്കുന്നു" (1 കൊരി. 9:27). മഹാസിദ്ധനും ഉത്തമ ഭക്തനുമായ പൗലോസ് അപ്പോസ്തോലൻ സ്വന്തം ശരീരത്തെ കർശനമായി നിയന്ത്രിച്ചു കീഴടക്കുവാൻ യത്നിച്ചു എങ്കിൽ സാധാരണക്കാരായ സഭാ ശുശ്രൂഷകന്മാർക്ക് എത്രയോ ആവശ്യമായിരിക്കുന്നു!

ശരീരവും ആത്മാവും തമ്മിൽ നിരന്തരമായ പോരാട്ടമുണ്ട്. ശരീരത്തിന്റെ താല്പര്യങ്ങൾക്ക് അമിത പ്രാധാന്യം നൽകുന്ന ഒരു സംസ്കാരമാണ് ഇന്നു വളർന്നുവരുന്നത്. മനുഷ്യനിലെ ദുർവികാരങ്ങളെ ഇളക്കുന്നതും തിന്മയായിട്ടുള്ളതിലേക്ക് നയിക്കുന്നതുമായ പരിപാടികളാണ് മാധ്യമങ്ങളിൽ എല്ലാമുള്ളത്. തിന്മയ്ക്കു നന്മ എന്നും, നന്മയ്ക്കു തിന്മ എന്നും പേർ പറയുകയും,

ഇരുട്ടിനെ വെളിച്ചവും, വെളിച്ചത്തെ ഇരുട്ടും ആക്കുകയും, കൈപ്പിനെ മധുരവും, മധുരത്തെ കൈപ്പും ആക്കുകയും ചെയ്യുന്ന" (യെശ. 5:20) അവസ്ഥാവിശേഷമാണിന്നുള്ളത്. അവിടെ ധാർമ്മികതയ്ക്കും ആത്മശിക്ഷണത്തിനുമുള്ള പ്രസക്തി വർദ്ധിക്കുന്നു.

നോമ്പും ഉപവാസവുമുള്ള ഒരു സഭാശുശ്രൂഷകനെങ്കിൽ അയാൾക്ക് ജനങ്ങളുടെ ഇടയിൽ വലിയ സ്വാധീനമുണ്ടാകും. ആരാധനാ സൗകുമാര്യമോ, പ്രസംഗപാടവമോ ഒന്നുമില്ലെങ്കിലും പ്രാർത്ഥനയും ഉപവാസവും അനുഷ്ഠിക്കുന്ന വ്യക്തി എങ്കിൽ അയാളെ ജനങ്ങൾ ആദരിക്കും; അയാളുടെ വാക്കുകൾക്ക് വില കല്പിക്കും. പല സഭാപിതാക്കന്മാരെയും ജനങ്ങൾ ബഹുമാനാദരവുകളോടെ അനുസ്മരിക്കുന്നത് അവരുടെ പാണ്ഡിത്യമോ, ഭരണപാടവമോ, ഓർത്തിട്ടല്ല; മറിച്ച് അവരുടെ നിഷ്ഠാജീവിതവും പ്രാർത്ഥനയുടെയും ഉപവാസത്തിന്റെയും ശക്തിയും ഓർത്താണ്.

### 4. മൗനത്തിനും ഏകാന്തതയ്ക്കും സ്ഥാനം

ആഴ്ചയിൽ ഒരു ദിവസം മൗനത്തിനും ഏകാന്തതയ്ക്കും അവസരം കണ്ടെത്തുന്ന സഭാശുശ്രൂഷകരുണ്ട്. ദിവസേനയുള്ള ഒച്ചപ്പാടിൽ നിന്നും തിരക്കിട്ട പരിപാടികളിൽ നിന്നും ഒഴിഞ്ഞ് ഒരു ദിവസം മൗനത്തിലും, ധ്യാനത്തിലും കഴിയുന്നത് ജീവിതത്തിന് പുതുക്കവും ഉന്മേഷവും നൽകുന്നതായിരിക്കും. കർത്താവ് ശിഷ്യന്മാരോടു കല്പിച്ചു: "നിങ്ങൾ ഒരു ഏകാന്തസ്ഥലത്ത് വേറിട്ട് വന്ന് അല്പം ആശ്വസിച്ചുകൊള്ളുക" (മർക്കോ. 6:31). ഒരു ബാറ്ററി കുറെ ഉപയോഗിച്ചുകഴിയുമ്പോൾ കറന്റു നഷ്ടമാകുന്നു. അപ്പോൾ അതു വീണ്ടും "റീചാർജ്" ചെയ്യുവാൻ ഏല്പിക്കുന്നു. ഈ "റീചാർജിങ്ങ്" സഭാ പ്രവർത്തകർക്ക് ഏറ്റവും ആവശ്യമാണ്.

ധ്യാനയോഗങ്ങൾ (Retreat) ആത്മീയ പുതുക്കത്തിന് സഹായകമായ പരിപാടിയാണ്. അവിടെ കേൾക്കുന്ന പ്രബോധനങ്ങൾ സ്വയപരിശോധനയ്ക്കും പുനർസമർപ്പണത്തിനും സഹായിക്കുന്നു. പങ്കെടുക്കുന്നവരുമായുള്ള ആശയവിനിമയവും ഉപകാരപ്രദമാകാതിരിക്കയില്ല. മറ്റുള്ളവരുടെ അനുഭവങ്ങൾ അറിയുന്നത് സ്വന്തം പ്രവർത്തനങ്ങളെ വിലയിരുത്തുവാൻ പ്രേരിപ്പിക്കും.

കർത്താവു ശിഷ്യന്മാരോടു പറഞ്ഞു: "പരീക്ഷയിൽ അകപ്പെടാതിരിക്കുവാൻ ഉണർന്നിരുന്നു പ്രാർത്ഥിക്കുക; ആത്മാവ് ഒരുക്കമുള്ളത്; ജഡമോ ബലഹീനമത്രേ" (മത്താ. 26:41). കർത്താവിനെ അനുഗമിക്കുന്നവരും തന്റെ നിയോഗം പ്രാപിച്ചവരുമായ ശുശ്രൂഷകർ ആരും തന്നെ പ്രലോഭനങ്ങളിൽ നിന്ന് വിമുക്തരായിരിക്കയില്ല എന്ന് അവിടുന്ന് അറിഞ്ഞു. അതുകൊണ്ട് പ്രലോഭനങ്ങളെ അതിജീവിക്കുവാനും, ദൗത്യം വിജയകരമായി നിർവ്വഹിക്കാനും പ്രാർത്ഥന, ഉപവാസം തുടങ്ങിയ അനുഷ്ഠാനങ്ങൾ പിന്തുടരുവാൻ അവിടുന്നു അനുശാസിച്ചു.

## യൂണിറ്റ് 2

# സഭാ ശുശ്രൂഷകൻ: ഇടവക തലത്തിൽ

## പാഠം 1

## ആരാധന നയിക്കുന്നതിൽ

❑ വണക്കവും വന്ദനവും ❑ കൃതജ്ഞതാർപ്പണം ❑ അനുതാപവും ഏറ്റുപറച്ചിലും ❑ അപേക്ഷകളും യാചനകളും ❑ മറ്റുള്ളവർക്കുവേണ്ടി മദ്ധ്യസ്ഥത ❑ സ്വയ സമർപ്പണം ❑ വിശുദ്ധ കുർബ്ബാന ❑ സഭാ ശുശ്രൂഷകർ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ

ക്രിസ്തീയ സഭ ആരാധിക്കുന്ന ഒരു സമൂഹമാണ്. അതിന്റെ ജീവനും ചൈതന്യവും ആരാധനയിൽ പ്രകടമാകുന്നു. സ്വർഗ്ഗസ്ഥപിതാവായ ദൈവത്തെ യേശുക്രിസ്തുവിൽ കൂടിയും പരിശുദ്ധാത്മ സഹായത്തോടു കൂടിയും ആരാധിക്കുന്നതാകുന്നു സഭയുടെ പ്രധാന ചുമതലയും പരമപദവിയും. ഒരാൾ പറയുന്നു: "ശ്വാസോച്ഛ്വാസം മനുഷ്യജീവിതത്തിന് അത്യന്താപേക്ഷിതമായിരിക്കുന്നതുപോലെ ആരാധന സഭയുടെ നിലനില്പിനും വളർച്ചയ്ക്കും വർദ്ധനവിനും അത്യന്താപേക്ഷിതമാണ്."

ഹൃദയംഗമമായും, പൂർണ്ണമനസ്സോടും, ആത്മസമർപ്പണത്തോടും ദൈവത്തെ ആരാധിക്കുന്നതാകുന്നു സഭയുടെ പരമമായ ധർമ്മം. സ്വർഗ്ഗമെന്നു പറയുന്നത് നിരന്തരമായ ആരാധനാ കേന്ദ്രമാണ്. ആ സ്വർഗ്ഗീയാനുഭവത്തെ ഭൗമികതലത്തിൽ അനുഭവവേദ്യമാക്കുന്ന അനർഘമായ അവസരമാണ് ക്രിസ്തീയാരാധന. മറ്റൊരു വിധത്തിൽ പറഞ്ഞാൽ സ്വർഗ്ഗരാജ്യത്തിലെ അനുഭവത്തിനുള്ള മുൻകുറിയും ഒരുക്കവുമാണ് നമ്മുടെ ആരാധന. ഇങ്ങനെ താത്വികമായി പറയാമെങ്കിലും നമ്മുടെ ആരാധന പ്രായോഗികമായ ആ തലത്തിലേക്കു നമ്മെ നയിക്കുന്നുണ്ടോ? അത്തരത്തിലുള്ള പ്രാധാന്യവും ഗൗരവവും നാം അതിനു നൽകുന്നുണ്ടോ? ബാഹ്യമായി ഒരു ചടങ്ങിൽ പങ്കെടുത്തു എന്നതിൽ കവിഞ്ഞ് ഒരു ആത്മഹർഷം നമുക്കുണ്ടാകാറുണ്ടോ?

ക്രിസ്തീയാരാധനയെ നിർവ്വചിക്കാമോ? യേശുക്രിസ്തുവിൽ കൂടി ദൈവം ലോകത്തിനു ചെയ്തിട്ടുള്ള രക്ഷണ്യപ്രവൃത്തിക്ക് ക്രിസ്തീയ വിശ്വാസികൾ നൽകുന്ന സംയുക്ത പ്രതികരണമായി പറയാം. ആ പ്രതികരണത്തിൽ സ്തുതിയും സ്തോത്രവും, അനുസരണവും, വിധേയത്വവും, സമർപ്പണവും എല്ലാം ഉൾപ്പെടും. ഇത് സഭ മുഴുവനായി നടത്തുന്ന പ്രക്രിയ ആണ്.

സഭയിലെ എല്ലാ വിശ്വാസികൾക്കും അതിൽ പങ്കുണ്ട്. പട്ടക്കാരനോ, ശുശ്രൂഷകനോ ഗായകസംഘമോ ആയി നടത്തുന്ന ഒന്നല്ല. സഭ മുഴുവനായി അനുഷ്ഠിക്കുന്ന ഒന്നാണ്. അതിൽ വാങ്ങിപ്പോയ വിശ്വാസികളും പങ്കുചേരുന്നു. സാർവ്വത്രിക സഭയാണ് ആരാധന അർപ്പിക്കുന്നത് എന്ന ബോധ്യമാവശ്യമാണ്.

ആരാധനയ്ക്ക് വൈകാരികവും ബാഹ്യവുമായ രണ്ടു വശങ്ങൾ ഉണ്ട്. അവ രണ്ടും വിരുദ്ധങ്ങൾ അല്ല, പ്രത്യുത ഒരു നാണയത്തിന്റെ രണ്ടു വശങ്ങൾ പോലെ പരസ്പര പൂരകങ്ങളാണ്. ഈ രണ്ടു വശങ്ങളും ആരാധനയ്ക്ക് അനുപേക്ഷണീയമാണെന്നു പറയാം. അതുകൊണ്ട് ആരാധനയ്ക്ക് ക്രമങ്ങളും അനുഷ്ഠാനങ്ങളും ആവശ്യമുണ്ട്. നമ്മുടെ വികാരങ്ങളും വിചാരങ്ങളും ആവിഷ്ക്കരിക്കപ്പെടുന്നത് വാക്കുകളിലും അനുഷ്ഠാനങ്ങളിലും കൂടിയാണ്. അതുകൊണ്ട് പ്രാരംഭകാലം മുതൽ തന്നെ ആരാധനക്രമങ്ങൾ രൂപം പ്രാപിച്ചു.

ആരാധനയിൽ പ്രകടമാകേണ്ട പ്രധാന ഘടകങ്ങൾ എന്തൊക്കെയെന്നു പരിശോധിക്കാം.

### 1. വണക്കവും വന്ദനവും

ദൈവത്തിന്റെ മുമ്പിൽ വരുമ്പോൾ അവിടുത്തെ ശക്തി, മഹത്ത്വം, പ്രാഭവം, അപ്രമേയത്വം മുതലായവയെക്കുറിച്ച് നാം ബോധമതികളാകുന്നു. അപ്പോൾ നമ്മിലുള്ള സ്വാഭാവിക പ്രതികരണം വണക്കവും വന്ദനവുമാണ്: തല വണങ്ങുന്നു, കൈകൂപ്പുന്നു; ഇങ്ങനെ ബാഹ്യമായ പലതും ചെയ്യുന്നതോടൊപ്പം, സ്തുതിയുടെയും പുകഴ്ചയുടെയും വാക്കുകൾ നാവിൽ നിന്നുയരുകയും ചെയ്യുന്നു. ത്രീയേക ദൈവത്തിനു സ്തുതിയുടെ ശബ്ദം ഉയർത്തുന്നതാണല്ലോ ആരാധനയിൽ ആദ്യം സംഭവിക്കുന്നത്.

### 2. കൃതജ്ഞതാർപ്പണം

ദൈവമുമ്പാകെ നിൽക്കുമ്പോൾ നമ്മുടെ മനസ്സിൽ പൊന്തിവരുന്ന മറ്റൊരു വികാരം കൃതജ്ഞതയുടേതാണ്. ദൈവം നമുക്കു ചെയ്യുന്ന അനന്തമായ കൃപകളും അളവില്ലാത്ത സഹായങ്ങളും ഓർക്കുമ്പോൾ നന്ദികൊണ്ട് നമ്മുടെ ഹൃദയം നിറയും. "യഹോവയ്ക്കു സ്തോത്രം ചെയ്യുവിൻ, അവൻ നല്ലവനല്ലോ. അവന്റെ ദയ എന്നേക്കുമുള്ളത്" എന്നുള്ള സങ്കീർത്തനം ആ വികാരത്തിന്റെ പ്രതിഫലനമാണ്. "യഹോവ എനിക്കു ചെയ്ത സകല ഉപകാരങ്ങൾക്കും ഞാൻ അവനു എന്തു പകരം കൊടുക്കും? ഞാൻ രക്ഷയുടെ പാനപാത്രം എടുത്ത് യഹോവയുടെ നാമം വിളിച്ചപേക്ഷിക്കും. യഹോവയ്ക്ക് ഞാൻ എന്റെ നേർച്ചകളെ സകല ജനവും കാൺകെ കഴിക്കും." ഈ വാക്കുകളിൽ പ്രകടമാകുന്ന കൃതജ്ഞത ഭക്തരുടെ



ഹൃദയത്തിൽ നിന്നും ഉയരാതിരിക്കയില്ല.

### 3. അനുതാപവും ഏറ്റുപറച്ചിലും

മഹാ പരിശുദ്ധനും സർവജ്ഞനുമായ ദൈവത്തിന്റെ സന്നിധിയിൽ നിൽക്കുമ്പോൾ നമ്മുടെ കുറവുകളെപ്പറ്റിയും പരാജയങ്ങളെപ്പറ്റിയും നാം ബോധവാന്മാരാകും. യെശയ്യാവ് ദൈവത്തിന്റെ പരിശുദ്ധ സാന്നിദ്ധ്യം ദർശിച്ചപ്പോൾ "അയ്യോ, ഞാൻ അശുദ്ധ അധരമുള്ള മനുഷ്യൻ, അശുദ്ധ അധരമുള്ള ജനത്തിന്റെ നടുവിൽ പാർക്കുന്നു" (യെശ. 6:5) എന്ന് ഏറ്റുപറയുകയുണ്ടായി. ദൈവത്തിന്റെ സാന്നിധ്യത്തെക്കുറിച്ചുള്ള അവബോധം നമ്മുടെ ഹൃദയങ്ങളിൽ പാപബോധമുളവാക്കുന്നു. അപ്പോൾ അനുതാപത്തിന്റെ വാക്കുകളും പാപക്ഷമയ്ക്കുള്ള അപേക്ഷയും നമ്മിൽ നിന്നുയരും. കാനോനിക പ്രാർത്ഥനകളിൽ എല്ലാം തന്നെ അനുതാപത്തിന്റെ അപേക്ഷ ഉൾക്കൊള്ളുന്നു. കുർബ്ബാനയുടെ ആരംഭത്തിൽ പ്രുമിയോൻ കഴിഞ്ഞ് "പാപപരിഹാരം നൽകുന്നവനും വെടിപ്പാക്കുന്നവനും" എന്നു തുടങ്ങുന്ന ഹൃദ്യമായ പ്രാർത്ഥന അനുതാപത്തിന്റേതാണ്.

### 4. അപേക്ഷകളും യാചനകളും

വിവിധങ്ങളായ പ്രശ്നങ്ങളിൽ കുടുങ്ങി വഴിമുട്ടി നിൽക്കുന്ന അനുഭവം നമുക്കുണ്ടാകുന്നു. മാത്രമല്ല പല സാഹചര്യങ്ങളും നമ്മുടെ ബുദ്ധിക്കും ശക്തിക്കും അപ്പുറമായി നമുക്കനുഭവപ്പെടുന്നു. നമ്മുടെ മുമ്പിൽ പല ആവശ്യങ്ങളും ഉയർന്നുവരാം. അപ്പോൾ നമുക്കു ശരണപ്പെടാനുള്ളത് ദൈവത്തിൽ മാത്രമാണ്. അതുകൊണ്ട് സ്നേഹസമ്പന്നനായ സ്വർഗ്ഗീയ പിതാവിന്റെ മുമ്പാകെ നമ്മുടെ ആവശ്യങ്ങളെ അറിയിച്ച് അപേക്ഷിക്കുന്നു. പൗലോസ് അപ്പോസ്തോലൻ അനുശാസിക്കുന്നത്: ഒന്നിനെക്കുറിച്ചും വിചാരപ്പെടരുത്. എല്ലാറ്റിലും പ്രാർത്ഥനയാലും അപേക്ഷയാലും നിങ്ങളുടെ ആവശ്യങ്ങൾ സ്തോത്രത്തോടു കൂടെ ദൈവത്തെ അറിയിക്കയത്രേ വേണ്ടത് (ഫിലി. 4:6).

### 5. മറ്റുള്ളവർക്കുവേണ്ടി മദ്ധ്യസ്ഥത

ആരാധകരായ നമ്മുടെ ആവശ്യങ്ങൾ മാത്രമല്ല സഹവിശ്വാസികളുടെയും സമൂഹം മുഴുവന്റെയും ലോകത്തിന്റെ തന്നെ ആവശ്യങ്ങളെയും ദൈവമുമ്പാകെ അറിയിക്കുവാൻ നാം പ്രേരിതരാകുന്നു. നാം ഒറ്റപ്പെട്ട വ്യക്തികളല്ലെന്നും, സമൂഹത്തോടു ബന്ധപ്പെട്ടിരിക്കുന്നു എന്നുമുള്ള ചിന്ത മറ്റുള്ളവർക്കു വേണ്ടി അഭയ യാചന നടത്തുവാൻ നമ്മെ നിർബ്ബന്ധിക്കുന്നു. ദൈവമുമ്പാകെ മുട്ടുകുത്തുമ്പോഴൊക്കെയും മറ്റുള്ളവരെ ഓർത്തു പ്രാർത്ഥിക്കുന്ന പതിവ് പൗലോസിനുണ്ടായിരുന്നതായി അദ്ദേഹം സാക്ഷിക്കുന്നു.

### 6. സ്വയ സമർപ്പണം

ആരാധനയിൽ സംഭവിക്കുന്ന ഒന്നാണ് ആരാധകൻ ദൈവസന്നിധിയിൽ സ്വയം സമർപ്പിക്കുന്നത്. സ്തുതികളും സ്തോത്രങ്ങളും അപേക്ഷകളും മാത്രമല്ല, ദേഹം, ദേഹി, ആത്മാവ് - എന്ന സമ്പൂർണ്ണ ആളത്തത്തെയും സർവ്വവല്ലഭനായ ദൈവമുമ്പാകെ സമർപ്പിക്കുന്ന അനുഭവമാണ് ആരാധനയുടെ മകുടമായിട്ടുള്ളത്. നമ്മുടെ സാമൂഹ്യാരാധനയിൽ മേൽപ്പറഞ്ഞ എല്ലാ ഘടകങ്ങൾക്കും സ്ഥാനം നൽകത്തക്ക സംവിധാനമാണ് വേണ്ടത്.

### വിശുദ്ധ കുർബ്ബാന

ആരാധനകളുടെ മകുടവും പൂർത്തീകരണവുമാണ് വി. കുർബ്ബാന. മറ്റു കൂദാശകൾ പൂർത്തീകരിക്കപ്പെടുന്നത് വിശുദ്ധ കുർബ്ബാനയിൽ കൂടിയാണ്. ഓർത്തഡോക്സ് സഭയുടെ ആത്മീയതയുടെയും (Spirituality) വേദശാസ്ത്രത്തിന്റെയും അടിസ്ഥാനം വിശുദ്ധ കുർബ്ബാനയാണെന്നു പറയാം. ക്രിസ്തീയ സുവിശേഷത്തിന്റെ സത്തയും വിശുദ്ധ കുർബ്ബാനയിലാണ്. പാപികൾ മനംതിരിഞ്ഞ് രക്ഷയുടെ അനുഭവത്തിലേക്കു വരുന്നതാണ് ക്രിസ്തീയ സുവിശേഷം. അതാണ് വിശുദ്ധ കുർബ്ബാനാനുഭവത്തിൽ നടക്കുന്നത്. കർത്താവു തന്റെ അന്ത്യരാത്രിയിൽ പെസഹാ ഭക്ഷണത്തിനു ശേഷം കുർബ്ബാന സ്ഥാപിച്ചുകൊണ്ട് പറഞ്ഞു: “എന്റെ വരവു വരെയും എന്റെ ഓർമ്മയ്ക്കായി നിങ്ങൾ ഇതനുഷ്ഠിക്കുക.” അന്നു മുതൽ സഭ വിശ്വസ്തയോടെ ഈ അനുഷ്ഠാനം നിറവേറ്റുന്നു.

എമ്മവോസിലേക്കു പോയ ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെട്ടിട്ട് അവരോടു കൂടി യാത്ര ചെയ്യുകയും, രാത്രി അവരോടുകൂടി പാർക്കുകയും ചെയ്ത സംഭവത്തെ (ലൂക്കോ. 24: 13-35) വിശകലനം ചെയ്താൽ വിശുദ്ധ കുർബ്ബാനയുടെ ഉള്ളടക്കത്തെയും പ്രാധാന്യത്തെയും വ്യക്തമാക്കുന്നതായി കാണാം. ആ സംഭവത്തിനു രണ്ടു ഭാഗങ്ങളുണ്ട്: (1) ഉത്ഥിതനായ കർത്താവ് തിരുവെഴുത്തുകളെ തുറന്ന്, തന്നെപ്പറ്റി അവയിൽ പറഞ്ഞിട്ടുള്ള കാര്യങ്ങൾ ശിഷ്യന്മാർക്ക് വ്യാഖ്യാനിച്ചുകൊടുക്കുന്നു. (2) രണ്ടാം ഭാഗത്ത് കർത്താവ് തന്നെ മേശയിൽ വച്ച് അപ്പം വിഭജിച്ച് കൊടുത്ത് സ്വയം അവർക്കു വെളിപ്പെടുത്തുന്നു. ഇവ രണ്ടുമാണ് വിശുദ്ധ കുർബ്ബാനയിൽ നടക്കുന്നത്. ജീവിക്കുന്നവനായ കർത്താവിന്റെ സന്നിധിയിൽ വിശ്വാസികൾ ഒരുമിച്ചു ചേരുന്നു. തിരുവെഴുത്തുകളിൽ നിന്നു വായിക്കുകയും, കർത്താവിനോടുള്ള ബന്ധത്തിൽ അതിലെ സന്ദേശം വ്യക്തമാക്കപ്പെടുകയും ചെയ്യുന്നു. ഈ ഒന്നാം ഭാഗമാണ് വി. കുർബ്ബാനയിൽ വിശ്വാസപ്രമാണം വരെയുള്ളത്. അവിടെ ലേഖനങ്ങളും സുവിശേഷവും വായിക്കപ്പെടുന്നു; തുടർന്ന് പ്രസംഗവും (പ്രസംഗത്തിന്റെ യഥാർത്ഥ സ്ഥാനം ഏവൻഗേലിയോൻ കഴിഞ്ഞാണ്. ഇന്നു സ്ഥാനം തെറ്റിച്ചാണ് കുക്കിലിയോന്റെ സമയത്തോ, കൈമുത്തിനു



മുമ്പായോ നടത്തുന്നത്). ഈ ഒന്നാമത്തെ ഭാഗത്തിന് “വചന ശുശ്രൂഷ” (Ministry of the Word) എന്നു വിളിക്കുന്നു. ഇത് യഹൂദ സുനഗോഗിലെ ആരാധനയിൽ നിന്നു രൂപം പ്രാപിച്ചിട്ടുള്ളതാണ്.

എമ്മവൂസ് സംഭവത്തിലെ രണ്ടാം ഭാഗത്ത് കർത്താവ് അപ്പം നുറുക്കി കൊടുക്കുന്നതായി കാണാം. കുർബ്ബാനയുടെ രണ്ടാം ഭാഗത്ത് ഇതാണ് നടക്കുന്നത്. വിശ്വാസപ്രമാണത്തിനു ശേഷം പട്ടക്കാരൻ ത്രോണോസിന്റെ മുമ്പിലുള്ള പദവിമേൽ (ദർഗാ) കയറി നിന്നുകൊണ്ട് ഈ രണ്ടാം ഭാഗം ആരംഭിക്കുന്നു. ഇതിന്റെ ഉത്ഭവം കർത്താവു മർക്കോസിന്റെ മാളികമുറിയിൽ അനുഷ്ഠിച്ച കർമ്മവും അതിനോടു ചേർന്നുള്ള അനുശാസനവുമാണ്. ഇവിടെ വിശ്വാസികൾ കർത്താവിന്റെ മരണത്തെ മാത്രമല്ല അവിടുത്തെ ജനനം, പരസ്യശുശ്രൂഷ, പീഡാനുഭവം, മരണം, ഉയിർത്തെഴുന്നേല്പ്, സ്വർഗ്ഗാരോഹണം, പുനരാഗമനം ഇവയെല്ലാം അനുസ്മരിക്കുന്നു. ഓർമ്മ പുതുക്കൽ എന്നതിലുപരി കർത്താവിനോടുള്ള ദിവ്യസംസർഗ്ഗത്തിന്റെ അനുഭവമായിട്ടാണ് വിശ്വാസികൾ വിശുദ്ധ കുർബ്ബാനയെ വീക്ഷിക്കുന്നത്.

അപ്പവീഞ്ഞുകളിന്മേൽ പരിശുദ്ധാത്മാവിന്റെ ആവാസവും, അപ്പവീഞ്ഞുകൾ വാഴ്ത്തപ്പെടുന്നതുമാണ് കുർബ്ബാനയിലെ സുപ്രധാന സന്ദർഭങ്ങൾ. അതിനുശേഷം ജീവനുള്ളവരെയും മരിച്ചവരെയും ഓർത്തുകൊണ്ടുള്ള ദീർഘമായ മദ്ധ്യസ്ഥ പ്രാർത്ഥനകൾ (തുബ്ദേനുകൾ) നടക്കുന്നു. കർത്താവിന്റെ പീഡാനുഭവത്തിന്റെ പ്രത്യേക സ്മരണയാണ് ഖണ്ഡിപ്പിന്റെ ശുശ്രൂഷയിൽ നടക്കുന്നത്. തിരുശരീര രക്തങ്ങൾ ഉയർത്തി ആഘോഷിച്ചശേഷം വി. കുർബ്ബാനാനുഭവത്തിനുള്ള അവസരമാണ്. തുടർന്ന് കൃതജ്ഞതാർപ്പണത്തോടെ അവസാനിക്കുന്നു.

ഞായറാഴ്ചകളിലെ പ്രധാന ആരാധന കുർബ്ബാനാനുഷ്ഠാനമാണ്. അപ്പോസ്തോലിക കാലത്തു തന്നെ ആഴ്ചവട്ടത്തിന്റെ ഒന്നാം നാളായ ഞായറാഴ്ച അവർ ഒന്നിച്ചു സമ്മേളിച്ചത് “അപ്പം നുറുക്കലിനു” വേണ്ടി (വി. കുർബ്ബാന) ആയിരുന്നു (അ. പ്ര. 20: 7). അതുകൊണ്ട് ഓർത്തഡോക്സ് സഭാ പാരമ്പര്യത്തിൽ ഞായറാഴ്ചകളിലും മോറാനായ പെരുന്നാളുകളിലും വിശുദ്ധ കുർബ്ബാന വേണമെന്നു നിർബ്ബന്ധമുണ്ട്. നവീകരണ സഭകളിൽ അനുഭവിക്കാൻ ആളുകൾ ഉണ്ടെങ്കിൽ മാത്രം വിശുദ്ധ കുർബ്ബാന മതി എന്ന വ്യവസ്ഥ പിന്തുടരുന്നു.

കുർബ്ബാനാനുഭവം ഇന്ന് കൂടുതൽ വ്യാപകവും സാധാരണവുമായിട്ടുണ്ട്. അതു നല്ല കാര്യമാണെങ്കിലും അനുഭവത്തിനു മുമ്പുള്ള ഒരുക്കം ഇന്ന് ഗൗരവമായിട്ടെടുക്കുന്നില്ല. വളരെ ലാഘവത്തോടെ വീക്ഷിക്കുന്ന പ്രവണത അപകടകരമാണ്. കൊരിന്തിലെ ദുസ്ഥിതി കണക്കിലെടുത്തു അപ്പോസ്തോലൻ ഉപദേശിക്കുന്നതിങ്ങനെയാണ്: “അയോഗ്യമായി അപ്പം തിന്നുകയോ

കർത്താവിന്റെ പാനപാത്രം കുടിക്കുകയോ ചെയ്യുന്നവനെല്ലാം കർത്താവിന്റെ ശരീരവും രക്തവും സംബന്ധിച്ചു കുറ്റക്കാരൻ ആകും. മനുഷ്യൻ തന്നെത്താൻ ശോധന ചെയ്തിട്ടു വേണം ഈ അപ്പം തിന്നുകയും പാന പാത്രത്തിൽ നിന്നു കുടിക്കുകയും ചെയ്യേണ്ടത്. തിന്നുകയും കുടിക്കുകയും ചെയ്യുന്നവൻ ശരീരത്തെ വിവേചിക്കാഞ്ഞാൽ തനിക്കു ശിക്ഷാവിധി തിന്നുകയും കുടിക്കുകയും ചെയ്യുന്നു" (1 കൊരി. 11:27-29). രണ്ടാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ രചിച്ച ഒരു കൃതിയാണ് "ഡിഡാക്കെ" (Teaching of the Twelve) അഥവാ അപ്പോസ്തോലന്മാരുടെ ഉപദേശം. അതിന്റെ പതിനാലാം അദ്ധ്യായത്തിൽ കുർബ്ബാനയ്ക്കുള്ള ഒരുക്കത്തെക്കുറിച്ച് ഇപ്രകാരം പറയുന്നു: "കർത്താവിന്റെ ദിവസത്തിൽ ഒരുമിച്ചു വന്നു നമ്മുടെ ബലി ശുദ്ധമായിരിക്കുന്നതിനു വേണ്ടി ആദ്യം നിങ്ങളുടെ അതിക്രമങ്ങൾ ഏറ്റുപറഞ്ഞതിന്റെ ശേഷം അപ്പം നുറുക്കുകയും സ്തോത്രം അർപ്പിക്കുകയും ചെയ്യുക. ആരെങ്കിലും തന്റെ സഹോദരനോടു തർക്കമുണ്ടായിരുന്നാൽ അവർ രമ്യമാകുന്നതു വരെ നമ്മുടെ ബലി കളങ്കപ്പെടാതിരിക്കുന്നതിനു നിങ്ങളോടു കൂടി സഭായോഗത്തിൽ സംബന്ധിക്കാതിരിക്കട്ടെ."

മേൽപ്പറഞ്ഞ തരത്തിലുള്ള ഒരുക്കം സഭാശുശ്രൂഷകർക്കും സഭാംഗങ്ങൾക്കും ഒരുപോലെ ആവശ്യമാണ്. കുർബ്ബാന അനുഭവത്തിനു മുമ്പ് കുമ്പസാരിച്ചിരിക്കണമെന്ന പതിവ് ഈ ഒരുക്കത്തിന്റെ ഭാഗമായിരുന്നു. ഇന്നു കുമ്പസാരം നിർബന്ധമല്ലാത്തതുകൊണ്ട് കൂടുതൽ പേർ കുർബ്ബാന അനുഭവിക്കുന്നു. അനേകരും ശരിയായ ഒരുക്കത്തോടെയാണെന്നു പറയാൻ പാടില്ല. ഉപവാസത്തോടെ ആയിരിക്കണമെന്ന പതിവ് രണ്ടാം നൂറ്റാണ്ടിന്റെ ആരംഭം മുതൽ നടപ്പിലുള്ളതാണ്. ഓർത്തഡോക്സ് സഭ മാത്രമേ ഈ പാരമ്പര്യം നിഷ്കർഷാപൂർവ്വം പാലിക്കുന്നുള്ളു.

### സഭാ ശുശ്രൂഷകർ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ

ശുശ്രൂഷകൾ ഭക്തിസാന്ദ്രവും ആത്മീയചൈതന്യവുമുള്ളതാക്കി തീർക്കാൻ കൂടുതലായ ഉത്തരവാദിത്തം വൈദികർക്കുണ്ട്. അനുഷ്ഠാനങ്ങളിൽ അലസതയും, അശ്രദ്ധയും ഉണ്ടായാൽ പങ്കെടുക്കുന്ന എല്ലാവരെയും അതു ബാധിക്കും. "സത്യത്തിലും ആത്മാവിലുമുള്ള" ആരാധന അല്ലാതാകും. ചില കാര്യങ്ങൾ അക്കമിട്ടു ചൂണ്ടിക്കാണിക്കുന്നു:

(1) ആരാധനാലയം വെടിപ്പിലും വിശുദ്ധിയിലും സംരക്ഷിക്കുക. പള്ളിയുടെ വലിപ്പമോ, അതിന്റെ നിർമ്മിതിക്ക് എന്തെല്ലാം സാധനങ്ങൾ ഉപയോഗിച്ചിരിക്കുന്നു എന്നതോ അല്ല പ്രധാനം. ഉള്ളത് മനോഹരമായും ശുചിയായും സംരക്ഷിക്കുകയാണു വേണ്ടത്. അതുപോലെ പള്ളി ഉപകരണങ്ങളും അംശവസ്ത്രങ്ങളും ഭംഗിയായും വെടിപ്പായും സൂക്ഷിക്കണം. ചുമതലപ്പെട്ടവരെക്കൊണ്ട് അതു ചെയ്യിക്കാൻ കടമയുണ്ട്.



2. ആരാധനകളിൽ ജനപങ്കാളിത്തം ഉറപ്പാക്കുവാൻ ശ്രദ്ധിക്കുക. അതിന് ആവശ്യമായ ആരാധനാ പുസ്തകങ്ങൾ ജനങ്ങൾക്കു നൽകണം. ആരാധനാ സംവിധാനത്തെപ്പറ്റി ജനങ്ങളെ ബോധവത്കരിക്കേണ്ടതാവശ്യമാണ്. ദീർഘമായ ശുശ്രൂഷകളും അനുഷ്ഠാനങ്ങളും വിശദീകരിച്ചുകൊണ്ട് ഓരോന്നിന്റെയും അർത്ഥവും പ്രസക്തിയും ജനങ്ങൾക്കു മനസ്സിലാക്കി കൊടുക്കണം. ഏതു ശുശ്രൂഷയും ആരംഭിക്കുന്നതിനു മുമ്പ് അതിനെപ്പറ്റി ഒരാമുഖം നൽകുന്നത് ഉചിതമായിരിക്കും.

3. ശുശ്രൂഷകൾ ആരംഭിക്കുന്നതിനു മുമ്പെ തന്നെ പള്ളിയിൽ എത്തി പ്രാർത്ഥനാപൂർവം ഒരുങ്ങണം. യഥാക്രമം എല്ലാം സജ്ജീകരിച്ചിട്ടുണ്ടോ എന്നു നോക്കുവാൻ സാധിക്കണം.

4. കുർബ്ബാന അനുഷ്ഠിക്കുന്ന കാർമ്മികൻ തലേദിവസം സൂത്താറ നമസ്കാരം കഴിഞ്ഞാൽപ്പിന്നെ മറ്റു കാര്യങ്ങളിൽ വ്യാപൃതനാകാതെ നിഷ്ഠയോടും വ്രതത്തോടും കഴിയണം. കുർബ്ബാന കഴിയുന്നതുവരെ മൗനം പാലിക്കുന്ന നിഷ്ഠ പൂർവ്വകാലത്ത് പുലർത്തിയിരുന്നു. പത്രപാരായണം പോലും കുർബ്ബാനയ്ക്കു മുമ്പു ചെയ്യുമായിരുന്നില്ല.

5. ആരാധനയുടെ ദൈർഘ്യം വർദ്ധിപ്പിച്ചാൽ കാർമ്മികന്റെ നിഷ്ഠയും ഭക്തിയും പ്രശംസിക്കപ്പെടും എന്ന ഒരു മിഥ്യാധാരണ ചിലർക്കുണ്ട്. സമയത്തെപ്പറ്റി കൂടുതൽ ബോധമതികളായ ഇന്നത്തെ ജനം അതു സ്വാഗതം ചെയ്യുന്നില്ല എന്നു മനസ്സിലാക്കാത്തതാണ് അതിനു കാരണം. ആരാധനാമദ്ധ്യേ നടത്തേണ്ട പ്രസ്താവനകളായാലും അത് വ്യക്തമായും സംക്ഷിപ്തമായും എഴുതി വായിച്ചാൽ സമയം ലാഭിക്കാം.

സമയം ലാഭിക്കാൻ എന്ന മട്ടിൽ പ്രാർത്ഥനകളും കർമ്മങ്ങളും ധൃതഗതിയിൽ നടത്തിയാൽ അതു അരോചകവും ഭക്തിയുടെ അന്തരീക്ഷം നഷ്ടപ്പെടുത്തുന്നതുമാകും. മിതത്വമാണ് എല്ലാറ്റിലും പ്രകടമാകേണ്ട തത്വം.

6. ജനങ്ങൾക്ക് അറിയാൻ പാടില്ലാത്ത ഭാഷ (സുറിയാനി) ആരാധനയിൽ ഉപയോഗിക്കരുത്. കാർമ്മികന്റെ സുറിയാനി പാണ്ഡിത്യം വെളിപ്പെടുത്താനുള്ള അവസരമല്ല ആരാധന. അർത്ഥപൂർണ്ണമായി ജനങ്ങൾ പങ്കെടുക്കുകയാണ് ലക്ഷ്യമെങ്കിൽ മുഴുവൻ ക്രമവും മാതൃഭാഷയിൽ തന്നെ നടത്തണം.

"യഹോവ ഈ സ്ഥലത്തുണ്ട് നിശ്ചയം" എന്നു പൂർവ്വപിതാവായ യാക്കോബു പറഞ്ഞതുപോലെ നമ്മുടെ ആരാധനാ സ്ഥലത്തേയ്ക്ക് പ്രവേശിക്കുന്നവർ സാക്ഷിക്കത്തക്കവണ്ണം ദേവാലയത്തിന്റെ അന്തരീക്ഷവും ആരാധനയുടെ സംവിധാനങ്ങളും സംരക്ഷിക്കുവാൻ സഭാശുശ്രൂഷകർക്കു ചുമതലയുണ്ട്.

## പാഠം 2

# വചന ശുശ്രൂഷ

❑ ആരാധനയുംപ്രസംഗവും ❑ പ്രസംഗങ്ങൾ ഏതെല്ലാം തരം? ❑ വ്യാഖ്യാനപരമായ പ്രസംഗങ്ങൾ ❑ സിദ്ധാന്തപരമായ പ്രസംഗങ്ങൾ ❑ സമകാലീന പ്രശ്നങ്ങളെ അടിസ്ഥാനമാക്കിയ പ്രസംഗങ്ങൾ ❑ വിഷയങ്ങൾ അടിസ്ഥാനമാക്കിയ പ്രസംഗങ്ങൾ ❑ അന്യാപദേശ രൂപത്തിലുള്ള പ്രസംഗങ്ങൾ ❑ പ്രസംഗത്തിനുള്ള ഒരുക്കം

സഭാ ശുശ്രൂഷകരുടെ ദൗത്യനിർവ്വഹണത്തിൽ വചന ശുശ്രൂഷയ്ക്ക് വലിയ പ്രാധാന്യമുണ്ട്. യേശുക്രിസ്തു പരസ്യശുശ്രൂഷ ആരംഭിച്ചത്, ഗലീലയിൽ ചെന്ന് ദൈവരാജ്യത്തിന്റെ സുവിശേഷം പ്രസംഗിച്ചുകൊണ്ടായിരുന്നു (മർക്കൊ. 1:14). തുടർന്നുള്ള ശുശ്രൂഷയിൽ നാം കാണുന്നത് തടാകതീരത്തും മലയുടെ മുകളിൽ നിന്നും സുനഗോഗിലും എല്ലാം പ്രസംഗിക്കുന്ന യേശുവിനെയാണ്. ശിഷ്യന്മാരെ നിയോഗിച്ചയയ്ക്കുന്നതും ദൈവരാജ്യം പ്രസംഗിക്കുവാനാണ്. അവിടുന്നു ഒരിക്കൽ പറഞ്ഞു: “ഞാൻ അടുത്ത ഊരുകളിലും പ്രസംഗിക്കേണ്ടതിന്ന് നാം അവിടേക്കു പോകുക; ഇതിനായിട്ടല്ലോ ഞാൻ പുറപ്പെട്ടു വന്നിരിക്കുന്നത്” (മർക്കൊ. 1:38). കർത്താവിന്റെ മാതൃക ശിഷ്യന്മാർ പിന്തുടർന്നു. അവർ പുലർത്തിയ മുൻഗണനാക്രമം കാണുക; “ഞങ്ങളോ പ്രാർത്ഥനയിലും വചനശുശ്രൂഷയിലും ഉറ്റിരിക്കും എന്നു പറഞ്ഞു (അ. പ്ര. 6:4). അപ്പോസ്തോല പ്രവൃത്തികൾ ഇക്കാര്യം സ്ഥിരീകരിക്കുന്നതായി കാണാം. അപ്പോസ്തോലന്മാരെ വിസ്തരിച്ച കോടതിയിൽ അവർ വെളിപ്പെടുത്തി: “ഞങ്ങൾക്കോ ഞങ്ങൾ കണ്ടും കേട്ടുമിരിക്കുന്നതു പ്രസ്താവിക്കാതിരിക്കുവാൻ കഴിയുന്നതല്ല” (അ. പ്ര. 4:20). പീഡനങ്ങളോ സമ്മർദ്ദങ്ങളോ താക്കീതുകളോ ഒന്നും സുവിശേഷം പ്രസംഗിക്കുന്നതിൽ നിന്നു അവരെ പിന്തിരിപ്പിച്ചില്ല.

പൗലോസ് തീക്ഷ്ണവാനായ ഒരു പ്രസംഗകനായി പ്രത്യക്ഷപ്പെടുന്നു. “ഞാൻ സുവിശേഷം അറിയിക്കുന്നു എങ്കിൽ എനിക്കു പ്രശംസിക്കുവാൻ ഒന്നുമില്ല. നിർബന്ധം എന്റെ മേൽ കിടക്കുന്നു. ഞാൻ സുവിശേഷം അറിയിക്കുന്നില്ല എങ്കിൽ എനിക്ക് അയ്യോ കഷ്ടം!” (1 കൊരി. 9:16). അദ്ദേഹത്തിന്റെ ശിഷ്യനായ തീമോത്തിയോസിനു നൽകുന്ന നിർദ്ദേശം. “ഞാൻ വരുവോളം വായന, പ്രബോധനം, ഉപദേശം എന്നിവയിൽ ശ്രദ്ധിച്ചിരിയ്ക്കുക” (1 തീമോ. 4:13).

സഭാചരിത്രം വെളിപ്പെടുത്തുന്നത് അതതു കാലത്തെ പിതാക്കന്മാർ വചനശുശ്രൂഷയ്ക്കു പ്രാധാന്യം കല്പിച്ചു എന്നാണ്. സത്യവിശ്വാസം



ഉറപ്പിക്കുന്നതിനും, പാപികൾക്കു മാനസാന്തരം വരുത്തുന്നതിനും, വിജാതിയരെ സഭയിലേക്ക് ക്ഷണിക്കുന്നതിനും വചന ശുശ്രൂഷ മുഖ്യ ഉപാധിയായിരുന്നു. വചന ശുശ്രൂഷ അവഗണിക്കപ്പെട്ടിട്ടുള്ളപ്പോൾ സഭയുടെ അധഃപതനത്തെ ദർശിക്കാം. സഭാ ശുശ്രൂഷകരുടെ അലസതയും അജ്ഞതയും അശ്രദ്ധയും മൂലം വചന ശുശ്രൂഷ അവഗണിക്കപ്പെട്ട ഘട്ടങ്ങൾ ഉണ്ട്. പ്രാർത്ഥനകൾ ചൊല്ലിക്കൂട്ടുന്നതിനും, ശുശ്രൂഷകൾ നിത്യപരിചയത്തിലായതു കൊണ്ട് അവ നിർവ്വഹിക്കുന്നതിനും പ്രത്യേക പരിശ്രമമൊന്നും വേണ്ടിയിരുന്നില്ല. വചന ശുശ്രൂഷ ശരിയായി നിർവ്വഹിക്കണമെങ്കിൽ വായനയും, പഠനവും ശ്രദ്ധാപൂർവ്വമായ പ്രയത്നവും ആവശ്യമുണ്ട്.

### ആരാധനയും പ്രസംഗവും

ക്രിസ്തീയാരാധനയിൽ വചന ശുശ്രൂഷയ്ക്ക് വലിയ സ്ഥാനമുണ്ട്. കൂദാശാനുഷ്ഠാനത്തിൽ ഇതൊരിക്കലും അവഗണിക്കപ്പെടാവുന്നതല്ല. എന്നാൽ തെറ്റായ ഒരു ധാരണയുള്ളത് നമ്മുടെ പ്രാർത്ഥനകളിൽ ആവശ്യമായ പ്രബോധനങ്ങൾ എല്ലാമുള്ളതുകൊണ്ട് പ്രത്യേകമായ ഒരു പ്രസംഗത്തിന്റെ ആവശ്യമില്ല എന്നാണ്. ഈ ധാരണ തിരുത്തപ്പെടണം. നമ്മുടെ എല്ലാ കൂദാശകളിലും തിരുവെഴുത്തിൽ നിന്നുള്ള വായനകളുണ്ട്. വായനകളെ തുടർന്ന് അവയെ അടിസ്ഥാനമാക്കിയുള്ള പ്രബോധനം ഉദ്ദേശിക്കപ്പെടുന്നതു തന്നെയാണ്.

ആരാധനയുടെ അവിഭാജ്യഘടകമാണ് പ്രബോധനം. ആരാധനയിൽ എന്തു നടക്കുന്നു? സഭ ഒരുമിച്ച് ദൈവത്തെ സ്തുതിച്ചു മഹത്വപ്പെടുത്തുകയാണ്. യേശുക്രിസ്തുവിൽക്കൂടി വെളിപ്പെട്ട ദൈവകൃപയ്ക്ക് സഭ നൽകുന്ന പ്രതികരണമാണ് ആരാധന. പ്രസംഗത്തിന്റെ ലക്ഷ്യമെന്താണ്? ദൈവത്തിന്റെ സ്നേഹത്തിലും, ശക്തിയിലും, രക്ഷണ്യപ്രവൃത്തിയിലും വെളിപ്പെട്ട ദൈവമഹത്വത്തെ ജനങ്ങളുടെ മുമ്പാകെ അവതരിപ്പിക്കുകയാണ്. അതു ശരിയായി നിർവ്വഹിക്കുമ്പോൾ ജനങ്ങളുടെ ഹൃദയം, അനുതാപത്തോടും, കൃതജ്ഞതയോടും, പ്രത്യാശയോടും ദൈവത്തിലേക്ക് ഉയർത്തപ്പെടും. അതു തന്നെയല്ലേ ആരാധന എന്നുള്ളത്? അതുകൊണ്ട് പ്രസംഗത്തിനു പകരമായി ആരാധനയോ ആരാധനയ്ക്കു പകരമായി പ്രസംഗമോ കാണാൻ പാടില്ല. രണ്ടും ഒരുമിച്ചുപോകുന്ന, പരസ്പര പൂരകങ്ങളായ കാര്യങ്ങളാണ്. പ്രസംഗത്തെ ആരാധനയുടെ ഒരു ഘടകമായി കാണാതെ സൗകര്യപ്പെട്ടാലും ഒത്തുവന്നാലും മാത്രം നടത്തേണ്ട ഒരു കാര്യമായി സങ്കല്പിക്കുന്ന മനോഭാവം മാറ്റേണ്ടതാണ്. അതുപോലെ തിരുവചനം വിഭജിച്ചു കൊടുക്കുന്നതിനു പകരം പ്രസംഗത്തിൽ “പടാതി” അഥവാ “കണ്ടതും കേട്ടതും” അവതരിപ്പിക്കുന്ന പരിപാടിയാക്കി അതിനെ അധഃപതിപ്പിക്കരുത്.

### പ്രസംഗങ്ങൾ ഏതെല്ലാം തരം?

വൈവിധ്യം ജീവിതത്തിന്റെ എല്ലാ രംഗത്തും നാം ആഗ്രഹിക്കുന്നു. Variety is the spice of life. ഒരേ വിധത്തിൽത്തന്നെ തുടരുന്നത് അരോചകമായി അനുഭവപ്പെടും. പ്രസംഗത്തിലും വിവിധത്വം ഉണ്ടായിരിക്കണമെന്ന് ആഗ്രഹിക്കുന്നു. സഭാ ശുശ്രൂഷകൻ എല്ലാ ഞായറാഴ്ചയും ഒരേ രീതിയിലുള്ള പ്രസംഗം തന്നെ പറയുന്നതായാൽ ശ്രോതാക്കൾക്കു വിരക്തിയും വിരസതയും അനുഭവപ്പെടും. പ്രസംഗം തുടങ്ങുമ്പോൾത്തന്നെ അവർ ശ്രവണേന്ദ്രിയത്തിന്റെ "സ്വിച്ച് ഓഫ്" ചെയ്യും! അതുകൊണ്ട് വിവിധ രീതിയിലുള്ള പ്രസംഗങ്ങൾ ഒരുക്കുകയും അവതരിപ്പിക്കുകയും വേണം. പ്രധാനമായി ആറ് തരത്തിലുള്ള പ്രസംഗങ്ങൾ ഉണ്ട്.

**1. വ്യാഖ്യാനപരമായ പ്രസംഗങ്ങൾ** (Expository Sermons)

ഏറ്റവും അധികം പ്രയോഗിക്കപ്പെടുന്ന രീതി ഇതാണ്. വേദപരിജ്ഞാനം പ്രാപിക്കുവാൻ ഇതു വളരെ ഫലപ്രദമാണ്. ഒരു വാക്യത്തെയോ വേദഭാഗത്തെയോ അടിസ്ഥാനമാക്കി ചെയ്യുന്ന പ്രസംഗമായിരിക്കും. പ്രസക്തഭാഗം അപഗ്രഥനം ചെയ്ത് അതിന്റെ അർത്ഥതലങ്ങൾ വ്യക്തമാക്കുകയും സന്ദേശം അനാവരണം ചെയ്യുകയുമാണ്. പൗലോസ് പറയുന്നതുപോലെ "ദൈവത്തിന്റെ ആലോചന ഒട്ടും മറച്ചുവെയ്ക്കാതെ മുഴുവനും അറിയിച്ചു" (അ. പ്ര. 20:27) കൊടുക്കുവാൻ ഈ സമീപനം ഉപകരിക്കുന്നു. വേദപുസ്തകം നൂറ്റാണ്ടുകൾക്കു മുമ്പു എഴുതപ്പെട്ടതായതുകൊണ്ട് വർത്തമാനകാലത്ത് അതു മനസ്സിലാക്കുന്നതിന് വാക്കുകളും ആശയങ്ങളും വ്യാഖ്യാനിച്ചേ മതിയാവൂ. മൂലഭാഷ അറിയാവുന്നവർക്ക് ഇത് എളുപ്പമാണ്. അല്ലാത്തവർ വിവിധ പരിഭാഷകൾ പ്രയോജനപ്പെടുത്താം.

വേദപുസ്തകം ഒരു അക്ഷയ ഖനിയാണ്. പ്രസംഗകൻ ആഴത്തിൽ ഖനനം ചെയ്ത് വേദപുസ്തക സത്യങ്ങൾ വർത്തമാന കാലാനുഭവത്തോടു ബന്ധപ്പെടുത്തി അവതരിപ്പിക്കുമ്പോൾ ശ്രോതാക്കൾ അതു ശ്രദ്ധിക്കാതിരിക്കയില്ല. ഓറിഗൻ, ക്രിസോസ്റ്റം (സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ്) തുടങ്ങിയ സഭാപിതാക്കന്മാർ വ്യാഖ്യാന പ്രസംഗശൈലി വിജയകരമായി പിന്തുടർന്നവരാണ്. വേദപുസ്തകത്തിലെ ഒരു പുസ്തകം ആരംഭിച്ച് അതിന്റെ അവസാനം വരെ തുടർച്ചയായി വ്യാഖ്യാനിച്ച് പ്രസംഗിക്കുന്നത് അവരുടെ പതിവായിരുന്നു. വേദപുസ്തകത്തിലെ ഓരോ ഭാഗത്തിനും വർത്തമാനകാലത്തിനു യോജിച്ച ദൂതുണ്ട് എന്നവർ വിശ്വസിച്ചു.

ഇത്തരം പ്രസംഗത്തിന്റെ മെച്ചം, പ്രസംഗകൻ സ്വന്തം അഭിപ്രായങ്ങളും ചിന്താഗതികളും വെളിപ്പെടുത്തുകയല്ല, ദൈവവചനത്തിലുള്ള ദൂത് അനാവരണം ചെയ്യുകയാണെന്ന ബോധം തനിക്കും ശ്രോതാക്കൾക്കുമുണ്ടാകും.



**2. സിദ്ധാന്തപരമായ പ്രസംഗങ്ങൾ** (Doctrinal Sermons)

ക്രിസ്തീയ ജീവിതത്തിൽ സിദ്ധാന്തപരമായ കാര്യങ്ങൾക്കു പ്രാധാന്യമുണ്ട്. സഭ വിശ്വസിക്കുകയും ഏറ്റുപറയുകയും ചെയ്യുന്ന കാര്യങ്ങളെക്കുറിച്ച് യുക്തിപൂർവവും കാലോചിതവുമായ അറിവ് സഭാംഗങ്ങൾക്കുണ്ടായിരിക്കണം. അടിസ്ഥാനപരമായ സത്യങ്ങൾ എന്തൊക്കെയെന്നും അവ എന്തുകൊണ്ട് മുറുകെ പിടിക്കണമെന്നുമുള്ള കാര്യം ജനങ്ങളെ ബോധ്യപ്പെടുത്തേണ്ടതുണ്ട്.

ക്രിസ്തീയ വിശ്വാസത്തെ ചോദ്യം ചെയ്യുന്ന യുക്തിവാദികളും അന്യമതസ്ഥരുമുണ്ട്. അവരോട് ഉത്തരം പറയുവാൻ വിശ്വാസികൾക്ക് പ്രാപ്തിയുണ്ടാവണം. വിരുദ്ധോപദേശങ്ങളുമായി നുഴഞ്ഞുകയറുന്ന സഭാവിഭാഗങ്ങളുമുണ്ട്. "മനുഷ്യരുടെ ചതിയാലും ഉപായത്താലും തെറ്റിച്ചു കളയുന്ന തന്ത്രങ്ങളിൽ കുടുങ്ങിപ്പോകുവാൻ തക്കവണ്ണം ഉപദേശത്തിന്റെ ഓരോ കാറ്റിനാൽ അലഞ്ഞുഴലുന്ന ശിശുക്കൾ" (എഫേ. 4:14) ആകാതിരിക്കാൻ ഉപദേശ സംബന്ധമായ പ്രസംഗങ്ങൾ ആവശ്യമുണ്ട്.

വിശ്വാസപ്രമാണത്തെ അടിസ്ഥാനമാക്കി ഒരു പ്രസംഗ പരമ്പര തന്നെ നടത്താം. അതുപോലെ വിശുദ്ധ രഹസ്യങ്ങളെ (കൂദാശകളെ) ക്കുറിച്ചുമാകാം. ഇത്തരം പ്രസംഗങ്ങൾക്ക് വേദപുസ്തകത്തോടൊപ്പം സഭാ പിതാക്കന്മാരുടെ സാക്ഷ്യങ്ങളും കൗൺസിലുകളുടെ നിശ്ചയങ്ങളും സഭാകാനോനും പരിഗണിക്കേണ്ടതാണ്. ആഴമായ പഠനവും യുക്തിസഹജമായ വിധത്തിലുള്ള ആശയസമന്വയവും ആവശ്യമുണ്ട്. സിദ്ധാന്തപരമായ പ്രസംഗം വിരസവും വരണ്ടതും ആകാതിരിപ്പാൻ ശ്രദ്ധിച്ചേ മതിയാവൂ.

**3. സമകാലീന പ്രശ്നങ്ങളെ അടിസ്ഥാനമാക്കിയ പ്രസംഗങ്ങൾ**

സമൂഹത്തിൽ മാറ്റങ്ങൾ എപ്പോഴും സംഭവിച്ചുകൊണ്ടിരിക്കുന്നു. അത് സാമൂഹിക സാമ്പത്തിക രംഗങ്ങളിൽ കൂടുതൽ ശക്തവും വ്യാപകവുമാണ്. ഈ മണ്ഡലങ്ങളിൽ പുതിയ പ്രശ്നങ്ങളും വെല്ലുവിളികളും ഉയരുന്നു. അവയെപ്പറ്റി സുവിശേഷത്തിന്റെ വെളിച്ചത്തിൽ എങ്ങനെ പ്രതികരിക്കാമെന്നുള്ളത് വെളിപ്പെടുത്തേണ്ടതാണ്.

ജീവിതത്തിന്റെ സമസ്തമേഖലകളും യേശുക്രിസ്തുവിന്റെ അധികാരത്തിനും കർത്തൃത്വത്തിനും വിധേയമാണെന്നോർക്കുമ്പോൾ, ക്രിസ്തീയ വീക്ഷണത്തിൽ സാമൂഹികവും സാമ്പത്തികവുമായ പ്രശ്നങ്ങളെ കൈകാര്യം ചെയ്യേണ്ടതാണ്. ആഗോളവത്കരണവും അതിന്റെ പ്രശ്നങ്ങളും ഇന്നു മുഴങ്ങിക്കേൾക്കുന്ന ഒന്നാണ്. ദളിത സമൂഹത്തിന്റെ പ്രശ്നങ്ങൾ, മാധ്യമങ്ങളുടെ സ്വാധീനം, ഉപഭോഗ സംസ്കാരവും അതിന്റെ

ഉപോല്പന്നങ്ങളായ വെല്ലുവിളികളും, ക്ലോണിങ്ങും, ദയാവധവും തുടങ്ങി ശാസ്ത്രരംഗത്തുനിന്നും, ധാർമ്മിക രംഗത്തുനിന്നും പ്രശ്നങ്ങൾ ഇവയൊക്കെ സഭാജനങ്ങൾക്കു സംശയങ്ങളും വെല്ലുവിളികളും ഉയർത്തുന്നവയാണ്. തിരുവചനത്തിന്റെ വെളിച്ചത്തിലും സഭയുടെ അടിസ്ഥാനപരമായ വിശ്വാസ സത്യങ്ങളുടെ അടിസ്ഥാനത്തിലും അവയ്ക്കുത്തരം നൽകുവാൻ പര്യാപ്തമായ പ്രബോധനങ്ങൾ ആവശ്യമുണ്ട്.

### 4. ജീവചരിത്രം അടിസ്ഥാനപ്പെടുത്തിയുള്ള പ്രസംഗങ്ങൾ (Biographical Sermons)

ക്രിസ്തീയ ജീവിതം വിജയകരമായി നയിച്ചവരും നല്ല സാക്ഷ്യം വഹിച്ചവരുമായ എത്രയോ കഥാപാത്രങ്ങൾ സഭാചരിത്രത്തിലുണ്ട്. വേദപുസ്തകം ആദിയോടന്തം നോക്കിയാൽ വ്യക്തിജീവിതങ്ങളുടെ സമാഹാരമെന്നു പറയാം. സ്ത്രീകളും പുരുഷന്മാരുമായി ജീവിതസാക്ഷ്യം വഹിച്ച വ്യക്തികളെക്കുറിച്ച് ഇന്നുള്ളവർ അറിയുന്നത് അവരെ മാതൃകയാക്കാനും അനുകരിക്കാനും ഉപകരിക്കും.

വേദപുസ്തകത്തിലെ വനിതകൾ, വേദപുസ്തകത്തിലെ കുട്ടികൾ എന്നിങ്ങനെയുള്ള ശീർഷകത്തിൽ പ്രസംഗങ്ങൾ ഒരുക്കാം. വേദപുസ്തകത്തിലെ ഒരു കഥാപാത്രത്തെക്കുറിച്ചാണു പ്രസംഗമെങ്കിൽ ആ വ്യക്തിയെപ്പറ്റി വേദപുസ്തകത്തിൽ പരാമർശിച്ചിട്ടുള്ള എല്ലാ ഭാഗങ്ങളും നോക്കണം. പിന്നീട് പ്രധാനപ്പെട്ട സംഭവങ്ങളും ജീവിതത്തിലെ ശ്രേഷ്ഠഭാവങ്ങളും കോർത്തിണക്കി ആ വ്യക്തിയുടെ മിഴിവുറ്റ ചിത്രം അവതരിപ്പിക്കുകയും ആ ജീവിതം മാതൃകയാക്കാനുള്ള ആഹ്വാനം നടത്തുകയും ആവാം.

ദൈവത്തിന്റെ അത്ഭുതമാർന്ന സംരക്ഷണവും ദിവ്യപരിപാലനവും ഒരു ജീവിതത്തിൽ എപ്രകാരം അനുഭവവേദ്യമായി എന്നു കേൾക്കുന്നതും അറിയുന്നതും പ്രചോദനം നൽകുന്നതാണ്.

### 5. വിഷയങ്ങൾ അടിസ്ഥാനമാക്കിയ പ്രസംഗങ്ങൾ (Topical Sermons)

ഏതെങ്കിലും പ്രസക്തമായ ഒരു വിഷയം അടിസ്ഥാനമാക്കി ചെയ്യുന്ന പ്രസംഗമാണ്. ഒരു വാക്യത്തിന്റെ വ്യാഖ്യാനരൂപത്തിലല്ല. ഒരു വിഷയത്തിന്റെ സമഗ്രമായ അവതരണമാണ്. വേദപുസ്തകത്തിലെ പല വാക്യങ്ങളും പരാമർശങ്ങളും ഉപയോഗിക്കേണ്ടതായി വരും. ഉദാഹരണമായി "ദശാംശം" എന്ന വിഷയമാകാം. അല്ലെങ്കിൽ "ആദ്യഫലം" ആകാം. തെരഞ്ഞെടുക്കുന്ന വിഷയത്തെക്കുറിച്ച്, ഒരു ശരിയായ വിശകലനം ഉണ്ടാകണം. ബൈബിൾ കൺകോർഡൻസ് ഉപയോഗിച്ചാൽ വിഷയത്തെക്കുറിച്ചുള്ള വേദപുസ്തക പരാമർശങ്ങൾ എല്ലാം കിട്ടും. വിഷയത്തോടു പൂർണ്ണനീതി



പുലർത്തുവാൻ തക്കവണ്ണം സമഗ്ര വീക്ഷണമാവശ്യമുണ്ട്. ഒരു ബൈബിൾ ക്ലാസിന്റെ നിലവാരത്തിലേക്കു വഴുതിപ്പോകാതെ സൂക്ഷിക്കേണ്ടതുമാവശ്യമാണ്.

### 6. അന്യാപദേശ രൂപത്തിലുള്ള പ്രസംഗങ്ങൾ (Allegorical Sermons)

ഒരു സംഭവത്തെയൊ, വിഷയത്തെയൊ അന്യാപദേശരൂപത്തിൽ വ്യാഖ്യാനിക്കുന്ന രീതിയാണിത്. ഉദാഹരണമായി ഉത്തമഗീതത്തെ, ദൈവവും സഭയുമായുള്ള ബന്ധത്തെ വ്യക്തമാക്കുവാൻ തക്കവണ്ണം, അതിലെ വിശദാംശങ്ങൾ പ്രതിരൂപങ്ങളായി വ്യാഖ്യാനിക്കാം. നല്ല ശമര്യാക്കാരന്റെ ഉപമ മനുഷ്യന്റെ പതനവും വീണ്ടെടുപ്പുമായി ചിത്രീകരിക്കുക. യെറുശലേമിൽ നിന്ന് യറീഹോവിലേക്ക് പോകുന്നത് പറുദീസായിൽ നിന്നുള്ള പ്രയാണമായും; കള്ളന്മാരാൽ അക്രമിക്കപ്പെടുന്നത്, പിശാചിന്റെ പ്രലോഭനമായുമാണ് ഒരാൾ വ്യാഖ്യാനിച്ചിട്ടുള്ളത്. നല്ല ശമര്യാക്കാരൻ യേശുവാണെന്നും, അവിടുന്നു രക്ഷിച്ച മനുഷ്യനെ സഭയാകുന്ന വഴിയമ്പലത്തിൽ സംരക്ഷണത്തിനും പരിചരണത്തിനുമായി ഏല്പിച്ചു എന്നും മറ്റും പോകുന്നു ഈ വ്യാഖ്യാനം. മൂലത്തിൽ കാണുന്ന സന്ദർഭത്തിൽ നിന്നും, വിവക്ഷയിൽ നിന്നും അടർത്തിമാറ്റി പ്രസംഗകന്റെ ഭാവനയ്ക്കനുസൃതമായി ഉൽപ്രേക്ഷിക്കുന്ന ഈ രീതി ചിലപ്പോൾ ഹൃദ്യമായിത്തോന്നാം.

### പ്രസംഗത്തിനുള്ള ഒരുക്കം

ഇക്കാര്യത്തിൽ തെറ്റായ ഒരു ധാരണ ചിലർ പുലർത്തുന്നതായി തോന്നുന്നു. അതായത് ഒരുക്കമൊന്നും ആവശ്യമില്ല. വിശ്വാസത്തിന്റെ ആത്മാവിൽ നിർവഹിക്കുന്ന ഒരു ശുശ്രൂഷയാണ്. ഉപോത്ബലകമായി രണ്ടു വാക്യങ്ങൾ ഉദ്ധരിച്ചേക്കാം: "നിന്റെ വായ് വിസ്താരത്തിൽ തുറക്കുക; ഞാൻ അതിനെ നിറയ്ക്കും" (സങ്കീ. 81:10).

തത്സമയം ദൈവം വചനം വായിൽ തന്നുകൊള്ളും. മുൻകൂട്ടി ഒരുങ്ങേണ്ട ആവശ്യമില്ല. മറ്റൊരു വാക്യം: "എങ്ങനെയോ എന്തോ പറയേണ്ടു എന്നു വിചാരപ്പെടേണ്ട; പറയുവാനുള്ളത് ആ നാഴികയിൽ തന്നെ നിങ്ങൾക്കു ലഭിക്കും. പറയുന്നത് നിങ്ങളല്ല, നിങ്ങളിൽ പറയുന്നത് പിതാവിന്റെ ആത്മാവത്രേ" (മത്താ. 10:19, 20). ഈ വാക്യം ഏതു സന്ദർഭത്തിൽ പറഞ്ഞിട്ടുള്ളതാണെന്ന് അതിനു മുമ്പുള്ള ഭാഗം വായിച്ചുനോക്കണം. സന്ദർഭത്തിൽ നിന്നു മാറ്റി ദുർവ്യാഖ്യാനം ചെയ്യുന്നതിന്റെ ഉദാഹരണമാണിത്. ഒരുക്കമില്ലാതെ പ്രസംഗിച്ചാൽ, അതിന്റെ നിലവാരം പ്രതീക്ഷിക്കാവുന്നതേയുള്ളു! ആത്മികമായ പ്രചോദനത്തിനു സ്ഥാനമില്ല എന്നു പറയുന്നതായി ചിന്തിക്കരുത്. നിശ്ചയമായും ഉണ്ട്. എങ്കിലും ദൈവം നമുക്ക് തന്നിട്ടുള്ള ബുദ്ധിയും,

ഭാവനാശേഷിയും ഉപയോഗിച്ചു കൊണ്ടും ദൈവാത്മാവിന്റെ പ്രേരണയിലുമാണ് പ്രസംഗം നിർവ്വഹിക്കേണ്ടത്.

ഒരുക്കത്തിനു രണ്ടു ഘട്ടങ്ങൾ ചൂണ്ടിക്കാണിക്കാം. (1) പരോക്ഷമായ ഒരുക്കം (Remote Preparation). പ്രസംഗത്തിനു തൊട്ടുമുമ്പുള്ള ഒരുക്കം (Immediate Preparation). പരോക്ഷമായ ഒരുക്കമെന്നുള്ളത്, പ്രസംഗകന്റെ ജീവിതം തന്നെ ഒരുക്കമായി കാണുന്നതാണ്. ആത്മീയനിഷ്ഠയിലും, ഭക്തി ജീവിതത്തിലും കഴിയുന്ന ഒരുവന് ആത്മീയ സന്ദേശം നൽകുവാനുണ്ടാകും. ആത്മീയത (Spirituality) വളർത്തിയെടുക്കുന്നവർക്ക് ഫലപ്രദമായ വചന ശുശ്രൂഷ നടത്താൻ കഴിയും. പ്രസംഗകന്റെ ദിനംപ്രതിയുള്ള ജീവിതാനുഭവങ്ങളിൽ നിന്നു നിർഗ്ഗമിക്കുന്നതായിരിക്കണം പ്രസംഗം. "ഹൃദയം നിറഞ്ഞു കവിയുന്നതിൽ നിന്നല്ലോ വായ് സംസാരിക്കുന്നത്. നല്ല മനുഷ്യൻ നല്ല നിക്ഷേപത്തിൽ നിന്നു നല്ലതു പുറപ്പെടുവിക്കുന്നു" (മത്താ. 12:34,35). ഫാദർ മാർട്ടിൻഡേൽ എഴുതി: സ്വഭാവ രൂപീകരണത്തിൽ കൂടിയുള്ള ശക്തമായ ഒരുക്കം ആവശ്യമാണ് (There needs a drastic preparation of charactor).

പരോക്ഷമായ ഒരുക്കത്തിന്റെ മറ്റൊരു വശമാണ് വായനാശീലമെന്നുള്ളത്. ഏറ്റവും അധികമായി വായിച്ചു പഠിക്കേണ്ടത് വിശുദ്ധ വേദപുസ്തകമാണ്. അനുദിനം അതു വായിച്ചു ധ്യാനിക്കുന്നത് സഭാ ശുശ്രൂഷകന്റെ ജീവിതചര്യയായിത്തീരണം. വേദപുസ്തകം കൂടാതെ മറ്റ് ഉത്തമ കൃതികളും വായിക്കേണ്ടതാണ്. ശ്രേഷ്ഠ വ്യക്തികളുടെ ചിന്താധാരകളുമായി പരിചയപ്പെടാൻ അതുപകരിക്കുന്നു. അതുപോലെ സമകാലീന ജീവിതത്തെ പ്രതിഫലിപ്പിക്കുന്നതും, സാമൂഹിക സാമ്പത്തിക പ്രശ്നങ്ങളെപ്പറ്റി ചർച്ച ചെയ്യുന്നതുമായ ഗ്രന്ഥങ്ങളും ലേഖനങ്ങളും വായനയിൽ ഉൾപ്പെടുത്തണം.

വായിച്ചാൽ മാത്രം പോരാ, അവയിൽ നിന്നു പലതും കുറിച്ചു വയ്ക്കുവാൻ ഉത്സാഹിക്കണം. സ്വന്തം അനുഭവത്തിലും അറിവിലും വരുന്ന കാര്യങ്ങളും, മറ്റുള്ളവരോടുള്ള സംവേദനത്തിൽ നിന്നു ലഭിക്കുന്ന വസ്തുതകളും കുറിച്ചു സൂക്ഷിക്കുന്നത് പിന്നീട് ഉപയോഗപ്രദമായി അനുഭവപ്പെടും. അങ്ങനെ കുറിച്ചു വയ്ക്കുന്നവ വിഷയം തിരിച്ച് ക്രമപ്പെടുത്തിയാൽ പിന്നീട് പ്രസംഗം ഒരുക്കുമ്പോൾ കൂടുതൽ സഹായകമായിത്തീരും.

ഇതു വരെ നാം ചിന്തിച്ചത് പൊതുവായും പരോക്ഷമായും ഉള്ള ഒരുക്കത്തെക്കുറിച്ചാണ്. എന്നാൽ ഓരോ പ്രസംഗത്തിനും പ്രത്യേകം ഒരുങ്ങാതെ സഫലമായ വചന ശുശ്രൂഷ സാധ്യമല്ല. അങ്ങനെയുള്ള ഒരുക്കത്തെക്കുറിച്ചാണ് ഇനി പറയുന്നത്.

പ്രസംഗത്തിനു പല ദിവസങ്ങൾക്കു മുമ്പുതന്നെ അതിനുള്ള ഒരുക്കം ആരംഭിക്കണം.



(1) പ്രസംഗിക്കാനുള്ള വാക്യം, അഥവാ വിഷയം കണ്ടുപിടിക്കുന്നതാണ് ആദ്യമായി ചെയ്യേണ്ടത്. ഞായറാഴ്ചത്തെ വേദവായനക്കുറിപ്പ് പിന്തുടരുന്നവർക്ക് ഇക്കാര്യം എളുപ്പമാണ്. അതതു ഞായറാഴ്ചത്തെ വായനഭാഗങ്ങൾ എല്ലാം പഴയനിയമം, ലേഖനങ്ങൾ, സുവിശേഷം കണക്കിലെടുത്തുകൊണ്ടോ, അല്ലെങ്കിൽ ഒരു ഭാഗം മാത്രം ആസ്പദമാക്കിയോ പ്രസംഗിക്കാം. ഞായറാഴ്ചയല്ലാതെ മറ്റവസരങ്ങളിലേക്കായിരുന്നാലും അനുയോജ്യവും ഹൃദയത്തെ സ്പർശിച്ചിട്ടുള്ളതുമായ വേദഭാഗം തെരഞ്ഞെടുക്കുക.

സഭാംഗങ്ങളെ സന്ദർശിച്ച സന്ദർഭത്തിൽ അവർ ഉന്നയിച്ച എന്തെങ്കിലും ചോദ്യങ്ങളോ വിഷയങ്ങളോ ഉണ്ടോ? അതിനുത്തരം പറയുന്നതിനു സഹായകരമായ വേദവാക്യം പ്രസംഗ വിഷയമാക്കാം. സഭാംഗങ്ങളെ പൊതുവായി അലട്ടുന്ന വിഷയങ്ങളോ, സാമൂഹിക പ്രശ്നങ്ങളോ ഉണ്ടോ? അവയ്ക്കുത്തരം നൽകാൻ അനുയോജ്യമായ വേദഭാഗം കണ്ടുപിടിക്കാം.

(2) പ്രാർത്ഥനാപൂർവ്വമായ പഠനം: തെരഞ്ഞെടുത്ത വേദഭാഗത്തിന്മേൽ "പൊരുന്നി" ഇരിക്കുന്ന അനുഭവം ഉണ്ടാകണം. കോഴി പൊരുന്നി ഇരിക്കുമ്പോഴാണ് മുട്ട വിരിഞ്ഞ് കുഞ്ഞുങ്ങൾ പുറത്തുവരുന്നത്. അതുപോലെ ധ്യാനപൂർവ്വമായ പരിചിന്തനം ഉണ്ടാകുമ്പോൾ പല ആശയങ്ങളും ഉയർന്നുവരും. അതു കുറിച്ചു വയ്ക്കണം. തുടർന്ന് വേദഭാഗത്തെക്കുറിച്ചുള്ള ആഴമായ പഠനം നടക്കണം. ഇതിനായി വ്യാഖ്യാന ഗ്രന്ഥങ്ങളും, വേദപുസ്തക നിഘണ്ടുവും മറ്റും ഉപയോഗപ്പെടുത്തണം. വ്യക്തമാക്കേണ്ട പദങ്ങളോ പ്രയോഗങ്ങളോ ഉണ്ടെങ്കിൽ അവയെപ്പറ്റി സൂക്ഷ്മപഠനം നടത്തണം. വാക്യത്തിന്റെ സന്ദർഭം, ചരിത്രപശ്ചാത്തലം, ആദ്യത്തെ ശ്രോതാക്കൾ അതെങ്ങനെ മനസ്സിലാക്കിയിട്ടുണ്ടാവും, ഇക്കാര്യങ്ങളൊക്കെ പരിഗണിക്കണം. ലഭ്യമാകുന്ന വസ്തുതകൾ എല്ലാം കുറിച്ചു വയ്ക്കുക. ആശയങ്ങളുടെ ക്രമമോ പരസ്പര ബന്ധമോ ഒന്നും പരിഗണിക്കാതെ ലഭ്യമാകുന്ന എല്ലാം രേഖപ്പെടുത്തുക.

(3) എല്ലാ വസ്തുതകളും ശേഖരിച്ചശേഷം, ഈ ഭാഗത്തു നിന്നു പ്രസക്തമായ എന്തു ദൂത് നൽകാൻ കഴിയുമെന്നു കണ്ടുപിടിക്കുക. ആ ദൂത് ചെറിയ വാചകത്തിലോ, ചുരുങ്ങിയ വാക്കുകളിലോ എഴുതുക. അതിനു ശേഷം അത് ശ്രോതാക്കളുടെ ഹൃദയത്തിൽ പതിയുവാനും അവരിൽ നല്ല പ്രതികരണം വരുത്തുവാനും എങ്ങനെ അവതരിപ്പിക്കണമെന്ന് ചിന്തിക്കുക. സന്ദേശത്തിന് അടുക്കും ക്രമവും ആവശ്യമാണ്. ശേഖരിച്ച ആശയങ്ങളെ ഇപ്രകാരം ക്രമീകരിക്കുവാൻ ശ്രദ്ധിക്കുക. അപ്പോൾ ശേഖരിച്ച ആശയങ്ങളിൽ പ്രസക്ത വിഷയത്തിന് അനുയോജ്യമല്ലാത്തവ തള്ളിക്കളയാം. ആശയങ്ങൾ തമ്മിൽ സ്വാഭാവിക ബന്ധം ഉണ്ടായിരുന്നാൽ മാത്രമേ കേൾവിക്കാരുടെ മനസ്സിൽ പതിയുകയുള്ളു. പ്രധാന വിഷയത്തോടു ബന്ധപ്പെടുത്തി മൂന്നോ നാലോ പോയിന്റുകളായി ആശയങ്ങളെ ക്രമീകരിക്കാം. ഈ

പോയിന്റുകൾ പടിപടിയായി ഒരു ലക്ഷ്യത്തിലേക്കു നീങ്ങുന്നു എന്ന് ഉറപ്പുവരുത്തണം. വെടിക്കെട്ടുകാരന്റെ വെടിക്ക് ശബ്ദമുണ്ടാക്കുക മാത്രമേ ലക്ഷ്യമുള്ളു. വേട്ടക്കാരന്റെ വെടി ഉന്നം ലക്ഷ്യമാക്കി ഏകാഗ്രതയോടെയാണ് നടത്തുന്നത്. അതു തന്നെയാണ് പ്രസംഗകന്റെയും സമീപനം.

4. പ്രസംഗ രചന: വിഷയം, അതിന്റെ ഉപശീർഷകങ്ങൾ ഇവയൊക്കെ വ്യക്തമാക്കിയ ശേഷം ഇനി പ്രസംഗത്തിന്റെ മുഴുവൻ രൂപവും എഴുതാം. ആദ്യഘട്ടങ്ങളിലൊക്കെ പ്രസംഗം മുഴുവൻ എഴുതുന്നതാണ് ആശാസ്യം. വർഷങ്ങൾ പിന്നിട്ടിട്ടും ഈ പതിവ് തുടരുന്ന അനേകം പ്രസംഗകരുണ്ട്.

പ്രസംഗത്തിനു മൂന്നു ഭാഗങ്ങൾ ഉണ്ട്. അവ ഏതു പ്രസംഗത്തിനും വേണ്ടതാണ്. 1. മുഖവുര (Introduction) 2. പ്രസംഗഗാത്രം (Body) 3. ഉപസംഹാരം (conclusion). ഒരു മൃഗത്തിന്റെ തല, ഉടൽ, വാല് എന്നിവയോടു ഒരു പക്ഷേ ഉപമിക്കാമായിരിക്കും. ശ്രോതാക്കളെ പ്രസംഗത്തിലേക്ക് ആകർഷിച്ച്, അതിൽ നിന്ന് അവരുടെ ശ്രദ്ധ മാറിപ്പോകാതെ സൂക്ഷിക്കണമെങ്കിൽ പ്രസംഗത്തിന്റെ മുഖവുരയും, പ്രസംഗവിഷയവും, ഉപസംഹാരവും ഹൃദയാവർജ്ജകമായിരിക്കണം.

## പാഠം 3

# പ്രസംഗം എങ്ങനെ ഫലപ്രദമാക്കാം?

❑ മുഖവുര ❑ അറിഞ്ഞിരിക്കേണ്ട ചില തത്വങ്ങൾ ❑ പ്രസംഗ ഗാത്രം ❑ പ്രസംഗത്തിന്റെ ഭാഷ ❑ പ്രസംഗകർക്കുള്ള ചില പൊതു നിർദ്ദേശങ്ങൾ ❑ ആകർഷകവും ഹൃദ്യവുമായിരിക്കണം ❑ നിഷേധാത്മക സമീപനം

ശരിയായി രൂപപ്പെടുത്തിയ ഒരു പ്രസംഗത്തിന് മൂന്നു ഭാഗങ്ങൾ ഉണ്ടായിരിക്കുമെന്ന് നാം കണ്ടു - മുഖവുര, പ്രസംഗ ഗാത്രം, ഉപസംഹാരം. ഇവ മൂന്നിനെപ്പറ്റിയും വിശദമായി അറിഞ്ഞിരിക്കേണ്ടതാണ്.

### 1. മുഖവുര

Well begun is half done. നല്ല തുടക്കം സംരംഭത്തിന്റെ പകുതി പൂർത്തിയായ മട്ടാണ്. പ്രസംഗത്തിന്റെ തുടക്കം വളരെ പ്രധാനമാണ്. ശ്രോതാക്കളുടെ ശ്രദ്ധയെ പ്രസംഗകനിലേക്കും പ്രസംഗത്തിലേക്കും ആകർഷിക്കാൻ സാധിക്കണം. ശ്രോതാക്കൾ വിവിധ സാഹചര്യങ്ങളിൽ നിന്നു വന്നവരും, വിവിധ ചിന്താഗതിക്കാരുമായിരിക്കും. എല്ലാവരും മാനസികമായോ



ആത്മികമായോ ഒരേ നിലവാരം പുലർത്തുന്നവരായിരിക്കയില്ല. ചിലർ സംശയാലുക്കളും മുൻവിധിക്കാരുമാകാം. ചിലർ പ്രസംഗം ആരംഭിക്കുമ്പോൾത്തന്നെ നിദ്രാവശരാകാം. ഇങ്ങനെ ഭിന്ന നിലയിലുള്ളവരുടെ ശ്രദ്ധ പ്രസംഗത്തിലേക്ക് ആകർഷിക്കണമെങ്കിൽ അതിനു നല്ല ഒരു മുഖവുര ആവശ്യമുണ്ട്. പ്രസംഗവിഷയം ശ്രോതാക്കൾക്കു താല്പര്യമുള്ളതല്ലെങ്കിൽത്തന്നെയും നല്ല തുടക്കത്തിൽക്കൂടി അവരുടെ ശ്രദ്ധ പിടിച്ചുപറ്റാൻ കഴിയും.

### അറിഞ്ഞിരിക്കേണ്ട ചില തത്വങ്ങൾ

(a) മുഖവുര ഹൃദ്യമായിരിക്കണം. ശ്രോതാക്കളുടെ ശ്രദ്ധയും ഭാവനയും പിടിച്ചു പറ്റാൻ പര്യാപ്തമായിരിക്കണം.

(b) പ്രസംഗകനും ശ്രോതാക്കളും തമ്മിൽ മാനസികമായ ഐക്യവും പൊരുത്തവും സ്ഥാപിക്കാൻ ഉതകണം.

(c) ശ്രോതാക്കൾക്ക് ആവശ്യവും പ്രയോജനവുമായ കാര്യമാണ് എന്ന ബോധം അവരിൽ ഉണർത്തണം.

(d) ഒരിക്കലും ദീർഘമായിപ്പോകരുത്. വ്യക്തിപരമായ ക്ഷമാപണങ്ങൾ ഒഴിവാക്കുക (ശരിയായി ഒരുങ്ങാൻ കഴിഞ്ഞില്ല എന്നും മറ്റുമുള്ള ഉപശാന്തികൾ).

(e) പ്രസംഗവിഷയത്തോടു ബന്ധപ്പെട്ടതായിരിക്കണം; വിഷയത്തെ അവതരിപ്പിക്കാൻ മാത്രമേ ലക്ഷ്യമിടാവൂ.

പലവിധത്തിൽ മുഖവുര രൂപപ്പെടുത്താം. ആഴ്ച തോറും പ്രസംഗിക്കുന്നവർ വിവിധ തരത്തിലുള്ള മുഖവുരകൾ കൊണ്ടുവരാം. പ്രസംഗവാക്യത്തിന്റെ സന്ദർഭം വിവരിക്കുന്നത് ഒരു നല്ല പ്രാരംഭം ആണെങ്കിൽത്തന്നെയും എല്ലാ പ്രസംഗത്തിന്റെയും തുടക്കം അങ്ങനെയായാൽ കേൾവിക്കാർ മുഷിയും. സന്ദർഭോചിതമായ കഥകൾ, സംഭവവിവരണങ്ങൾ, പത്രവാർത്തകൾ, ചില ചോദ്യങ്ങൾ ഇവയൊക്കെ മുഖവുരയ്ക്ക് ഉപയോഗിക്കാം. എങ്ങനെ നല്ല മുഖവുര ഉണ്ടാക്കാം എന്നതിന് ഉത്തമ ദൃഷ്ടാന്തമാണ് പൗലോസിന്റെ അഥേനയിലെ പ്രസംഗം (അ: പ്ര: 17:22, 23). ശ്രോതാക്കളുടെ ശ്രദ്ധ പിടിച്ചുപറ്റാൻ കഴിഞ്ഞു എന്നു മാത്രമല്ല വിഷയത്തിലേക്ക് ഒരു നല്ല പ്രവേശകവുമായി.

### (2) പ്രസംഗ ഗാത്രം (The main Body)

പ്രസംഗത്തിന്റെ പ്രധാന ഭാഗമാണിത്. ഒരു പ്രസംഗത്തിൽ ഒരു പ്രധാന സന്ദേശം മാത്രമേ ഉണ്ടാകാവൂ. പ്രധാന സന്ദേശത്തോടു ബന്ധപ്പെടുത്തി മൂന്നോ നാലോ ഉപവിഭാഗങ്ങൾ നടത്താം. ഒരു പ്രസംഗം ചെയ്യുന്നതിനെ ഒരു ബോട്ടുയാത്രയോട് ഉപമിച്ചിട്ടുണ്ട്. ആദ്യം ചെയ്യേണ്ടത് യാത്രക്കാരെല്ലാം

കൂടെയുണ്ടോ എന്നുറപ്പ് വരുത്തുക; പിന്നീട് ദിശാബോധത്തോടെ ലക്ഷ്യ ത്തിലേക്കു നയിക്കുക. അന്ത്യത്തിൽ യാത്രക്കാരെ അക്കരെയെത്തിക്കു മ്പോൾ അവർ തിരിഞ്ഞുനോക്കി കൃതജ്ഞത പ്രകാശിപ്പിക്കും.

ഉപവിഭാഗങ്ങൾ പടിപടിയായി ലക്ഷ്യത്തിലേക്കു നീങ്ങുന്നതായിരി ക്കണം. ഒരു ഉപവിഭാഗം അവസാനിക്കുമ്പോൾ അതിലെ ആശയം ഒരു വാക്കിലോ, വാചകത്തിലോ സംക്ഷേപിച്ചു പറയാമെങ്കിൽ പ്രസംഗം കേൾക്കുന്നത് ഹൃദ്യവും അതോർത്തിരിക്കുന്നത് എളുപ്പവുമായിരിക്കും. ഓരോ ഉപവിഭാഗത്തിനും സമദൈർഘ്യം പാലിക്കാൻ ശ്രദ്ധിക്കുക.

വിഷയം വിഭജിക്കാൻ തക്കവണ്ണം ചില വാക്യങ്ങളുടെ ഘടന തന്നെ സഹായകമായിരിക്കും. ഉദാ: യോഹ. 1:14 "വചനം ജഡമായിത്തീർന്നു, കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാർത്തു." വാക്യത്തെ രണ്ടായി വിഭജിക്കാം (a) വചനം ജഡമെടുത്തു. (b) നമ്മുടെ ഇടയിൽ പാർത്തു. എന്നാൽ ചില വാക്യങ്ങൾ കൂടുതലായ ചിന്തയും ശ്രദ്ധയും എടുത്തേ വിഭജിക്കാൻ കഴിയൂ. ഒരു വിഷയത്തെക്കുറിച്ചാണു പ്രസംഗമെ ങ്കിൽ, അതിനെക്കുറിച്ചുള്ള ചില ചോദ്യങ്ങൾ ഉന്നയിച്ച് വിഭജനം നടത്താം. ഉദാ. വിഷയം: വീണ്ടും ജനനം. വിഭജിക്കാൻ സഹായകമായ ചോദ്യങ്ങൾ: വീണ്ടും ജനനം എന്നാൽ എന്ത്? അത് എപ്പോൾ എങ്ങനെ സംഭവിക്കുന്നു? അതിന്റെ ഫലങ്ങൾ എന്തൊക്കെ?

### (3) ഉപസംഹാരം

മുഖവുരയ്ക്കും പ്രസംഗഗാത്രത്തിനുമെന്ന പോലെയോ അതിലും അധി കമായോ ഉപസംഹാരത്തിനു ശ്രദ്ധ പതിക്കണം. കാരണം ശ്രോതാക്കളുടെ ചിന്തയും ശ്രദ്ധയും സമാപനത്തിലേക്കു നയിക്കുന്ന ഘടകമാണ്. പലരും എങ്ങനെ എവിടെ നിറുത്തണമെന്നറിയാതെ സൈക്കിൾ യജ്ഞക്കാരനെ പ്പോലെ ചുറ്റിക്കറങ്ങിക്കൊണ്ടിരിക്കും. സ്റ്റേഷനിൽ തീവണ്ടി വന്നു നിൽക്കു ന്നതുപോലെ പ്രസംഗവും അതിന്റെ ലക്ഷ്യസ്ഥാനത്തെത്തുമ്പോൾ നിൽക്കണം. ചില പ്രസംഗങ്ങൾ അവിചാരിതമായി നിൽക്കുന്നു; മറ്റു ചിലത് പല സ്ഥാനങ്ങളിൽ നിന്നതിന്റെ ശേഷം അവസാനിക്കുന്നു!

പ്രസംഗം ഒരുക്കുമ്പോൾത്തന്നെ എങ്ങനെ അവസാനിപ്പിക്കണമെന്ന വ്യക്തമായ രൂപം പ്രസംഗകനുണ്ടായിരിക്കണം. പല തരത്തിൽ ഉപ സംഹാരം നടത്താം.

(a) പ്രസംഗത്തിൽ ഊന്നിപ്പറഞ്ഞ ആശയങ്ങൾ ആവർത്തിച്ചുകൊണ്ട് അവസാനിപ്പിക്കാം. അധികം ആളുകളും ഇങ്ങനെയാണു ചെയ്യുന്നത്. എല്ലാ പ്രസംഗങ്ങളും അങ്ങനെയായാൽ വിരസതയനുഭവപ്പെടാം.

(b) ശ്രോതാക്കൾ പ്രായോഗികമാക്കാൻ ഉപകരിക്കുന്ന ഒന്നോ രണ്ടോ



കാര്യങ്ങൾ നിർദ്ദേശിച്ചു കൊണ്ടാകാം. ധാർമ്മിക പ്രബോധനം നടത്തു മ്പോൾ ഇത് അനുയോജ്യമാണ്.

(c) ശ്രോതാക്കളുടെ ഹൃദയവും മനസ്സും ദൈവത്തിനു സമർപ്പിക്കുന്ന തിനുള്ള ആഹ്വാനം ഉപസംഹാരമാകാം.

(d) കേൾവിക്കാർ തന്നെ ആലോചിച്ച് അവരവരുടേതായ തീരുമാനത്തി ലെത്തുന്നതിന് ആവശ്യപ്പെട്ടുകൊണ്ടും മൗനപ്രാർത്ഥനയ്ക്കു സമയം കൊടുത്തുകൊണ്ടും അവസാനിപ്പിക്കാം.

(e) പ്രസംഗവിഷയം സമാഹരിക്കാൻ സഹായിക്കുന്ന ഏതെങ്കിലും സംഭ വമോ, കഥയോ അവതരിപ്പിച്ചുകൊണ്ടുമാകാം.

പ്രസംഗം വിജയപ്രദമാകണമെങ്കിൽ അതിന് ഒരു നല്ല ഘടനയും ശരി യായ വിഷയവിഭജനവും ഉണ്ടായിരിക്കണമെന്നു നാം കണ്ടു. പ്രസംഗം ആകർഷകവും ഹൃദ്യവുമാക്കാൻ ഉപകരിക്കുന്ന ഘടകമാണ് ഉദാഹരണ ങ്ങളും ദൃഷ്ടാന്തങ്ങളും.

### ദൃഷ്ടാന്തങ്ങൾക്കുള്ള സ്ഥാനം

പ്രസംഗം സജീവവും ഹൃദ്യവുമാക്കാൻ ദൃഷ്ടാന്തങ്ങൾക്കു വലിയ സ്ഥാന മുണ്ട്. പല പ്രസംഗങ്ങളും ഓർത്തിരിക്കുന്നതു തന്നെ അതിലുപയോഗിച്ച കഥകളും ദൃഷ്ടാന്തങ്ങളും വഴിയാണ്. പ്രസംഗത്തിന്റെ വിശദാംശങ്ങൾ വിസ്മ രിക്കപ്പെട്ടാലും പറഞ്ഞിട്ടുള്ള കഥകൾ ഓർമ്മയിൽ തങ്ങിനിൽക്കും. കേവല സത്യങ്ങളും സിദ്ധാന്തങ്ങളും വിശദമാക്കാൻ ദൃഷ്ടാന്തങ്ങൾ വളരെ സഹാ യിക്കും. "ആരാണ് അയൽക്കാരൻ" എന്നുള്ള ആശയത്തെ നിർവ്വചിക്കു വാനോ, വിശദീകരിക്കുവാനോ ഒരുമ്പെടാതെ നല്ല ശമര്യാക്കാരന്റെ ഉപമ കർത്താവു പറയുകയായിരുന്നു. അതുപോലെ ദൈവത്തിന്റെ ക്ഷമാപൂർണ്ണ മായ സ്നേഹത്തെ വ്യക്തമാക്കിയത് മുടിയനായ പുത്രന്റെ ഉപമയിൽക്കൂടി യാണ്.

ഒരു കെട്ടിടത്തിന്റെ ജനലുകളും വാതിലുകളും അതിന്റെ ഉള്ളിലേക്ക് കാറ്റും, വെളിച്ചവും കടത്തിവിടുന്നതുപോലെ ദൃഷ്ടാന്തങ്ങൾ, പ്രസംഗവിഷ യത്തിലേക്ക് വെളിച്ചം കടത്തിവിടുന്നു. ഗൗരവാവഹങ്ങളായ വിഷയങ്ങൾ ദൃഷ്ടാന്തസഹിതം വിശദീകരിക്കുമ്പോൾ സാധാരണക്കാർക്കുപോലും അത് ഉൾക്കൊള്ളുവാൻ എളുപ്പമാണ്.

### ഏതെല്ലാം തരത്തിലുള്ള ദൃഷ്ടാന്തങ്ങൾ?

വിശുദ്ധ വേദപുസ്തകത്തിലെ തന്നെ സംഭവകഥകളും ജീവിതസാക്ഷ്യ ങ്ങളും ഉപയോഗപ്പെടുത്താം. അവയ്ക്കൊരു ആധികാരികതയും പ്രാധാ ന്യവും ജനങ്ങൾ കല്പിക്കും. വളരെ പരിചിതമാണെന്നൊരു പോരായ്മ

അവയ്ക്കുണ്ട്. പ്രസംഗകന്റെ ജീവിതാനുഭവങ്ങളും നിരീക്ഷണങ്ങളിൽപ്പെട്ട കാര്യങ്ങളും ഉദാഹരിക്കാം. അവിടെ അഹന്തയും അതിശയോക്തിയും കടന്നുവരാതെ സൂക്ഷിക്കണം. ചരിത്രത്തിലെ വസ്തുതകളും സംഭവങ്ങളും ഉദ്ധരിക്കാം. അവയ്ക്കു കൂടുതൽ അംഗീകരണവും സ്വീകാര്യതയും ലഭിക്കും. ശാസ്ത്രമേഖലകളിലെ സത്യങ്ങളും നിഗമനങ്ങളും സ്വാഗതാർഹമായിരിക്കും. പുരാണങ്ങളും സാഹിത്യകൃതികളും ദൃഷ്ടാന്തകഥകൾകൊണ്ടു സമ്പന്നമാണ്.

ഉദാഹരണങ്ങളും ദൃഷ്ടാന്തങ്ങളും എങ്ങനെ ലഭ്യമാക്കാം? ഒന്നാമത് അവയ്ക്കുവേണ്ടിയുള്ള അന്വേഷണമുണ്ടായിരിക്കണം. തുറന്ന കണ്ണും കാതും പലതും നമുക്കു നൽകാതിരിക്കയില്ല. അവയെ രേഖപ്പെടുത്തിവയ്ക്കുന്ന സ്വഭാവം ആവശ്യമാണ്. അല്ലെങ്കിൽ അവ വിസ്മൃതിയിലായിപ്പോകും. വിഷയവിഭജനം നൽകി അതതിന്റെ ശീർഷകത്തിൽ എഴുതി സൂക്ഷിക്കുക.

ഉദാഹരണങ്ങൾ ഉപയോഗിക്കുമ്പോൾ സൂക്ഷ്മത പാലിക്കേണ്ടതുണ്ട്. ആശയം വ്യക്തമാക്കുവാൻ ഉപകരിക്കുമെന്ന് ഉത്തമബോധ്യമുണ്ടെങ്കിൽ മാത്രം ഉപയോഗപ്പെടുത്തുക. ആളുകളെ രസിപ്പിക്കുന്നതിനു വേണ്ടിയോ ശ്രദ്ധ പിടിച്ചുപറ്റാൻ മാത്രം ലക്ഷ്യമാക്കിയോ കഥകളും സംഭവങ്ങളും അവതരിപ്പിക്കരുത്. അതുപോലെ തന്നെ സഭ്യതയുടെ അതിർവരമ്പു ലംഘിക്കുന്നവ നിശ്ചയമായും ഒഴിവാക്കണം. ദീർഘമായ കഥകൾ അവതരിപ്പിച്ച് സമയം നഷ്ടപ്പെടുത്താനിടയാകരുത്. സാങ്കല്പിക കഥകൾ യഥാർത്ഥ സംഭവങ്ങളെന്ന നിലയിൽ അവതരിപ്പിക്കരുത്. ഒരു സംഭവം തന്നെ വിവരിക്കുമ്പോൾ അതിശയോക്തിയും അസത്യങ്ങളും കടന്നുകൂടാതിരിക്കാൻ കരുതണം.

നല്ല കവിതകളും ഉദ്ധരണികളും സ്ഥിതിവിവരക്കണക്കുകളും എല്ലാം സന്ദർഭോചിതമായി ചേർത്തു പ്രസംഗം ഹൃദ്യവും ആധികാരികവുമാക്കാൻ സാധിക്കണം.

### പ്രസംഗത്തിന്റെ ഭാഷ

പ്രസംഗം ഹൃദ്യവും ആകർഷകവുമാക്കാൻ നല്ല ഭാഷാ നിലവാരം സഹായകമാണ്. "മാപ്പിള ഭാഷ" എന്നു നമ്മുടെ ഭാഷയെപ്പറ്റി മറ്റുള്ളവർ വിമർശിക്കാറുണ്ട്. ഉച്ചാരണ വൈകല്യവും നിലവാരം കുറഞ്ഞ ഭാഷയുമാണതിനു കാരണം.

കടിച്ചാൽ പൊട്ടാത്ത കഠിനപദങ്ങൾ ഉപയോഗിച്ച് പ്രസംഗകന്റെ ഭാഷാ പാണ്ഡിത്യം വെളിപ്പെടുത്തുവാനുള്ള വേദിയാക്കി മാറ്റരുത്. മരപ്പണിക്കാരൻ വ്യത്യസ്തങ്ങളായ പണിക്ക് അനുയോജ്യങ്ങളായ ആയുധം (ഉളി)



ഉപയോഗിക്കുന്നതുപോലെ, ഓരോ സന്ദർഭത്തിനും അനുയോജ്യമായ ഭാഷ മാത്രമേ പ്രയോഗിക്കാവൂ. സാഹിത്യഭാഷ സാധാരണക്കാർക്കു മനസ്സിലാവുകയില്ല. അത് ഒഴിവാക്കണം. നാട്ടിൻപുറത്തെ ഗ്രാമീണ ഭാഷയും ഹൃദ്യമായിത്തോന്നുകയില്ല. രണ്ടു തത്വങ്ങൾ ചൂണ്ടിക്കാണിക്കാം. Be simple; Be direct. ലളിതഭാഷയായിരിക്കണം, വക്രഭാഷയാകരുത്. ഭാഷാ നിലവാരം ഉയർത്തിപ്പിടിക്കുവാൻ തക്കവണ്ണം സാഹിത്യകൃതികളും ആനുകാലിക പ്രസിദ്ധീകരണങ്ങളും വായിക്കുന്നതാവശ്യമാണ്. തീവണ്ടി പോലെ കൊളുത്തിച്ചേർത്ത നീണ്ട വാചകങ്ങൾ ശ്രോതാക്കൾക്ക് അരോചകമായിരിക്കും. ചെറിയ ചെറിയ വാചകങ്ങൾ വ്യാകരണത്തെറ്റു കൂടാതെ പറയുന്നതാണ് നല്ലത്.

പ്രസംഗത്തിന്റെ വേഗത ശ്രദ്ധിക്കേണ്ട കാര്യമാണ്. ഓരോ വാക്കും തൂക്കിനോക്കി സാവധാനം പറയുമ്പോൾ കേട്ടിരിക്കാനുള്ള ക്ഷമ നഷ്ടപ്പെടും. അതുപോലെ മാലപ്പടക്കം പൊട്ടുന്ന മാതിരി ശബ്ദമുണ്ടാക്കി വേഗത്തിൽ മുന്നേറിയാൽ ശ്രോതാക്കളുടെ കാതടയ്ക്കുമെന്നല്ലാതെ അവർ ഒന്നും മനസ്സിലാക്കുകയില്ല. ആവേശം പ്രകടിപ്പിക്കാനുള്ള വ്യഗ്രതയിൽ വാക്കുകൾ ഒന്നും തിരിയാതെ പോയാൽ എത്ര കഷ്ടമാണ്. ചില പള്ളികളിലും, ഹാളുകളിലും, പ്രതിധ്വനി വളരെയായിരിക്കും. അവിടെ സാധാരണ വേഗതയിൽപ്പറഞ്ഞാൽ തന്നെ മനസ്സിലാക്കാൻ വിഷമമാണെങ്കിൽ അമിത വേഗതയിൽപ്പറഞ്ഞാൽ ശ്രോതാക്കൾ മിഴിച്ചിരിക്കുക മാത്രമേയുള്ളു.

ശബ്ദനിയന്ത്രണവും പ്രസംഗകൻ ശ്രദ്ധിക്കേണ്ട കാര്യമാണ്. ചെറിയ ഒരു ഹോളും ചെറിയ ഒരു സമൂഹവുമാണെങ്കിലും കൂകി വിളിക്കുന്ന ശബ്ദത്തിലും കാതടയ്ക്കുന്ന വിധത്തിലും സംസാരിക്കുന്നത് നന്നല്ല. അലറി വിളിക്കുന്ന ശബ്ദത്തിൽ സംസാരിച്ച് പല പ്രസംഗകരുടെയും ശബ്ദം പാറയിൽ ഉരസുന്ന പരുക്കൻ ശബ്ദംപോലെ ആയിത്തീർന്നിട്ടുണ്ട്. ശ്രോതാക്കൾക്ക് കേൾക്കുവാൻ മതിയാകുന്ന വിധത്തിൽ മാത്രം സംസാരിക്കുക. ആദിയോടന്തം ഒരേ ധ്വനിയിൽ (tone) സംസാരിക്കുന്നതു അരോചകമായി ശ്രോതാക്കൾക്കനുഭവപ്പെടും. ആശയത്തിന്റെ ഒഴുക്കിനും പ്രാധാന്യത്തിനു മനുസരിച്ച് ശബ്ദ വൈവിധ്യം വരുത്താൻ കഴിയണം. ആരംഭിക്കുമ്പോൾ പതിഞ്ഞ സ്വരത്തിലാണെങ്കിൽ ക്രമേണ ശബ്ദമുയർത്തി ശ്രോതാക്കളെ പിടിച്ചിരുത്തണം. ശോകാർദ്രമായ സന്ദർഭത്തിൽ പതിഞ്ഞ സ്വരമായിരിക്കും അനുയോജ്യം. അങ്ങനെ വിഷയത്തിനനുയോജ്യമായി ശബ്ദവൈവിധ്യം വരുത്തി പ്രസംഗം ആകർഷകമാക്കണം.

### അംഗവിക്ഷേപങ്ങൾ

അംഗചലനങ്ങളും മുഖഭാവങ്ങളും ശ്രോതാക്കളുമായി ബന്ധം പുലർത്തുവാൻ പ്രസംഗകനെ സഹായിക്കുന്നു. കെട്ടിടത്തിന്റെ മേൽക്കൂരയിലോ

എഴുതിയിരിക്കുന്ന കടലാസ്സിലോ നോക്കി പ്രസംഗിക്കുന്നവരുണ്ട്. ശ്രോതാക്കളുമായി ബന്ധം ഉണ്ടാകണമെങ്കിൽ അവരുടെ മുഖത്തേക്കു നോക്കണം. എല്ലാവരിലേക്കും ആ നോട്ടം എത്തണം. ദൃഷ്ടികൾ തമ്മിൽ ബന്ധിക്കുന്നത് ആശയസംവേദനത്തിനു വളരെ സഹായകമാണ്.

പ്രസംഗത്തിന്റെ ആരംഭം മുതൽ അവസാനം വരെ മൈൽക്കുറ്റി പോലെ നിശ്ചലമായി നില്ക്കുന്നതും അപസ്മാരം പിടിച്ചവനെപ്പോലെ കൈയും തലയും ഇട്ടു കുലുക്കുന്നതും അപഹാസ്യമാണ്. ചിലർ കൂട്ടിലിട്ട വെരുകിനെപ്പോലെ ഓടിനടക്കുന്നതായി കാണാം. ഇപ്രകാരമുള്ള വൈകൃതങ്ങളൊക്കെ ഒഴിവാക്കണം. ചില പ്രസിദ്ധരായ വാഗ്മികളുടെ ചേഷ്ടകളെ അന്ധമായി അനുകരിക്കാൻ ശ്രമിക്കുന്നവരുമില്ലാതില്ല. അതു കാക്ക മയിൽപ്പീലി തിരുകി നടക്കുന്നതുപോലെ പരിഹാസ്യമായിരിക്കും.

ഇതേപ്പറ്റി പറയുമ്പോൾ രണ്ടു തത്ത്വങ്ങൾ ചൂണ്ടിക്കാണിക്കട്ടെ. Be yourself ; Forget yourself. ആദ്യത്തേതിന്റെ അർത്ഥം ആരെയും അനുകരിക്കുവാൻ ഒരുമ്പെടരുത് എന്നാണ്. ദൈവദത്തമായ നിങ്ങളുടെ കഴിവുകളും സവിശേഷതകളും അംഗീകരിച്ച് അതനുസരിച്ച് പ്രവർത്തിക്കുക. സ്വയം മറക്കുക എന്നു പറയുമ്പോൾ പ്രസംഗത്തിൽ അത്രമാത്രം അലിഞ്ഞു ചേരണം. സ്വന്തം സ്ഥാനവും പരിമിതികളും, കഴിവുകളും എല്ലാം മറന്ന് പ്രസംഗത്തിൽ മാത്രം ദത്തശ്രദ്ധനാകുക; അപ്പോൾ ആ പ്രസംഗം ശ്രോതാക്കളെ ഹഠാദാകർഷിക്കും. പ്രസംഗകന്റെ അഹന്തയും സ്വയവും പ്രസംഗത്തിനും ശ്രോതാക്കൾക്കും ഇടയിൽ കടന്നുവരാനിടയാകരുത്. പ്രസംഗത്തിന്റെ പ്രവാഹം സാധാരണഗതിയിൽ തുടരാൻ അനുവദിക്കുക.

പ്രസംഗം ഫലപ്രദവും വിജയകരവുമാകുന്നതിന് ഉപയുക്തമായ ചില മാനുഷിക ഘടകങ്ങൾ ചൂണ്ടിക്കാണിക്കുകയായിരുന്നു. എന്നാൽ ഇത് രാഷ്ട്രീയപ്രസംഗം പോലെയോ സാഹിത്യപ്രസംഗം പോലെയോ പരിഗണിക്കാവുന്നതല്ല. ഇവിടെ പരിശുദ്ധാത്മവ്യാപാരം ഉണ്ടായിരിക്കും. പ്രസംഗിക്കുന്നവരിലും കേൾക്കുന്നവരിലും ദൈവാത്മാവ് പ്രവർത്തിക്കുന്നു. ആ പ്രവർത്തനമാണ് പ്രസംഗത്തിന്റെ വിജയത്തിനും ഫലസിദ്ധിക്കും മുഖ്യകാരണമായിട്ടുള്ളത്. അതുകൊണ്ട് സാങ്കേതികമായ കാര്യങ്ങളൊക്കെ ചൂണ്ടിക്കാണിച്ചാലും പരിശുദ്ധാത്മ പ്രവർത്തനത്തിന് മുൻതൂക്കം കൊടുക്കാൻ പര്യാപ്തമാകണം.

## പ്രസംഗകർക്കുള്ള പൊതു നിർദ്ദേശങ്ങൾ

(1) വേദപുസ്തകാധിഷ്ഠിതമായിരിക്കണം: ദൈവവചനമാണ് പ്രസംഗിക്കേണ്ടത്. ഈ തത്ത്വം വിസ്മരിച്ചുകൊണ്ട് എന്തെങ്കിലും ഒക്കെ പറയുന്ന പ്രവണത കർശനമായും ഒഴിവാക്കുക. വേദപുസ്തകം നന്നായി പഠിക്കുകയും ആ അക്ഷയഖനിയിലെ അമൂല്യനിക്ഷേപങ്ങൾ വിശ്വാസികൾക്കു



വിഭജിച്ചുകൊടുക്കുകയുമാണു വേണ്ടത്.

(2) ഉത്സാഹവും തീക്ഷ്ണതയും പുലർത്തുക: പ്രസംഗകർ ക്രിസ്തുവിന്റെ അംബാസഡർ ആണ്. അലസതയും ഉദാസീനതയും വെടിഞ്ഞ് വചനശുശ്രൂഷ പൂർണ്ണ ശുഷ്കാന്തിയോടെ ചെയ്യുക. എന്തെങ്കിലും പറയണമല്ലോ എന്നു ചിന്തിച്ച് പ്രസംഗവേദിയിലെത്തുകയല്ല; ദൈവത്തിന്റെ സദ്വാർത്ത സന്തോഷത്തോടും ഉത്സാഹത്തോടും കൈമാറുന്നു എന്ന ഭാവമായിരിക്കണം. ദൈവസ്നേഹത്താൽ ചൂടുപിടിച്ച ഹൃദയത്തോടെ ആയിരിക്കണം പ്രസംഗകൻ നിൽക്കേണ്ടത്.

(3) ലളിതമായിരിക്കണം (Be Simple): ശ്രോതാക്കൾക്കു അനായാസം മനസ്സിലാക്കുവാൻ തക്കതായിരിക്കണം. യേശുവിന്റെ പ്രസംഗം “സാധാരണ ജനം സന്തോഷപൂർവ്വം ശ്രവിച്ചു” എന്നു രേഖപ്പെടുത്തിയിരിക്കുന്നു. അപ്പോസ്തോലന്മാരുടെ പ്രസംഗവും യേശുവിന്റെ ശൈലിയിൽ ലളിതമായിരുന്നു. പുതിയനിയമം ഗ്രീക്കിൽ എഴുതിയപ്പോൾ അത് ക്ലാസ്സിക്കൽ ഗ്രീക്കിൽ ആകാതെ സാധാരണക്കാരുടെ നിലവാരത്തിലുള്ള “കൊയ്നീ” (സാമാന്യ) ഗ്രീക്കിലായിരുന്നു. ആശയമായാലും ഭാഷയായാലും ലാളിത്യമെന്ന തത്വം പിന്തുടരണം. “പ്രസംഗം ഗംഭീരമായിരുന്നു; പക്ഷേ എന്താണ് പ്രസംഗിച്ചതെന്ന് പറയാൻ പ്രയാസം” – ഇത്തരം പ്രതികരണമല്ല ആവശ്യം.

(4) ആകർഷകവും ഹൃദ്യവുമായിരിക്കണം (Be interesting): ശ്രോതാക്കളിൽ പലരും പല തരത്തിലുള്ള മാനസികാവസ്ഥയിലായിരിക്കും. ദീർഘമായ ശുശ്രൂഷയെത്തുടർന്നാണു പ്രസംഗമെങ്കിൽ സുഖസുഷുപ്തിക്കുള്ള അവസരമായി പലരും അതുപയോഗപ്പെടുത്തും. പലരും വിരക്തഭാവത്തോടെ ആയിരിക്കും കേൾക്കുന്നത്. അതുകൊണ്ട് ശ്രോതാക്കളുടെ ശ്രദ്ധ പിടിച്ചുപറ്റാൻ തക്കവണ്ണം പ്രസംഗം ആകർഷകമാക്കേണ്ടതുണ്ട്. അല്ലെങ്കിൽ “സമയം കൊല്ലി” പരിപാടിയായി ജനം പ്രസംഗത്തെ വിലയിരുത്തും.

(5) സർഗ്ഗാത്മകവും, ക്രിയാത്മകവുമായിരിക്കണം (Be positive): പ്രസംഗപീഠം ശാസനയ്ക്കും ഭർത്സനത്തിനുമുള്ള സ്ഥലമല്ല; ആരോടെങ്കിലുമുള്ള പകയും വിദ്വേഷവും തീർക്കാനുള്ള വേദിയുമല്ല. ആ വിധത്തിൽ ആരെങ്കിലും ചെയ്യുന്നു എങ്കിൽ അത് വചനശുശ്രൂഷയെ അവഹേളിക്കുകയാണ്. ഉപദേശപ്പിശകുകൾ ചൂണ്ടിക്കാണിക്കുന്നു എങ്കിൽത്തന്നെ വ്യക്തിവിദ്വേഷവും വ്യക്തിവിമർശനവും വരാതെ സൂക്ഷിക്കേണ്ടതാണ്. സത്യം വെളിപ്പെടുത്തുകയും വിശദമാക്കുകയും ചെയ്യാം.

നിഷേധാത്മക സമീപനം (Negative preaching) ആത്മാക്കളെ ആദായപ്പെടുത്തുകയില്ല; ദൈവനാമ മഹത്ത്വത്തിനുപകരിക്കുകയുമില്ല. സുവിശേഷം സർഗ്ഗാത്മകമാണ്. അതു വെളിപ്പെടുത്തുന്നത്, ദൈവം ആരാകുന്നു, അവിടുന്നു എന്തു ചെയ്തു, എന്തു പ്രദാനം ചെയ്യുന്നു എന്നുള്ള കാര്യങ്ങളാണ്.

ദൈവകൃപയെ ദൈവസ്നേഹത്തെ പാപക്ഷമ, പരിശുദ്ധാത്മപൂരിതമായ ക്രിസ്തീയ ജീവിതം എന്നിവയെപ്പറ്റി ഒക്കെയാണ് പ്രസംഗിക്കേണ്ടത്.

(6) പ്രായോഗികമായിരിക്കണം (Be practical): പ്രസംഗം പ്രായോഗിക തലത്തിലേക്കു നയിക്കുന്നതായിരിക്കണം. പുരാതനകാല കൃതികളായ വേദ പുസ്തകത്തിന്റെ വർത്തമാനകാല പ്രസക്തിയാണ് ചൂണ്ടിക്കാണിക്കേണ്ടത്. യാഥാർത്ഥ്യങ്ങളിൽ നിന്ന് അന്യമായ താത്വികപ്രബോധനം ആരും കൈക്കൊണ്ടെന്നു വരികയില്ല. വേദപുസ്തക സത്യങ്ങൾ വ്യാഖ്യാനിക്കുന്ന കൃത്യം മാത്രമല്ല, ഇന്നത്തെ മാനുഷീകാവശ്യങ്ങൾക്കും സാഹചര്യങ്ങൾക്കും അവ എത്രമാത്രം പ്രസക്തമാണെന്നും വെളിപ്പെടുത്തണം. മനുഷ്യന്റെ ജോലി, വിവാഹം, കുടുംബം, രാഷ്ട്രീയം, വർഗ്ഗീയത, വിനോദം, ഭക്ഷണം, മദ്യപാനം – എന്നിങ്ങനെ സമസ്ത മേഖലകളിലേക്കും ദൈവവചനത്തിന്റെ വെളിച്ചം എത്തിക്കുവാനുണ്ട്. പ്രസംഗകന് ജനസമ്പർക്കത്തിൽക്കൂടി ജന ങ്ങളുടെ പ്രശ്നങ്ങളെയും ആവശ്യങ്ങളെയും മനസ്സിലാക്കി തക്കതായ മാർഗ്ഗ ദർശനം നൽകാൻ സാധിക്കേണ്ടതാണ്.

## പാഠം 4

# വിശുദ്ധ കൂദാശാനുഷ്ഠാനങ്ങൾ

❑ വിശുദ്ധ മാമോദീസാ ❑ വിവാഹം ❑ വിശുദ്ധ കുമ്പസാരം ❑ ശവ സംസ്കാരം

ക്രിസ്തീയാരാധനയെപ്പറ്റി പൊതുവായും, വിശുദ്ധ കുർബ്ബാനയെപ്പറ്റി പ്രത്യേകമായും ഇതിനു മുമ്പേ പ്രതിപാദിച്ചിട്ടുണ്ട്. മറ്റു കൂദാശാനുഷ്ഠാന ങ്ങളെപ്പറ്റിയാണ് ഇവിടെ ചർച്ച ചെയ്യുന്നത്. മനുഷ്യ ജീവിതത്തിലെ പ്രധാ നപ്പെട്ട എല്ലാ ഘട്ടങ്ങൾക്കും ആവശ്യമായ അനുഗ്രഹങ്ങൾ പ്രദാനം ചെയ്യാൻ പര്യാപ്തമാംവണ്ണം വിശുദ്ധ രഹസ്യങ്ങൾ (കൂദാശകൾ) സഭ ക്രമീകരിച്ചി രിക്കുന്നു. എല്ലാ കൂദാശകളുടെയും പ്രധാന കാർമ്മികൻ യേശുക്രിസ്തു വാണ്. സഭാ ശുശ്രൂഷകരായ വൈദികർ ക്രിസ്തുവിനോടു ചേർന്നു പ്രവർ ത്തിക്കുന്നു. അവരെപ്പറ്റി പൗലോസ് വിശേഷിപ്പിക്കുന്നത് "ക്രിസ്തുവിന്റെ ദാസന്മാരും ദിവ്യരഹസ്യങ്ങളുടെ (മർമ്മങ്ങളുടെ) ശുശ്രൂഷികളും" എന്നാണ് (1 കൊരി. 4:1). അവർ തങ്ങളുടെ ധർമ്മം ശരിയായി നിർവ്വഹിക്കുവാൻ തക്കവണ്ണം വിശുദ്ധ കൂദാശകളുടെ അനുഷ്ഠാനത്തെപ്പറ്റി അറിഞ്ഞിരിക്കേ ണ്ടതാണ്.



### 1. വിശുദ്ധ മാമോദീസാ

കർത്താവു തന്നെ സ്ഥാപിച്ചു വ്യവസ്ഥ ചെയ്തിട്ടുള്ള ഈ കൂദാശ, അതർഹിക്കുന്ന പ്രാധാന്യത്തോടും ഗൗരവത്തോടും അനുഷ്ഠിക്കപ്പെടു ന്നുണ്ടോ? കാർമ്മികരിലും പങ്കെടുക്കുന്നവരിലും അനവധാനത കടന്നുകൂടി യിട്ടില്ലേ? ജ്ഞാനപിതാവും (മാതാവും) മദ്ധ്യസ്ഥനുമായി വർത്തിക്കുന്ന ആളിന്റെ സ്ഥാനത്തെപ്പറ്റി തികഞ്ഞ അജ്ഞത നിലനിൽക്കുന്നു. അതു പോലെ ശുശ്രൂഷയിലെ വിവിധ കർമ്മങ്ങളെപ്പറ്റിയും അവയുടെ അർത്ഥ ത്തെപ്പറ്റിയും അറിയാവുന്നവർ നന്നേ ചുരുക്കമാണ്.

ശുശ്രൂഷാക്രമത്തെപ്പറ്റി പൊതുവായും, സഭാ ശുശ്രൂഷകരുടെ പങ്കിനെ പ്പറ്റി പ്രത്യേകമായും ഇവിടെ പ്രതിപാദിക്കുന്നു; അതു വളരെ സംക്ഷിപ്ത രൂപത്തിലാണ്. അന്ത്യോഖ്യൻ സുറിയാനി സഭയിൽ വിശുദ്ധ മാമോദീ സായ്ക്ക് ഒന്നിലധികം ക്രമങ്ങളുണ്ട്. മലങ്കരയിൽ ഇപ്പോൾ ഉപയോഗിക്കുന്ന ക്രമം പതിമൂന്നാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ബാർ എബ്രായ ക്രോഡീകരി ച്ചിട്ടുള്ളതാണ്.

ഇന്നത്തെ ക്രമത്തിന് നാലു ഭാഗങ്ങൾ ഉണ്ട് (a) ഒരുക്കം. മുതിർന്നവരെ സ്നാനപ്പെടുത്തിയിരുന്ന കാലത്ത് വലിയനോമ്പു മുഴുവൻ ഒരുക്കത്തിനുള്ള സമയമായിരുന്നു. "ജീവന്റെ പുസ്തകത്തിൽ" (മാമോദീസാ രജിസ്റ്ററിൽ) പേരെഴുതിക്കഴിഞ്ഞ് ഭൂതോച്ചാടനം (Exoreism) നടക്കുന്നു. സാത്താന്റെ അധിവാസസ്ഥലമായ പടിഞ്ഞാറോട്ട് അഭിമുഖമായി നിന്നുകൊണ്ട് മൂന്നു പ്രാവശ്യം സാത്താനെ ഉപേക്ഷിച്ചു പറയുന്നു. പിന്നീട് (നീതിയിൻ) സൂര്യ നാകുന്ന ക്രിസ്തുവിനെ അഭിമുഖീകരിച്ച് കിഴക്കോട്ടു തിരിഞ്ഞ് ക്രിസ്തു വിനെ സ്വീകരിക്കുന്നതായി മൂന്നു പ്രാവശ്യം ഏറ്റുപറയുന്നു. സാത്താനോ ടുള്ള മല്ലയുദ്ധത്തിനൊരുങ്ങുന്നതിന്റെ പ്രതീകമായി സൈത്തു പൂശുന്നു. (b) മാമോദീസാ: ആദ്യം വെള്ളം വാഴ്ത്തപ്പെടുന്നു. പുതുക്കത്തിന്റെയും വീണ്ടും ജനനത്തിന്റെയും അനുഭവത്തിന് വെള്ളം, മുഖാന്തരമായിത്തീരുന്നു. ചൂടുവെള്ളം കലർത്തുന്നത് യോർദ്ദാനിലെ വെള്ളം കർത്താവിന്റെ മാമോ ദീസാ സമയത്ത് ചൂടുള്ളതായിത്തീർന്നു എന്ന പാരമ്പര്യത്തിൽ നിന്നാണ്. വെള്ളത്തിൽ വി. മൂറോൻ ഒഴിക്കുകയും പരിശുദ്ധാത്മാവിന്റെ ആവാസ ത്തിനായി പ്രാർത്ഥിക്കുകയും ചെയ്തുകൊണ്ട് വെള്ളം വാഴ്ത്തൽ പൂർത്തി യാക്കുന്നു.

തുടർന്ന് സ്നാനാർത്ഥിയെ മാമോദീസാ മുക്കുന്നു. പ്രവാഹത്തിനടിയി ലേക്കു ആയിത്തീരുന്നു എന്നതിന്റെ സൂചകമായി നാലു വശത്തു നിന്നും വെള്ളം കോരി തലയിൽ ഒഴിക്കുന്നു; അത് കുരിശിന്റെ ആകൃതിയിലും ആകുന്നു. പാശ്ചാത്യസഭയിലെപ്പോലെ "ഞാൻ ഇന്നാരെ മാമോ ദീസാ മുക്കുന്നു" എന്നല്ല "ഇന്നാരു മാമോദീസാ മുങ്ങുന്നു; അഥവാ

കൈക്കൊള്ളുന്നു" എന്നാണ്. കാർമ്മികൻ കർത്താവു തന്നെയാണെന്ന് വ്യക്തമാക്കുന്നു. മാമോദീസാത്തൊട്ടിയിൽ നിന്ന് സ്നാനാർത്ഥിയെ ഏറ്റു വാങ്ങുന്നത് മദ്ധ്യസ്ഥനാണ് (തല തൊടുന്ന ആൾ).

(c) മൂറോനഭിഷേകം: പരിശുദ്ധാത്മദാനത്തിനായി വിശുദ്ധ മൂറോനഭിഷേകം നടത്തുന്നു. അതു മൂലം (1) സ്നാനം പ്രാപിച്ചയാൾ ദൈവത്തിന്നു സൗരഭ്യവാസനയായിത്തീരുന്നു. (2) ആത്മീയ പൂർണ്ണതയിലേക്കു പ്രവേശിക്കുന്നു (3) ക്രിസ്തുവിന്റെ ആട്ടിൻപറ്റത്തിൽപ്പെട്ടവനാകുന്നു എന്നതിന്റെ അടയാളം പ്രാപിക്കുന്നു. (4) പിശാചുക്കൾ കണ്ടു ഭയപ്പെടത്തക്കവണ്ണം ശക്തി ആർജ്ജിക്കുന്നു. (5) പരിശുദ്ധാത്മാവിന്റെ ആലയമായി പ്രതിഷ്ഠിക്കപ്പെടുന്നു.

(d) മദ്ബഹായിലേക്കുള്ള പ്രവേശനവും കുർബ്ബാനാനുഭവവും: പഴയകാലത്ത് മാമോദീസാത്തൊട്ടി ഹൈക്കലായുടെ തെക്കുവശത്തെ മുറിയിൽ ആയിരുന്നു. അവിടെ നിന്ന് ആഘോഷപൂർവ്വമായി പള്ളിയിലേക്കു പ്രവേശിക്കുകയാണ്. സഭയിലേക്കുള്ള പ്രവേശനകർമ്മമാകുന്ന മാമോദീസായുടെ പൂർത്തീകരണം വിശുദ്ധ കുർബാന അനുഭവിക്കുന്നതിൽകൂടിയാണ്.

ആരാണ് മദ്ധ്യസ്ഥൻ (തല തൊടുന്ന ആൾ)?: പല പേരുകൾ നൽകപ്പെട്ടിരിക്കുന്നു, മദ്ധ്യസ്ഥൻ, നേതാവ് (Leader), ചാർച്ചക്കാരൻ, ജാമ്യക്കാരൻ, ഉപദേഷ്ടാവ്, ജ്ഞാനപിതാവ് (മാതാവ്). ഈ പേരുകളൊക്കെ ദൗത്യം വെളിപ്പെടുത്തുന്നവയാണ്. മുതിർന്ന ആളിനെ മാമോദീസാ മുക്കുമ്പോൾ ആയിരുന്നാലും മദ്ധ്യസ്ഥൻ ഉണ്ടായിരിക്കണം. മാതാപിതാക്കന്മാർ സ്വന്തം കുട്ടിയുടെ തല തൊടുവാൻ പാടില്ല. തല തൊടുന്ന ആൾ സഭയുടെ പ്രതിനിധി ആയി സഭയ്ക്കുവേണ്ടി മദ്ധ്യസ്ഥത വഹിക്കുകയാണ്. അപ്പോൾ രക്തബന്ധമുണ്ടെങ്കിൽപ്പോലും സഭയുടെ അംഗമല്ലെങ്കിൽ തല തൊടുവാൻ അർഹതയില്ല. ഇക്കാര്യം ജനങ്ങളെ ബോധവൽക്കരിക്കണം. സഭയുടെ വിശ്വാസത്തിൽ ആ കുട്ടിയെ വളർത്തിക്കൊണ്ടുവരാമെന്നുള്ള പ്രതിജ്ഞ ചെയ്തുകൊണ്ടാണ് ദൗത്യം ഏറ്റെടുക്കുന്നത്.

### സഭാശുശ്രൂഷകൻ നിഷ്കർഷിക്കേണ്ട കാര്യങ്ങൾ

(1) മാമോദീസാ നടത്തുന്നതിന് ഒരാഴ്ച മുമ്പെങ്കിലും പള്ളി ഓഫീസിൽ അറിയിച്ച് പള്ളിക്കുടിശികകൾ തീർത്തിരിക്കുവാൻ നിർദ്ദേശിക്കുക. (2) മാതാപിതാക്കളും തല തൊടുന്ന ആളും മാമോദീസാ ദിവസം, വി. കുർബ്ബാന അനുഭവിക്കുവാൻ അവരെ പ്രോത്സാഹിപ്പിക്കുക. (3) ശുശ്രൂഷയിൽ കൂടുതൽ സഭാംഗങ്ങൾ പങ്കെടുക്കാൻ പ്രേരിപ്പിക്കണം. ശുശ്രൂഷക്രമത്തിന്റെ പുസ്തകങ്ങൾ ജനങ്ങളുടെ ഉപയോഗാർത്ഥം പള്ളിയിൽ സൂക്ഷിക്കുക. (4) ശുശ്രൂഷ ആരംഭിക്കുന്നതിനു മുമ്പ് ഹ്രസ്വമായ ഒരു പ്രബോധനം സ്ഥാനസ്ഥിതമാണ്. ശുശ്രൂഷയുടെ ചില ഭാഗങ്ങൾ വിശദീകരിക്കുന്നത്



ഉചിതമായിരിക്കും (ഉദാ: ഇടത്തുകൈകൊണ്ട് കുട്ടിയുടെ കൈയിൽ പിടിക്കുന്നതും പടിഞ്ഞാറോട്ട് അഭിമുഖമായി നിൽക്കുന്നതും മറ്റും).

### 2. വിവാഹം:

"സ്രഷ്ടാവ് സ്ഥാപിച്ചതും അവിടുത്തെ നിയമങ്ങളിൽ അധിഷ്ഠിതവുമാണ് വിവാഹജീവിതം. ദൈവം ലോകം സൃഷ്ടിച്ച്, സജ്ജീകരിച്ചിട്ട് ഒന്നാമത്തെ കുടുംബം സ്ഥാപിച്ചു; ആദ്യത്തെ വിവാഹം ആശീർവദിക്കുകയും ചെയ്തു." യേശുക്രിസ്തുവിന്റെ പരസ്യശുശ്രൂഷാകാലത്ത് ആദ്യം ചെയ്ത അത്ഭുതം ഒരു വിവാഹത്തോടനുബന്ധിച്ചായിരുന്നു. അവിടുന്ന് വിവാഹത്തിന്റെ പവിത്രതയും അവിഭാജ്യതയും വെളിപ്പെടുത്തി. "ദൈവം സംയോജിപ്പിച്ചതിനെ മനുഷ്യൻ വേർപിരിക്കരുത്" (മത്താ. 19:6).

പാശ്ചാത്യസഭകൾ വിവാഹത്തെ സ്ത്രീയും, പുരുഷനും തമ്മിലുള്ള ഒരു ഉടമ്പടി മാത്രമായി കാണുമ്പോൾ ഓർത്തഡോക്സ് സഭ ആയുഷ്പര്യന്ത ബന്ധത്തിനുവേണ്ടിയുള്ള ഒരു കൂദാശയായി അംഗീകരിക്കുന്നു. ഈ വ്യത്യാസമനുസരിച്ച് വിവാഹത്തിന്റെ കാർമ്മികൻ ആരെന്നതിനെപ്പറ്റിയും അഭിപ്രായവ്യത്യാസമുണ്ട്. പാശ്ചാത്യ വീക്ഷണത്തിൽ, വധൂവരന്മാർ കാർമ്മികരും, പട്ടക്കാരൻ ഒരു സാക്ഷിയും അനുഗ്രഹ വാക്കുകൾ ആശംസിക്കുന്നവനുമാണ്. പൗരസ്ത്യ സഭയുടെ വിശ്വാസത്തിൽ കാർമ്മികൻ പട്ടക്കാരനാണ്. മണവാളനായ ക്രിസ്തുവും മണവാട്ടിയായ സഭയും തമ്മിലുള്ള ബന്ധത്തെ സാദൃശ്യപ്പെടുത്തുന്നതായിട്ടാണ് പൗരസ്ത്യ ക്രമങ്ങളിൽ വിവാഹത്തെ ചിത്രീകരിക്കുന്നത്.

പാശ്ചാത്യ ക്രമമനുസരിച്ച് മണവാളനും മണവാട്ടിയും പരസ്പരം മോതിരമണിയിക്കുമ്പോൾ പൗരസ്ത്യക്രമത്തിൽ കാർമ്മികനായ പുരോഹിതൻ മണവാളനെയും മണവാട്ടിയെയും മോതിരമണിയിക്കുന്നു. അപ്പോൾ ചൊല്ലുന്ന പ്രാർത്ഥനയിൽ "നമ്മുടെ കർത്താവായ യേശുമശിഹായുടെ വലത്തുകൈ കരുണയോടെ നിന്റെ അടുക്കലേക്കു നീട്ടപ്പെടട്ടെ. വിവാഹനിശ്ചയത്തിന്റെ അടയാളമായ ഈ മോതിരത്തോടു കൂടെ കൃപയും, കരുണയുടെ വാഴ്വും നീ പ്രാപിക്കുമാറാകട്ടെ. നന്മകളും വാഴ്വുകളുകളും നിറഞ്ഞ ഈ വലത്തുകൈ നിന്റെ ആയുഷ്കാലം മുഴുവൻ നിന്നോടുകൂടെ ഇരുന്നു നിന്നെ കാത്തുകൊള്ളുമാറാകട്ടെ."

വിവാഹ ശുശ്രൂഷയ്ക്ക് രണ്ടു ഭാഗങ്ങളുണ്ട്. ആദ്യത്തേത് മോതിരം വാഴ്വിന്റെ ക്രമം (Betrothal ceremony). യഹൂദ പാരമ്പര്യമാണ് ഇതിന്റെ പിമ്പിലുള്ളത്. ഇത് വിവാഹ ശുശ്രൂഷയോട് ഒരുമിച്ചു നടത്തുന്ന പതിവ് പിൽക്കാലത്തുണ്ടായതാണ്. രണ്ടു വ്യക്തികൾ തമ്മിലുള്ള ഒരു ബന്ധമെന്നതിലുപരി രണ്ടു കുടുംബങ്ങൾ തമ്മിലുള്ള ബന്ധമായി വിവാഹത്തെ കാണുന്നു. മാത്രമല്ല ആ ബന്ധത്തെ സ്ഥിരപ്പെടുത്തുന്നതിൽ സഭാസമൂഹം

സാക്ഷ്യം വഹിക്കുകയും ചെയ്യുന്നു.

രണ്ടാമത്തെ ശുശ്രൂഷയാണ് വിവാഹ കൂദാശ. ഇതിനെ കിരീടം വാഴ്വ് അഥവാ കിരീടധാരണം എന്നു വിശേഷിപ്പിക്കുന്നു. മുൻകാലങ്ങളിൽ കിരീടങ്ങൾ വാഴ്ത്തി വധൂവരന്മാരെ അണിയിച്ചിരുന്നു. ഇപ്പോഴും ഇതര ഓർത്തഡോക്സ് സഭകളിൽ ആ പതിവു തുടരുന്നു. നാമിപ്പോൾ കിരീടത്തിന്റെ സ്ഥാനത്ത് കുരിശോടുകൂടി മാലയാണ് വാഴ്ത്തി അണിയിക്കുന്നത്. അപ്പോൾ കാർമ്മികൻ ചൊല്ലുന്നത്, “നീതിയിൻ കിരീടവും അക്ഷയഭംഗിയുള്ള അലങ്കാരങ്ങളും കർത്താവു നിന്നെ ധരിപ്പിക്കട്ടെ” എന്നാണ്. ക്രിസ്തീയ കുടുംബമാകുന്ന രാജ്യത്തിലെ രാജാവും രാജ്ഞിയുമായി വധൂവരന്മാരെ അവരോധിക്കുകയാണു ചെയ്യുന്നത്.

കിരീടം ധരിപ്പിച്ചു കഴിഞ്ഞാൽ പിന്നീട് താലികെട്ടും, വധൂവരന്മാരുടെ കൈപിടുത്തവും നടക്കുന്നു. അതിൽകൂടി അവരെ പരസ്പരം ഭരമേല്പിക്കുകയാണ്. വിവാഹ ശുശ്രൂഷയുടെ ഒരു പ്രധാന കർമ്മമാണിത്. തുടർന്ന് അവർക്ക് ആശംസകൾ നേർന്നുകൊണ്ട് ശുശ്രൂഷ സമാപിക്കുന്നു.

സഭാ ശുശ്രൂഷകരായ പട്ടക്കാരുടെ ഇതു സംബന്ധിച്ചുള്ള കടമകൾ ഓർമ്മപ്പെടുത്തുന്നു: (a) വിവാഹ നിശ്ചയത്തിനു ശേഷം വധൂവരന്മാർക്ക് ആവശ്യമായ കൗൺസലിങ്ങ് നൽകണം (ഇതിനെപ്പറ്റി വിശദമായി പിന്നീട് പ്രതിപാദിക്കുന്നുണ്ട്). ഇരുവരെയും ഒരുമിച്ചു ലഭിക്കുവാൻ സൗകര്യപ്പെടുകയില്ലെങ്കിൽ സ്വന്തം ചുമതലയുള്ള ആളിനെങ്കിലും നൽകണം. വായിക്കാൻ ഉതകുന്ന പുസ്തകങ്ങൾ നൽകുകയോ ശുപാർശ ചെയ്യുകയോ ആവാം. (b) വിവാഹ ശുശ്രൂഷ ഭംഗിയായും അച്ചടക്കത്തോടും നടത്താൻ ആവശ്യമായ ക്രമീകരണങ്ങൾ വരുത്തുക. (c) വിവാഹ ശുശ്രൂഷയിൽ വിശ്വാസികളുടെ പങ്കാളിത്തം ഉണ്ടാകത്തക്കവണ്ണം, പാട്ടുകൾ അച്ചടിച്ചിട്ടുള്ള പുസ്തകങ്ങൾ വിതരണം ചെയ്യാം (പിന്നീടു തിരിച്ചുവാങ്ങി പള്ളിയിൽ സൂക്ഷിക്കുക). (d) വധൂവരന്മാരുടെ കർത്തവ്യങ്ങളെ അനുസ്മരിപ്പിക്കുന്നതും, അവർക്ക് ആശംസകൾ നേരുന്നതുമായ ഒരു സന്ദേശം (അഞ്ചോ ഏഴോ മിനിട്ടിൽ കൂടാതെ) നൽകണം.

### 3. വിശുദ്ധ കുമ്പസാരം

കുമ്പസാരം കൂടാതെ കുർബാന അനുഭവിച്ചുകൂടാ എന്ന വ്യവസ്ഥ നിലനിന്നപ്പോൾ കുർബാനാനുഭവം ആണ്ടിലൊരിക്കലായി ചുരുങ്ങി. ഇന്ന് കുർബാന അനുഭവിക്കുന്ന ഓരോ സമയത്തും കുമ്പസാരം ആവശ്യമില്ല എന്നു വന്നപ്പോൾ കുമ്പസാരം തീരെ അവഗണിക്കപ്പെട്ട അവസ്ഥയിലാണ്. ഇടവകപ്പൊതുയോഗത്തിൽ സംബന്ധിക്കുന്നതിനുള്ള യോഗ്യതാ സർട്ടിഫിക്കറ്റായി കുമ്പസാരത്തെ തരംതാഴ്ത്തിയിരിക്കുന്നു.



കത്തോലിക്കാ സഭയിലെ പുണ്യവതിയായ വിശുദ്ധ ത്രേസ്യ (കൽക്കത്തായിലെ മദർ തെരേസാ അല്ല) എഴുതി: “Half instructed confessors have done my soul great harm, for I could not always have such learned ones as I would have desired. They certainly did not wish me to deceive me, but the fact was that they knew no better.” ശരിയായ പരിശീലനം നേടിയിട്ടില്ലാത്ത കുമ്പസാര പിതാക്കന്മാർ വിശുദ്ധ ത്രേസ്യായുടെ ആത്മാവിനു വളരെ ദോഷം വരുത്തിയെന്നു പരാതിപ്പെടുന്നു. അവർ മനഃപൂർവ്വമായിട്ടല്ല, അവരുടെ കഴിവും അറിവും അത്ര മാത്രമേ ഉണ്ടായിരുന്നുള്ളു. ഇതുപോലെ പലർക്കും അവരുടെ ചില കുമ്പസാര പിതാക്കന്മാരെപ്പറ്റി പരാതിപ്പെടുവാനുണ്ടാകും. പൗരോഹിത്യ കർത്തവ്യങ്ങളിൽ പ്രധാനപ്പെട്ട ഒന്നാണ് പാപമോചനം നൽകുന്നത്. അനേകർക്ക് ജീവിതത്തിന് പുതുക്കവും, ദിശാബോധവും വരുത്തുന്ന ഈ കൂദാശ, അർഹിക്കുന്ന പ്രാധാന്യത്തോടെ നിർവ്വഹിക്കപ്പെടുന്നില്ല.

യേശുക്രിസ്തു ലോകത്തിലേക്കു വന്നത് പാപമോചനം നൽകി മനുഷ്യരെ രക്ഷയുടെ അനുഭവത്തിലേക്കു വരുത്തുവാനാണ്. അതിനായി അവിടുന്നു മരണം വരിച്ച് മൂന്നാംനാൾ ഉയിർത്തെഴുന്നേറ്റു. അവിടുന്നു സമ്പാദിച്ച പാപമോചനവും രക്ഷയും സകല മനുഷ്യർക്കും (സൃഷ്ടികൾക്കും) പകർന്നുകൊടുക്കാൻ സഭയെ ഭരമേല്പിച്ചിരിക്കുന്നു. അവിടുന്ന് അപ്പോസ്തോലന്മാർക്ക് അധികാരം നൽകി. “നിങ്ങൾ ആരുടെ പാപങ്ങളെ മോചിക്കുന്നുവോ അവ മോചിക്കപ്പെടും, ആരുടെ പാപങ്ങളെ നിറുത്തുന്നുവോ അവ നിർത്തപ്പെട്ടുമിരിക്കും” (യോഹ. 20:23, മത്താ. 18:18).

പാപമോചനം പ്രസംഗിക്കുവാൻ മാത്രമല്ല, ആ കൃപാവരം പകർന്നുകൊടുക്കുവാനും ശ്ലീഹന്മാരെ ചുമതലപ്പെടുത്തി. പാപമോചനം പ്രസംഗിക്കുവാൻ ആർക്കും കഴിയും. എന്നാൽ പാപമോചനവരം നൽകാൻ പ്രത്യേകം അധികാരം ലഭിച്ചവർക്കേ കഴിയൂ. അതാണ് ശ്ലീഹന്മാർ വഴി സഭയിലെ പുരോഹിതന്മാർക്ക് ലഭിച്ചിട്ടുള്ളത്. ഈ അധികാരവും ചുമതലയും എപ്രകാരം ശരിയായി നിർവഹിക്കാം? കുമ്പസാരം കേൾക്കുന്ന പട്ടക്കാരൻ കുമ്പസാരം നടത്തുന്നവനുമായിരിക്കണം. ജനങ്ങൾ ചെയ്യണമെന്നാഗ്രഹിക്കുന്നത് പട്ടക്കാരനും ചെയ്യാൻ ബാദ്ധ്യസ്ഥനാണ്. സ്വന്തജീവിതത്തിന്റെ ഉള്ളറയിലേക്കു കടന്നിട്ടില്ലാത്ത ഒരാൾക്ക് മറ്റുള്ളവരുടെ ജീവിതത്തിന്റെ ഉള്ളറയിലേക്കു കടക്കുവാൻ സാദ്ധ്യമല്ല. ഫാദർ ഹോംസ് എഴുതി: “A priest's penitence is always a priest's power.” ഒരു പുരോഹിതന്റെ ശക്തി എപ്പോഴും അയാളുടെ അനുതാപ ജീവിതമാണ്.

കുമ്പസാര പിതാവിൽ പ്രകടമാകേണ്ട നാലു സ്വഭാവങ്ങൾ: (a) പൈതൃകമായ സ്നേഹം (A father's love). സ്വർഗ്ഗീയ പിതാവിന്റെ പ്രതിനിധിയായി വർത്തിക്കുന്നു. ഓരോ വ്യക്തിയോടും നിർവ്യാജ സ്നേഹവും, അയാളുടെ

ആത്മരക്ഷയ്ക്കുവേണ്ടി ഉൽക്കടമായ അഭിവാഞ്ഛയുമുണ്ടായിരിക്കണം. ഈർഷ്യയും അക്ഷമയും പാടില്ല; വാത്സല്യവും സൗമ്യതയുമാണാവശ്യം. ശുഭാപ്തി വിശ്വാസത്തോടെ അനുതാപികളെ പ്രോത്സാഹിപ്പിക്കുകയും അവരിൽ പ്രത്യാശ ഉണർത്തുകയും വേണം.

(b) ഭിഷഗ്വരന്റെ കഴിവ് (A physician's skill): കുമ്പസാരപിതാവ് ഒരു ഡോക്ടറുടെ സ്ഥാനത്താണ് പ്രവർത്തിക്കുന്നത്. രോഗം കണ്ടുപിടിക്കുന്നതിനും തക്ക പ്രതിവിധി നിർദേശിക്കുന്നതിനും സാധിക്കണം. ശാരീരിക രോഗം കണ്ടുപിടിക്കുന്നതിന് ഇന്ന് യന്ത്ര സാമഗ്രികളൊക്കെ ഉപയോഗിക്കാം. എന്നാൽ ആത്മിക രോഗം കണ്ടുപിടിക്കുവാൻ മനുഷ്യമനസ്സിന്റെ പ്രത്യേകതകളും പ്രവർത്തനരീതികളും അറിഞ്ഞിരിക്കണം. മനഃശാസ്ത്രപഠനം ഇക്കാര്യത്തിൽ കുറെ സഹായകമാണ്. എന്നാൽ കുമ്പസാരത്തെ "സൈക്കോ അനാലിസിസ്" ആയി കാണരുത്. പരിശുദ്ധാത്മാവിന്റെ സഹായവും നടത്തിപ്പും ഇവിടെ പ്രതീക്ഷിക്കണം.

(c) ഉപദേഷ്ടാവിന്റെ ജ്ഞാനം (A teacher's authority): "പുരോഹിതൻ സൈന്യങ്ങളുടെ യഹോവയുടെ ദൂതനാകയാൽ അവന്റെ അധരങ്ങൾ പരിജ്ഞാനം സൂക്ഷിച്ചു വയ്ക്കേണ്ടതും ഉപദേശം അവനോടു ചോദിച്ചു പഠിക്കേണ്ടതുമാണ്." വിശ്വാസപരവും, വേദപുസ്തകപരവുമായ നല്ല അറിവുണ്ടായിരിക്കണം. പ്രാർത്ഥന, ധ്യാനം, വ്രതങ്ങൾ, സ്വയവർജ്ജനകൾ, ആത്മനിയന്ത്രണം എന്നിവയെപ്പറ്റിയും സുകൃത ജീവിതത്തിനുള്ള വഴികളെപ്പറ്റിയും അറിഞ്ഞിരിക്കണം. എങ്കിൽ മാത്രമേ തക്കതായ കൗൺസലിങ്ങ് നൽകാൻ കഴിയൂ.

(d) ന്യായാധിപന്റെ നീതിനിഷ്ഠ (A Judge's equity): കുമ്പസാരത്തിൽ ഈ സ്ഥാനം വളരെ പ്രകടമാണ്. നീതിയോടും സത്യസന്ധതയോടും തന്റെ ആത്മീയാധികാരം ഉപയോഗിക്കേണ്ട അവസരമാണ്. പാപമോചനം ഉടനടി നൽകാമോ, അതോ നീട്ടിവയ്ക്കണമോ എന്നെല്ലാം തീരുമാനിക്കണം. "ജ്ഞാനത്തിന്റെയും വിവേകത്തിന്റെയും ആത്മാവ്, ആലോചനയുടെയും ബലത്തിന്റെയും ആത്മാവ്, പരിജ്ഞാനത്തിന്റെയും യഹോവാ ഭക്തിയുടെയും ആത്മാവ്" (യെശ. 11:2) – ഇതു പ്രാപിച്ചിട്ടുള്ളതുകൊണ്ട് ഈ ദൗത്യം നിർവഹിക്കുവാൻ പ്രാപ്തനായിത്തീരുന്നു.

### 4. ശവസംസ്കാരം

വിയോഗവ്യഥയിൽ ആകുന്നവരെ ആശ്വസിപ്പിക്കാനുള്ള ചുമതല സഭാ ശുശ്രൂഷകനുണ്ട്. മരണവാർത്ത അറിഞ്ഞാൽ ഒട്ടും വൈകാതെ പ്രസ്തുത ഭവനത്തിൽ എത്താൻ കഴിയണം. ദുഃഖത്തിൽ ഇരിക്കുന്നവരെ ആശ്വസിപ്പിക്കാനും, സംസ്കാരസംബന്ധമായ ക്രമീകരണങ്ങൾ വരുത്തുവാനും മുൻകൈ എടുക്കണം. ഭവനത്തിൽ പാട്ടും, വായനകളും, പ്രാർത്ഥനയും



തുടരുവാൻ ആവശ്യമായ നിർദ്ദേശങ്ങൾ നൽകണം. അത് ദുഃഖത്തിലിരിക്കുന്നവരുടെ ആശ്വാസത്തിനും പ്രത്യാശയ്ക്കും സഹായിക്കും.

ഭവനത്തിൽ വച്ചോ, പള്ളിയിൽ വച്ചോ ചരമ പ്രസംഗം നടത്തണം. മരിച്ചുപോയ ആളിന്റെ നന്മകളെ അനുസ്മരിക്കുന്നതോടൊപ്പം മരണാനന്തര ജീവിതത്തെപ്പറ്റി പ്രത്യാശയും വിശ്വാസവും ഉളവാക്കുവാൻ ഉതകുന്നതായിരിക്കണം സന്ദേശം. ഇതര സഭാംഗങ്ങളും അന്യമതസ്ഥരും എല്ലാം സന്നിഹിതരാകുന്ന സന്ദർഭമാണ്. മറ്റുള്ളവരെ കുറ്റപ്പെടുത്തിയും ഭത്സിച്ചും സംസാരിക്കാൻ ഒരുമ്പെടരുത്. യേശുക്രിസ്തുവിൽക്കൂടിയുള്ള മഹത്തായ പ്രത്യാശയാണ് ചൂണ്ടിക്കാണിക്കേണ്ടത്.

വിരഹദുഃഖം അനുഭവിക്കുന്നവരെ വീണ്ടും സന്ദർശിച്ച് ആശ്വസിപ്പിക്കണം. വിരുന്നു ഭവനത്തിൽ പോകുന്നതിനെക്കാൾ ഉത്തമം വിലാപ ഭവനത്തിൽ പോകുന്നതാണെന്നോർക്കണം.

## പാഠം 5

# ബോധന പരിപാടിയും ആത്മീയ സംഘടനകളും

❑ ആദിമസഭയിലെ മതബോധനം ❑ സൺഡേസ്കൂൾ ❑ ബാലികാബാല സമാജങ്ങൾ ❑ യുവജന സമാജം ❑ മർത്തമറിയം സമാജം ❑ പ്രാർത്ഥനാ യോഗങ്ങൾ ❑ സീനിയർ സിറ്റിസൺസ് ഫെലോഷിപ്പ്

"The Church should teach or die." സഭ പഠിപ്പിക്കുന്നില്ലെങ്കിൽ നിർജ്ജീവമായിത്തീരും. ബോധന പ്രക്രിയയിൽ വരുത്തുന്ന അലംഭാവം സഭയുടെ സർഗ്ഗശക്തിയെ കെടുത്തിക്കളയും. ഇതു ചരിത്രം തെളിയിച്ചിട്ടുള്ള സത്യമാണ്. സഭയ്ക്കു മാതൃക യേശുക്രിസ്തുവാണ്. അവിടുത്തെ ശുശ്രൂഷയിൽ മൂന്നു കാര്യങ്ങൾ മുന്നിട്ടുനിന്നു – പ്രഘോഷണം, പ്രബോധനം, സൗഖ്യദാനം (Preaching, Teaching, Healing). യേശുവിനെ വിശേഷിപ്പിച്ചിട്ടുള്ളതു തന്നെ "നല്ല ഗുരു" എന്നാണ് (യോഹ. 3:3). കർത്താവു തന്നെ സാക്ഷ്യപ്പെടുത്തി, താൻ ദിവസേന ഉപദേശിച്ചുകൊണ്ട് ദേവാലയത്തിൽ ഇരുന്നു എന്ന്. ശിഷ്യന്മാർക്ക് കർത്താവ് നൽകിയ ശാസനത്തിൽ, താൻ കല്പിച്ചതൊക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചുകൊണ്ട് സകല ജാതികളെയും ശിഷ്യരാക്കണമെന്നായിരുന്നു (മത്താ. 28:20).

ക്രിസ്തീയ സഭ ആരംഭം മുതൽ തന്നെ പഠിപ്പിക്കുന്നതിനു പ്രാമുഖ്യം

നൽകി. “അവർ അപ്പോസ്തോലന്മാരുടെ ഉപദേശം കേട്ടും.... പ്രാർത്ഥന കഴിച്ചും പോന്നു” (അ. പ്ര. 2:42). യഹൂദ സഭയുടെ മാതൃക അതിനു പ്രേരകമായിരുന്നു. ബാബിലോന്യ പ്രവാസത്തിൽ നിന്ന് തിരിച്ചെത്തിയശേഷം സുനഗോഗുകൾ അവരുടെ പ്രധാന പ്രബോധന കേന്ദ്രങ്ങളായി വർത്തിച്ചു. റാബിമാരുടെ സ്ഥാനവും വലുതായി വർദ്ധിച്ചു. പന്ത്രണ്ടു വയസ്സാകുമ്പോഴേക്കും ഒരുവൻ “ന്യായപ്രമാണ പുത്രൻ” എന്നു വിശേഷിപ്പിക്കത്തക്കവണ്ണം അതിൽ അറിവു നേടിയിരുന്നു.

### ആദിമസഭയിലെ മതബോധനം

മതബോധനം രണ്ടു തലങ്ങളിൽ നടന്നു. ഒന്ന്, സുവിശേഷം സ്വീകരിച്ച് സഭയിലേക്കു ചേരുന്നവർക്കു വേണ്ടി, അവരുടെ മാമോദീസായ്ക്കു മുമ്പും, മാമോദീസായ്ക്കു ശേഷവും മതബോധനം നടത്തിയിരുന്നു. ക്രിസ്തു സംഭവത്തിന്റെ പ്രസക്തിയും പ്രാധാന്യവും വെളിപ്പെടുത്തിക്കൊണ്ടും സഭാജീവിതത്തിന്റെ അടിസ്ഥാന തത്വങ്ങൾ വിശദമാക്കിയും സാക്ഷ്യപാതയിൽ ചരിക്കുവാൻ തക്കവണ്ണം വിശ്വാസികളെ പ്രബുദ്ധരാക്കുക എന്നതായിരുന്നു ബോധനത്തിന്റെ ലക്ഷ്യം. ബൗദ്ധിക വിജ്ഞാനം പകരുക എന്നതല്ല, അർത്ഥവത്തായ ക്രിസ്തീയ ജീവിതം നയിക്കുവാൻ പ്രാപ്തരാക്കുക എന്നതായിരുന്നു ഉദ്ദേശ്യം. രണ്ട്, വിശ്വാസികളുടെ കുട്ടികൾക്കുള്ള ബോധനം. വ്യവസ്ഥാപിതവും ക്രമീകൃതവുമായ പാഠപദ്ധതികളോ അദ്ധ്യയന സംവിധാനങ്ങളോ ഒന്നും ആദ്യ നൂറ്റാണ്ടുകളിൽ ഉണ്ടായിരുന്നില്ല. എങ്കിൽത്തന്നെയും ഫലപ്രദമായ ബോധനം സാദ്ധ്യമായിരുന്നത് കുടുംബങ്ങളിൽ നിന്നുള്ള പരിശീലനവും ആരാധനകളിലുള്ള പങ്കാളിത്തവുമാണ്. മതബോധനത്തിന്റെ ആരംഭവും അടിത്തറയും കുടുംബങ്ങളായിരുന്നു. വാഗ്രൂപേണയുള്ള പ്രബോധനത്തിനു പുറമേ, സഭാപരമായ അനുഷ്ഠാനങ്ങളിൽക്കൂടി ലഭിക്കുന്ന പരിചയവും ആത്മീയ വളർച്ചയ്ക്ക് ഉതകുന്നവ ആയിരുന്നു. ഉദാ: ഭവനങ്ങളിലെ നോമ്പ്, മരണാനന്തര ചടങ്ങുകൾ, വിവാഹത്തോടനുബന്ധിച്ചുള്ള ആചാരങ്ങൾ തുടങ്ങിയവ.

ദേവാലയങ്ങളിലെ ആരാധന മറ്റൊരു ബോധന മാധ്യമമായി വർത്തിച്ചു. ഒരു സഭാവർഷത്തെ പല ഘട്ടങ്ങളായി തിരിച്ചുകൊണ്ട് യേശുക്രിസ്തുവിന്റെ രക്ഷികപ്രവർത്തനത്തെ മുഴുവൻ ധ്യാനവിഷയമാക്കിയിരിക്കുന്നു. അവിടുത്തെ ആഗമനം മുതൽ യുഗാന്ത്യവും പുനരാഗമനവും വരെയുള്ള എല്ലാ കാര്യങ്ങളും ധ്യാനത്തിനും പഠനത്തിനും വിഷയമാക്കി. ആരാധനാക്രമങ്ങൾ പരിശോധിച്ചാൽ മതപ്രബോധനത്തിനുള്ള ഒരു മാനം അവയിലുണ്ടായിരുന്നു എന്നും കാണാം (ഉദാ. പ്രുമിയോൻ, സെദ്റാകൾ).

മതബോധനം കുഞ്ഞുങ്ങൾക്കു വേണ്ടി മാത്രം നടത്തുന്നതല്ല. അത് ജീവിതത്തിൽ ഉടനീളം നീണ്ടുനിൽക്കുന്ന ഒന്നാണ്. എല്ലാ പ്രായത്തിലു



ള്ളവർക്കും വേദപുസ്തകം, ക്രിസ്തീയ വിശ്വാസം, ക്രിസ്തീയ സാക്ഷ്യം തുടങ്ങിയ വിഷയങ്ങളെക്കുറിച്ചുള്ള ബോധവൽക്കരണം നടത്തേണ്ടതുണ്ട്. ഒരിടവകയുടെ കർമ്മപരിപാടിയിൽ അവ എന്തു സ്ഥാനം നേടിയിട്ടുണ്ട് എന്നതിനെ ആശ്രയിച്ചാണ് അതിന്റെ ആത്മീയ നിലവാരം നിശ്ചയിക്കാവുന്നത്. എല്ലാ പ്രായത്തിലുള്ളവർക്കും പങ്കെടുക്കാൻ പര്യാപ്തമായ ആത്മീയ സംഘടനകൾ ഇടവകയിൽ ഉണ്ടായിരിക്കണം.

### 1. സൺഡേസ്കൂൾ

സഭാശുശ്രൂഷകൻ ബോധനപ്രക്രിയയിൽ വ്യാപൃതനാകേണ്ടവനാണ്. അതു സൺഡേസ്കൂൾ തലത്തിൽ ആരംഭിക്കുന്നു. എന്താണ് സൺഡേസ്കൂൾ പ്രവർത്തനത്തിൽ ലക്ഷ്യമാക്കേണ്ടത്? (a) ഓരോ കുട്ടിയും ദൈവത്തെ യാഥാർത്ഥ്യമാക്കി വൈയക്തിക ബന്ധത്തിൽ വളരുക. (b) ക്രിസ്തുവിൽ വെളിപ്പെട്ട ദൈവസ്നേഹത്തിനു പ്രതികരണമായി ക്രിസ്തുവിനെ കർത്താവും രക്ഷിതാവുമായി അംഗീകരിച്ച് സമർപ്പണം ചെയ്യുക. (c) സഭയോടുള്ള ബന്ധത്തിലും അതിന്റെ ആചാരാനുഷ്ഠാനങ്ങൾക്കനുസൃതമായും ജീവിതം നയിക്കുക. (d) സമൂഹത്തോടുള്ള കർത്തവ്യങ്ങൾ അറിഞ്ഞ്, അവയ്ക്കനുസൃതമായി പ്രതികരിക്കാൻ പ്രാപ്തനാവുക. (e) ദൈവരാജ്യത്തിന്റെ വ്യാപ്തിക്കായി പ്രവർത്തിക്കാൻ ഒരുക്കുക.

ഇന്ന് സഭയിലെ സൺഡേസ്കൂൾ പഠനത്തിന് ഒരു കരിക്കുലവും, ആസൂത്രിതമായ പാഠപുസ്തകങ്ങളുമുണ്ട്. സെക്കുലർ കരിക്കുലത്തിനു സമാനമായി പ്ലസ് ടു പദ്ധതിയും ആവിഷ്ക്കരിച്ചിരിക്കുന്നു. എന്നാൽ പഠന സൗകര്യങ്ങളും സജ്ജീകരണങ്ങളും മിക്കയിടങ്ങളിലും കുറവാണ്. അവ മെച്ചപ്പെടുത്താൻ ഇടവകജനങ്ങൾ ശ്രദ്ധിച്ചാൽ സാധിക്കും. അതിന് അവരെ പ്രേരിപ്പിക്കേണ്ടത് സഭാശുശ്രൂഷകരായ വൈദികരാണ്. അവർക്കു ചെയ്യാവുന്ന ചില കാര്യങ്ങൾ അക്കമിട്ടു അവതരിപ്പിക്കുന്നു.

1. ആണ്ടാരംഭത്തിൽ അദ്ധ്യാപകർക്കായി ഒരു ധ്യാനവും പ്രതിഷ്ഠാ ശുശ്രൂഷയും സംഘടിപ്പിക്കുക. 2. സൺഡേസ്കൂൾ സന്ദർശിച്ച് അദ്ധ്യാപകർക്കും അദ്ധ്യേതാക്കൾക്കും പ്രോത്സാഹനം നൽകുക. അദ്ധ്യാപക കൗൺസിൽ ക്രമമായി കൂടുകയും അതിൽ പങ്കെടുക്കുകയും ചെയ്യുക. 3. ഭവന സന്ദർശനം അവസരമാക്കി കുഞ്ഞുങ്ങളെ സൺഡേസ്കൂളിൽ അയയ്ക്കുന്നതിനു മാതാപിതാക്കളെ പ്രേരിപ്പിക്കുക. 4. അദ്ധ്യാപകരെ കണ്ടുപിടിക്കുന്നതിലും കുറവുകൾ പരിഹരിക്കുന്നതിനും മുഖ്യപങ്കു വഹിക്കുക. 5. സൺഡേസ്കൂളിന്റെ സാമ്പത്തികാവശ്യങ്ങൾ നിറവേറ്റാൻ തക്കവണ്ണം ഇടവക മാനേജിംഗ് കമ്മറ്റിയെ പ്രേരിപ്പിക്കുക. 6. സൺഡേസ്കൂളിന്റെ വാർഷിക സമ്മേളനം ഭംഗിയായി നടത്തുവാൻ തക്കവണ്ണം പ്രോത്സാഹനം നൽകുക. 7. മേഖലാടിസ്ഥാനത്തിലുള്ള സമ്മേളനങ്ങളിലും കോൺഫറൻസുകളിലും

സംബന്ധിച്ച് ആവശ്യമായ പ്രചോദനം നൽകുക. 8. വികാരിയുടെ സഹപ്രവർത്തകരായി സൺഡേസ്കൂൾ അദ്ധ്യാപകരെ പരിഗണിക്കുകയും, അവരുടെ സേവനത്തെ അഭിനന്ദിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുക. അദ്ധ്യാപകരെ നിയമിക്കുകയും നീക്കുകയും ചെയ്യുന്നതിനുള്ള അധികാരം വികാരിക്കാണ്.

### 2. ബാലികാ ബാല സമാജങ്ങൾ

സൺഡേസ്കൂളിലെ മുതിർന്ന കുട്ടികളാണ് ഈ സംഘടനയിൽ അംഗങ്ങളാകുന്നത്. സൺഡേസ്കൂൾ അദ്ധ്യാപകർ തന്നെയാണ് സംഘടനയ്ക്ക് നേതൃത്വം നൽകുന്നതും. ഇടവകതലത്തിൽ ആൺകുട്ടികളും പെൺകുട്ടികളും ഒരുമിച്ചാണ് സമാജത്തിൽ സമ്മേളിക്കുന്നത്. എന്നാൽ ഇതിന്റെ വാർഷിക ക്യാമ്പുകൾ പ്രത്യേകമായി സംഘടിപ്പിക്കുന്നു. ആൺ പെൺ വേർതിരിവ് കാത്തുസൂക്ഷിക്കാമെന്നല്ലാതെ മറ്റു പ്രയോജനം ഒന്നും അതുകൊണ്ടില്ല. ഒരു കാലത്ത് എം. ജി. ഒ. സി. എസ്. എം. ക്യാമ്പുകളും വേർതിരിച്ചു നടത്തിയിരുന്നെങ്കിലും ഇന്ന് ഒരുമിച്ചാണ് നടത്തുന്നത്.

സൺഡേസ്കൂൾ കുട്ടികൾക്കു തന്നെ വേറെ "സമാജങ്ങൾ" ആവശ്യമുണ്ടോ എന്നു ചോദിക്കുന്നവരുണ്ട്. കുട്ടികളുടെ കഴിവുകൾ പ്രകടിപ്പിക്കുന്നതിനും പരിപോഷിപ്പിക്കുന്നതിനും ഇതുപകരിക്കും എന്നു പറയാം. പ്രസംഗം, കവിത, പാട്ട് തുടങ്ങിയ വിഷയങ്ങളിൽ അഭിരുചി തെളിയിക്കാനും ചർച്ചകളും ഡിബേറ്റുകളും മറ്റും നടത്താനുള്ള പരിശീലനം നേടാനും സമാജങ്ങൾ ഉപകരിക്കുന്നു. കൗമാരപ്രായക്കാരുടെ സർഗ്ഗചേതന ഉണർത്തുവാനും പ്രശ്നസങ്കീർണ്ണമായ അവരുടെ ജീവിതാവസ്ഥയിൽ സന്മാർഗ്ഗനിഷ്ഠയും മൂല്യബോധവും വളർത്തുവാനും പര്യാപ്തമായ പരിപാടികൾ ആവിഷ്കക്കരിക്കണം.

### 3. യുവജന സമാജം

മിക്ക ഇടവകകളിലും യുവജനസമാജം സജീവമാണ്. എന്നാൽ ഇടവകയിലെ ഒരു ചെറിയ ന്യൂനപക്ഷം മാത്രമേ ഇതുമായി സഹകരിക്കാറുള്ളു. കൗമാരപ്രായം പിന്നിട്ട് യൗവനത്തിലേക്കു പ്രവേശിക്കുമ്പോൾ ശാരീരികവും മാനസികവും ആത്മികവുമായ പ്രശ്നമേഖലയിലെത്തുകയാണ്. അപ്പോൾ ശരിയായ മാർഗ്ഗദർശനവും ആത്മീയ കൂട്ടായ്മയും ആവശ്യമുണ്ട്.

ബുദ്ധിപരമായ വളർച്ച, വളരെ പുരോഗതി പ്രാപിക്കുന്ന ഘട്ടമാണ്. അപ്പോൾ അന്വേഷണ കുതുകിയും, നിർഭയനും, സാഹസികനും, ആദർശവാദിയും എല്ലാമായി ഒരുവൻ പ്രത്യക്ഷപ്പെടും. വിമർശന തല്പരനും, എന്തിനും ഏതിനും സ്വാഭിപ്രായം പ്രകടിപ്പിക്കുന്നവനുമായിരിക്കും. സ്വന്തം വ്യക്തിത്വം അംഗീകരിച്ചു കിട്ടാൻ വ്യഗ്രത പ്രകടിപ്പിക്കും. താരുണ്യപ്രായത്തെ 'കാറ്റും പിശറും', നിറഞ്ഞ ഘട്ടമായി ചിത്രീകരിക്കാറുണ്ട്. വികാരങ്ങളുടെ തീവ്രതയാണു കാരണം. ലൈംഗികേച്ഛകൾ മൂർച്ഛിക്കുന്ന അവസ്ഥയാണെങ്കിലും സമൂഹത്തിന്റെ വിലക്കുകളുണ്ട്. സർവ്വസ്വതന്ത്രനായി ജീവിക്കാനുള്ള ആഗ്രഹം, അധികാരത്തെ ചോദ്യം ചെയ്യാനുള്ള ആവേശം, വിശ്വാസസംബന്ധമായ കാര്യങ്ങളെക്കുറിച്ചുള്ള സന്ദേഹങ്ങൾ ഇവയെല്ലാം യുവാക്കളുടെ സവിശേഷതകളാണ്.



ഇപ്രകാരം കോളിളക്കം നിറഞ്ഞ ഒരു ഘട്ടത്തിൽ ആത്മീയ ശിക്ഷണവും, ഉത്തമ സൗഹൃദവും, ദിശാബോധം വരുത്തുന്ന പ്രബോധനങ്ങളും ആവശ്യമുണ്ട്. പ്രവർത്തനത്തിന് ആവേശവും ഉത്സാഹവും യുവാക്കളിൽ പ്രകടമാണ്. അതിനുള്ള അവസരം അവർക്ക് ഉണ്ടാക്കി കൊടുക്കുകയാണ് വേണ്ടത്. യുവജനസമാജം ഈ ആവശ്യങ്ങളെയും സവിശേഷതകളെയും കണക്കിലെടുത്തുകൊണ്ടാണ് അതിന്റെ പരിപാടികൾ ആവിഷ്ക്കരിച്ചിട്ടുള്ളത്. ആരാധന, പഠനം, സേവനം എന്നിവ ലക്ഷ്യമാക്കിയിരിക്കുന്നു. അതനുസരിച്ചുള്ള പരിപാടികൾ ആവിഷ്ക്കരിച്ച് നടപ്പിലാക്കുന്നതിന് യുവജനസംഘടനകളെ സഹായിക്കുകയാണ് സഭാ ശുശ്രൂഷകൻ ചെയ്യേണ്ടത്. യുവജനങ്ങളുമായി പൊരുത്തപ്പെട്ടുപോകാൻ കഴിയാതെ അവരെ അകറ്റി നിറുത്തുന്ന സഭാശുശ്രൂഷകരുണ്ട്. മുതിർന്നവരെ അവഗണിച്ച് യുവാക്കളുമായി അധികചങ്ങാത്തം പുലർത്തുന്നവരുമില്ലാതില്ല. രണ്ടും ശരിയായ സമീപനമല്ല.

### 4. മർത്തമറിയം സമാജം

'മർത്തമറിയം' എന്ന വാക്കു തന്നെ ചിന്താക്കുഴപ്പമുണ്ടാക്കുന്നതാണ്. മാർത്തയും മറിയയും എന്ന സഹോദരിമാരെ കുറിക്കുന്നതായി പലരും തെറ്റിദ്ധരിച്ചിട്ടുണ്ട്. "മോർ" (Lord, കർത്താവ്) എന്ന സുറിയാനി പദത്തിന്റെ സ്ത്രീലിംഗമാണ് "മൊർത്ത്" (Lady, ധന്യവതി) അതിന്റെ മലയാളീകരിച്ച രൂപമാണ് "മർത്ത" എന്നുള്ളത്.

വനിതകളുടെ ആദ്ധ്യാത്മികാഭ്യസനത്തിൽ പ്രധാനമായ പങ്കുവഹിക്കുന്ന പ്രസ്ഥാനമാണ് മർത്തമറിയം സമാജം. മിക്കവാറും എല്ലാ ഇടവകകളിലും ഇതിന്റെ പ്രവർത്തന വ്യാപ്തി അവകാശപ്പെടാമെങ്കിലും ഓരോ ഇടവകയിലും പങ്കെടുക്കുന്നവരുടെ സംഖ്യ അംഗുലീപരിമിതമാണ്. നന്മയും പ്രയോജനവും വരുത്തുന്നതെങ്കിൽ എന്തുകൊണ്ട് കൂടുതൽ സ്ത്രീജനങ്ങൾ പങ്കെടുക്കുന്നില്ല?

ഒരിടവകയിൽത്തന്നെ വിവിധ മേഖലകൾ തിരിച്ച് പല സമാജങ്ങൾ നടത്തുന്ന പതിവുണ്ട്. അതു ഭവനങ്ങളിൽ വച്ചായിരിക്കുമെന്നു മാത്രം. കൂടുതൽ ഭാഗഭാഗിത്വം ഇതു മൂലം ഉണ്ടാകുന്നു. പ്രധാനമായ പരിപാടികൾ ബൈബിൾ ക്ലാസ്സും പ്രഭാഷണങ്ങളുമാണ്. അത്മായ പുരുഷന്മാരുടെ

നേതൃത്വവും സഹായവും സമാജ നടത്തിപ്പിന് പലയിടത്തും ലഭിക്കുന്നു. വൈദികർ തന്നെ എല്ലായിടത്തും എത്തുക ശ്രമസാദ്ധ്യമാണ്.

'ദിവ്യബോധന' കോഴ്സുകൾ കഴിഞ്ഞ സ്ത്രീപുരുഷന്മാർ ഇപ്പോൾ മിക്ക ഇടവകകളിലും ഉണ്ട്. അവരുടെ സേവനം വേണ്ടവണ്ണം പ്രയോജനപ്പെടുത്തുന്നില്ല എന്നുള്ള പരാതിയാണുള്ളത്. അതുകൊണ്ട് വൈദികർ അങ്ങനെ പരിശീലനം നേടിയവരെ ആദ്ധ്യാത്മിക സംഘടനകളുടെ നടത്തിപ്പിന് നിയോഗിക്കണം. അത്മായക്കാരുടെ നേതൃത്വപാടവവും പരിചയസമ്പന്നതയും ആത്മീയ വിജ്ഞാനവും ശരിയായി ഉപയോഗപ്പെടുത്തുന്നതിലാണ് വൈദികരുടെ വിജയം സ്ഥിതിചെയ്യുന്നത്. "എല്ലാം ഞാൻ തന്നെ ചെയ്യണം" എന്നുള്ള വീക്ഷണമുപേക്ഷിച്ച് മറ്റുള്ളവരുടെ സേവനവും സഹകരണവും പ്രയോജനപ്പെടുത്തുകയാണു വേണ്ടത്.

സമാജ പരിപാടികൾ ആവിഷ്ക്കരിക്കുന്നതിൽ വൈദികർ നേതൃത്വം നൽകണം. എന്നും വേദപഠന ക്ലാസ്സുകൾ എന്നതിനു പകരം, ഗൃഹസംരക്ഷണം, ആതിഥ്യമുറകൾ, കുടുംബ ബഡ്ജറ്റ്, ആരോഗ്യ പരിപാലനം, കുട്ടികളുടെ പ്രശ്നങ്ങൾ, ആരോഗ്യത്തിനുതകുന്ന ഭക്ഷണക്രമം ഇങ്ങനെ ദൈനംദിന ജീവിതവുമായി ബന്ധപ്പെട്ട വിഷയങ്ങളും ചർച്ച ചെയ്യാം. അതതു വിഷയത്തിൽ പ്രാവീണ്യം നേടിയവരെ വിളിച്ചു ക്ലാസ്സുകൾ സംഘടിപ്പിക്കാം. പുതുമയുള്ള പരിപാടികൾ ആകർഷകമായിരിക്കും.

### 5. പ്രാർത്ഥനാ യോഗങ്ങൾ

ഒരിടവകയെത്തന്നെ പല വാർഡുകളായി വിഭജിച്ച് ഓരോന്നിനും ഓരോ പ്രാർത്ഥനാ യോഗം എന്ന ക്രമത്തിൽ സംഘടിപ്പിച്ചിട്ടുണ്ട്. ഇതു പലയിടങ്ങളിലും പ്രായമുള്ള പുരുഷന്മാരുടെ (ചിലയിടങ്ങളിൽ സ്ത്രീകളുടെ) ഒരു കൂട്ടായ്മയായി പ്രവർത്തിക്കുന്നു. എന്നാൽ സ്ത്രീ പുരുഷന്മാർ ഒരുമിച്ചു ചേർന്ന് ഫാമിലി ഫെലോഷിപ്പ്, അഥവാ കുടുംബസംഗമങ്ങളായി പ്രവർത്തിക്കാറുണ്ട്. ചില സ്ഥലങ്ങളിൽ "വായന"കൾ എന്നും വിശേഷിപ്പിക്കുന്നു. വേദപുസ്തകത്തിൽ നിന്നുള്ള വായനയ്ക്ക് പ്രാധാന്യം നൽകുന്ന സമ്മേളനം എന്നാണ് അതിനു സാരം.

ഈ രംഗത്തും അത്മായ നേതൃത്വം പ്രയോജനപ്പെടുത്തിയേ മതിയാവൂ. എല്ലാം "അച്ചനിൽ കേന്ദ്രീകൃതം" എന്ന തത്വം വെടിഞ്ഞ്, ജനപങ്കാളിത്തത്തിനും, നേതൃത്വത്തിനും കൂടുതൽ ഊന്നൽ നൽകണം.

### 6. സീനിയർ സിറ്റിസൺസ് ഫെലോഷിപ്പ്

അറുപത്തഞ്ചു വയസ്സിനു മേൽ പ്രായമുള്ള സ്ത്രീ പുരുഷന്മാർക്കു ഒത്തുചേരാനും പൊതുതാല്പര്യമുള്ള വിഷയങ്ങളെക്കുറിച്ചു ചർച്ച ചെയ്യാനും മറ്റുമായി സമ്മേളിക്കുന്ന പതിവ് ചിലയിടവകകളിൽ ഉണ്ട്. ജീവിത



സായാഹ്നത്തിലെത്തിയവർക്ക് ഒട്ടേറെ കാര്യങ്ങളെക്കുറിച്ച് പറയാനും അറിയാനുമുണ്ട്. ബൈബിൾ പഠനം, അനുഭവ പങ്കിടീൽ, മദ്ധ്യസ്ഥ പ്രാർത്ഥന ഇങ്ങനെ ഫലപ്രദമായി പലതിനും അത്തരം സമ്മേളനങ്ങളെ പ്രയോജനപ്പെടുത്താം.

അധികമൊന്നും പ്രവർത്തിക്കുവാൻ കഴിയാതെയും ഇല്ലാതെയും വരുന്ന ഘട്ടമാണിത്. പല രംഗത്തു നിന്നും വിരമിച്ച്, ചിലപ്പോൾ അവഗണിക്കപ്പെട്ടും പിൻതള്ളപ്പെട്ടും കഴിയേണ്ട അവസ്ഥ. സ്വാഭാവികമായും അപ്പോൾ പരാതികളും പിറുപിറുപ്പും ഉയരും; മറ്റുള്ളവരുടെ പ്രവൃത്തിയിൽ അസഹിഷ്ണുതയും അസംതൃപ്തിയും പ്രകടിപ്പിക്കും. ശാരീരികമായി ചില അസ്വാസ്ഥ്യങ്ങളും പ്രയാസങ്ങളും അനുഭവപ്പെടാം. ഈ സാഹചര്യത്തിൽ ക്രിസ്തീയ കൂട്ടായ്മയ്ക്കും, ആത്മീയ ചിന്തകൾക്കും ഏറെ സ്ഥാനമുണ്ട്. അതു നൽകുവാൻ സഭാ ശുശ്രൂഷകന്മാർ സന്നദ്ധമാകണം. അംഗങ്ങൾക്കു തന്നെ പ്രവർത്തിക്കുവാനും നേതൃത്വം എടുക്കുവാനും പര്യാപ്തമായ പരിപാടികൾ ആവിഷ്ക്കരിക്കുന്നത് ഉചിതമായിരിക്കും. ശരീരവും മനസ്സും ഏതെങ്കിലും കാര്യങ്ങളിൽ വ്യാപരിക്കുന്ന പക്ഷം, കൃതാർത്ഥതയും സംതൃപ്തിയും കൈവരാതിരിക്കയില്ല. സമൂഹം ഇപ്പോഴും അവരെ അംഗീകരിക്കുകയും ആദരിക്കുകയും ചെയ്യുന്നു എന്ന ബോധം പ്രത്യാശ നൽകുന്നതാണ്.

സഭാ ഭരണഘടനപ്രകാരം ഇടവകയിലെ എല്ലാ ആദ്ധ്യാത്മിക സംഘടനകളുടെയും പ്രസിഡണ്ട് ഇടവക വികാരിയാണ്. വികാരിയുടെ നേതൃത്വവും മാർഗ്ഗനിർദ്ദേശങ്ങളും എല്ലാ മേഖലകളിലും ലഭ്യമാകണം. പലർക്കും സംഭവിക്കുന്ന പരാജയം അവർ ഒന്നിനും നേതൃത്വം നൽകാതെ മാറിനിൽക്കും. പിന്നീട് ആരും ഗൗനിക്കാതെ വരുമ്പോൾ അസ്വസ്ഥരും പരാതിപ്പെടുന്നവരുമായിത്തീരും. വേറെ ചിലർ അധികാര പ്രമത്തതയോടും അവകാശ പ്രഖ്യാപനത്തോടും ഏതു രംഗത്തും കടന്നുവരുന്നവരാണ്. മറ്റുള്ളവരുടെ വീക്ഷണത്തെ മനസ്സിലാക്കാനോ അതുമായി പൊരുത്തപ്പെടാനോ ശ്രമിക്കാതെ എല്ലാം തന്റെ നിയന്ത്രണത്തിലും അധികാരത്തിലും ഇരിക്കണമെന്നു ശഠിക്കുന്നവരാണ്. ഇവർ ഇടർച്ചയ്ക്കും സംഘർഷത്തിനും വഴി ഒരുക്കുന്നവരാകും.

ഓരോ സംഘടനയ്ക്കും, കഴിവുള്ള അത്മായരെ കണ്ടുപിടിച്ച് അവരെ ചുമതല ഏൽപ്പിക്കണം. നേതൃത്വ ഗുണവും കർമ്മക്ഷമതയും ഉള്ള പല വ്യക്തികളും, മണ്ണിൽ മറഞ്ഞുകിടക്കുന്ന മുത്തുപോലെ ഇടവകകളിൽ ഉണ്ടാകും. അവരെ കണ്ടുപിടിച്ച് പ്രവർത്തനമേഖലയിലേക്കു കൊണ്ടുവരുവാൻ സഭാ ശുശ്രൂഷകനു സാധിക്കണം. അവർക്കു വേണ്ട പ്രോത്സാഹനങ്ങളും പിന്തുണയും നൽകണം. അവരുടെ കഴിവുകളെയും നേട്ടങ്ങളെയും അഭിനന്ദിക്കണം. മോശയോടു അദ്ദേഹത്തിന്റെ അമ്മാവിയപ്പൻ നിർദ്ദേശിച്ച പദ്ധതി ഇത്തരത്തിലായിരുന്നു. എല്ലാ കാര്യങ്ങളും സ്വയമായി ചെയ്തേ

മതിയാവൂ എന്ന മനോഭാവം വെടിഞ്ഞ്, സമൂഹത്തിൽ നിന്ന് കഴിവും നേതൃത്വഗുണവുമുള്ള "മൂപ്പന്മാരെ" നിയോഗിച്ച് കർത്തവ്യങ്ങൾ പങ്കുവെയ്ക്കാനായിരുന്നു നിർദ്ദേശം. അത് വലിയ വിജയമായി തെളിയിക്കപ്പെട്ടു. അങ്ങനെയാണ് യഹൂദ സഭയിൽ "മൂപ്പന്മാർ" എന്ന സ്ഥാനം ഉത്ഭവിച്ചത്. അവർ പുരോഹിതന്മാരായിരുന്നില്ല. ജനപ്രതിനിധികളും നേതൃത്വഗുണമുള്ളവരുമായ അത്മായരായിരുന്നു.

ആധുനിക "മോശമാരും" ഇടവകതലത്തിൽ പിന്തുടരേണ്ട മാതൃകയാണിത്. ആരാധനാ കാര്യങ്ങളിൽ മാത്രം ശ്രദ്ധ വച്ച്, ആത്മീയ സംഘടനകളുടെ പ്രവർത്തനങ്ങൾ അവഗണിക്കുന്ന സമീപനം ഒരിക്കലും ആശാസ്യമല്ല. സഭാ ശുശ്രൂഷകന്റെ പ്രധാന കർത്തവ്യമായിത്തന്നെ ഭക്തസംഘടനകളെയും അവയുടെ കർമ്മ പരിപാടിയെയും കാണണം.

## പാഠം 6

# ഭരണപരമായ രംഗങ്ങൾ

❑ സഭാ ശുശ്രൂഷകന്റെ കടമകൾ ❑ ഓഫീസു സംബന്ധമായ ചുമതലകൾ ❑ ഇടവക പൊതുയോഗം ❑ പ്രമേയങ്ങൾ ❑ അടിയന്തിര പ്രമേയങ്ങൾ ❑ ക്രമപ്രശ്നം ❑ ഇടവക മാനേജിങ്ങ് കമ്മറ്റി ❑ സഭാ ശുശ്രൂഷകൻ ശ്രദ്ധിക്കേണ്ട ചില കാര്യങ്ങൾ

സഭാ ശുശ്രൂഷകൻ ഇടവക തലത്തിൽ നിർവ്വഹിക്കേണ്ട കർത്തവ്യങ്ങളെ കുറിച്ചാണല്ലോ നാം ചർച്ച ചെയ്തുകൊണ്ടിരിക്കുന്നത്. അവയിൽ സുപ്രധാനമായ ഒന്നാണ് ഭരണപരമായ രംഗം. ഹൃദ്യമായ ആരാധന, ശ്രദ്ധേയമായ പ്രസംഗം, മാതൃകാപരമായ ജീവിതം ഇവയൊക്കെ ഒരു ശുശ്രൂഷകനുണ്ടായാലും, ഭരണപരമായ കാര്യങ്ങളിൽ കഴിവില്ലാത്തവനെങ്കിൽ ഇടവക ശുശ്രൂഷ വിജയത്തിലെത്തുകയില്ല. സാമ്പത്തിക കാര്യങ്ങൾ അവതാളത്തിലാകും, ഭരണചക്രം സുഗമമായി ഉരുളുകയില്ല. അവിടെയും ഇവിടെയും ഉടക്കി സ്തംഭനങ്ങൾ ഉളവാകും.

ഇടവകയ്ക്ക് ചട്ടങ്ങളും ഭരണക്രമവും ഒന്നുമാവശ്യമില്ല. അത് ആത്മീയ കൂട്ടായ്മയിൽ ആരാധിക്കുന്ന, ക്രിസ്തീയ സാക്ഷ്യം വഹിക്കുന്ന ഒരു സമൂഹമാണ്. ദൈവാത്മാവിന്റെ നടത്തിപ്പും നിയോഗവുമാണ് അതിനെ നയിക്കേണ്ടത്. ഇപ്രകാരം ചിന്തിക്കുന്ന ചില വിശ്വാസികളുണ്ട്. എന്നാൽ ക്രിസ്തീയ സഭ ഒരു ആത്മീയ കൂട്ടായ്മ ആയിരിക്കുന്നതുപോലെ തന്നെ



അതൊരു മാനുഷിക സംഘടനയുമാണ്. മാനുഷികമായ ഒരു സംഘടന കാര്യക്ഷമമായി പ്രവർത്തിക്കുന്നതിനോ എന്തെങ്കിലും നേട്ടങ്ങൾ വരിക്കുന്നതിനോ കഴിയണമെങ്കിൽ, അതിനു ചില നിയമങ്ങളും ഭരണക്രമങ്ങളും ആവശ്യമാണ്. ചുമതല വഹിക്കുന്നവർ അവ നടപ്പാക്കുവാൻ നിഷ്കർഷിക്കുകയും വേണം.

കർത്താവ് ശിഷ്യന്മാർക്കു നൽകുന്ന ഉപദേശത്തിൽ സഭയുടെ ശിക്ഷണക്രമത്തെപ്പറ്റി ഒരിക്കൽ പ്രസ്താവിച്ചു: "അവരെ കേൾക്കാഞ്ഞാൽ സഭയോടു അറിയിക്കുക; സഭയെയും കൂട്ടാക്കാഞ്ഞാൽ അവൻ നിനക്കു പുറജാതിക്കാരനും ചുങ്കക്കാരനും എന്നപോലെ ഇരിക്കട്ടെ" (മത്തായി 18:17). ശിക്ഷണമുള്ള ഒരു സമൂഹമായിട്ടാണ് കർത്താവു സഭയെ വിഭാവനം ചെയ്തത്. അപ്പോസ്തോലിക സഭയുടെ ചിത്രം നോക്കിയാൽ, അടുക്കും ചിട്ടയുമില്ലാത്ത ഒരു "ആൾകൂട്ട"മല്ലായിരുന്നു അതെന്നു കാണാം. പന്ത്രണ്ടു ശ്ലീഹന്മാർ സഭയുടെ ഭരണകർത്താക്കളും നടത്തിപ്പുകാരുമായിരുന്നു. എല്ലാ സഭകളിലും അവർ കശീശമാരെ (മൂപ്പന്മാരെ) നിയമിക്കുകയും ഭരണക്രമീകരണം വരുത്തുകയും ചെയ്യുന്നുണ്ട് (അ. പ്ര. 14:23). അപ്രകാരം നിയമിതരായ കശീശന്മാരെപ്പറ്റി പൗലോസ് തെസ്സലോനിക്യരോട് അറിയിച്ചു: "നിങ്ങളുടെയിടയിൽ അദ്ധ്വാനിക്കുകയും കർത്താവിൽ നിങ്ങളെ ഭരിക്കുകയും പ്രബോധിപ്പിക്കുകയും ചെയ്തവരെ അറിഞ്ഞ്, അവരുടെ വേല നിമിത്തം ഏറ്റവും സ്നേഹത്തോടെ വിചാരിക്കണമെന്ന് നിങ്ങളോട് അപേക്ഷിക്കുന്നു" (1 തെസ്സ. 5: 12, 13). പത്രോസ് ശ്ലീഹായും തന്റെ ലേഖനത്തിൽ കശീശന്മാരുടെ ഭരണകർത്തവ്യങ്ങളെപ്പറ്റി അനുസ്മരിക്കുന്നു (1 പത്രോസ് 5:2-5). ആദിമസഭയിൽ അന്നത്തെ ആവശ്യങ്ങൾക്കും സാഹചര്യങ്ങൾക്കുമനുസരണമായ സംവിധാനവും ഭരണക്രമവും ഉണ്ടായിരുന്നു എന്നു പുതിയനിയമം വെളിപ്പെടുത്തുന്നു. കാലം കഴിഞ്ഞതോടെ സഭ വളരുകയും സംഘടനാപരമായ പരിവർത്തനങ്ങൾ ഉണ്ടാവുകയും ചെയ്തപ്പോൾ അതിനനുസരണമായി ഭരണക്രമീകരണങ്ങളും സഭയിൽ വരുത്തി. പ്രാദേശികവും സാർവ്വത്രികവുമായ സുന്നഹദോസുകൾ ഭരണപരമായ കാര്യങ്ങൾ ചർച്ച ചെയ്തു പല നിശ്ചയങ്ങളും നിയമങ്ങളും രൂപപ്പെടുത്തി.

### സഭാ ശുശ്രൂഷകന്റെ കടമകൾ

സഭാ ഭരണത്തെക്കുറിച്ചും, നിയമസംവിധാനങ്ങളെ കുറിച്ചും, സഭാ ശുശ്രൂഷകൻ തീർച്ചയായും അറിഞ്ഞിരിക്കണം. ആരാധനാ ശുശ്രൂഷ നടത്തുവാൻ മാത്രം അറിഞ്ഞിരുന്നാൽ പോരാ. എല്ലാക്കാര്യങ്ങളിലും ജനങ്ങൾക്കു നേതൃത്വവും മാർഗ്ഗനിർദ്ദേശവും നൽകാൻ കടപ്പെട്ടിരിക്കുന്നു. ഓർത്തഡോക്സ് സഭ അംഗീകരിച്ചിട്ടുള്ള കാനോൻ ബാർ എബ്രായ ക്രോഡീകരിച്ചിട്ടുള്ളതാണ്. ഇവിടെ ഇപ്പോൾ നടപ്പിലിരിക്കുന്ന ഭരണഘടന 1934 -ൽ സഭ അംഗീകരിച്ചതും, സുപ്രീം കോടതി ശരിവച്ചിട്ടുള്ളതുമാണ്. എപ്പിസ്കോപ്പൽ

ഭരണ വ്യവസ്ഥിതിയും ജനായത്ത സിദ്ധാന്തവും സമന്വയിച്ചിട്ടുള്ള ഒന്നാണ് നമ്മുടെ ഭരണഘടന. സഭയുടെ പരമോന്നത സമിതി, അത്മായ പ്രതിനിധികളും, പട്ടക്കാരും എപ്പിസ്ക്കോപ്പാമാരും ഉൾക്കൊള്ളുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനാണ്. അതുപോലെ ഓരോ ഇടവകയുടെയും പൊതുയോഗമാണ് അവിടുത്തെ ഉന്നതാധികാര സമിതി. മെത്രാപ്പോലീത്ത അംഗീകരിച്ചിട്ടുള്ള ഇടവക പൊതുയോഗ തീരുമാനം ഇടവകാംഗങ്ങളെ മുഴുവൻ ബാധിക്കുന്നതാണ്.

ഓരോ ഇടവകയ്ക്കും പൊതുയോഗവും, പൊതുയോഗം തെരഞ്ഞെടുക്കുന്ന മാനേജിംങ്ങ് കമ്മറ്റിയുമുണ്ട്. ഇവയുടെ പ്രസിഡണ്ട് വികാരിയാണ്. ഈ സമിതികളെ ശരിയായി നയിക്കുവാനും നിയന്ത്രിക്കുവാനും കഴിഞ്ഞാൽ മാത്രമെ ഇടവക ഭരണം വിജയകരമായി നടത്തുവാൻ കഴിയൂ. മറ്റുള്ളവരെ ആദരിക്കുവാനും അവരുടെ അഭിപ്രായങ്ങളെ അംഗീകരിക്കുവാനും, സമന്വയിപ്പിക്കുവാനും നേതൃസ്ഥാനത്തുള്ളവർക്കു കഴിയണം. സ്വാർത്ഥ താല്പര്യമോ നിക്ഷിപ്ത താല്പര്യമോ, പക്ഷപാതപരമായ സമീപനമോ കടന്നുകൂടാൻ പാടില്ല. തത്വദീക്ഷയും, സത്യസന്ധതയും മുറുകെ പിടിക്കുകയും വേണം. ഉപരിപ്ലവമായും തിടുക്കത്തിലും തീരുമാനങ്ങൾ എടുക്കുന്ന ശുശ്രൂഷകനാകരുത്. വികാരത്തെക്കാൾ വിചാരത്തിനു മുൻതൂക്കം കൊടുക്കണം. സ്വന്തബുദ്ധി കൊണ്ടും കഴിവുകൊണ്ടും എല്ലാം നേടാമെന്ന അഹന്ത അപകടം വിളിച്ചുവരുത്തും.

## ഓഫീസു സംബന്ധമായ ചുമതലകൾ

വികാരിക്ക് പ്രത്യേകമായ ഓഫീസുമുറി ഇപ്പോൾ മിക്ക പള്ളികളിലുമുണ്ട്. രജിസ്റ്ററുകൾ, ഫയലുകൾ മുതലായവ കൃത്യമായും ഭംഗിയായും സൂക്ഷിക്കേണ്ടതാണ്. ഔദ്യോഗികമായ കത്തുകൾക്ക് യഥാസമയം മറുപടി അയയ്ക്കാനോ അയപ്പിക്കാനോ ശ്രദ്ധിക്കണം. കഴിയുമെങ്കിൽ ഇരുപത്തിനാലു മണിക്കൂറിനുള്ളിൽ മറുപടി അയയ്ക്കുക. കൂടുതൽ വിവരം ശേഖരിച്ചു മറുപടി നൽകാനുള്ളതെങ്കിൽ കത്തു കൈപ്പറ്റിയ വിവരം ഉടനെ അറിയിക്കയും വിശദമായ മറുപടി പിന്നാലെ നൽകുകയും ചെയ്യുക. മാമോദീസാ, വിവാഹം, ശവസംസ്ക്കാരം, കുമ്പസാരം എന്നിവയുടെ രജിസ്റ്റർ വികാരിയുടെ ചുമതലയിൽ എഴുതി സൂക്ഷിക്കേണ്ടവയാണ്.

## ഇടവക പൊതുയോഗം

ഭരണഘടനാപ്രകാരം പൊതുയോഗത്തിൽ അംഗത്വമുള്ളത് ആണ്ടുകുമ്പസാരം നടത്തിയിട്ടുള്ളവരും, ആറു മാസത്തിലധികമായി പള്ളിക്കുടിശ്ശിക വരുത്തിയിട്ടില്ലാത്തവരും ഇരുപതു വയസ്സിനു മേൽ പ്രായമുള്ളവരുമായ പുരുഷന്മാർക്കാണ്. തുടർച്ചയായ രണ്ടു ഞായറാഴ്ചകളിൽ പള്ളിയിൽ പൊതുയോഗത്തിന്റെ നോട്ടീസ് വായിക്കണം. ആദ്യം നോട്ടീസു വായിക്കുന്ന



ദിവസം തന്നെ പൊതുയോഗത്തിൽ സംബന്ധിക്കാനർഹതയുള്ളവരുടെ ലിസ്റ്റ് നോട്ടീസ് ബോർഡിൽ പ്രസിദ്ധീകരിക്കുകയും അക്കാര്യം പള്ളിയിൽ പ്രസ്താവിക്കുകയും വേണം. ലിസ്റ്റിൽ വികാരിയുടെ ഒപ്പും തീയതിയും നിർബന്ധമാണ്. പൊതുയോഗ നോട്ടീസിൽ, കൂടുന്ന സ്ഥലം, തീയതി, സമയം, അജണ്ടാ എന്നിവ ഉണ്ടായിരിക്കണം.

## പൊതുയോഗ നടത്തിപ്പ്

പൊതുയോഗം നടത്താനുള്ള സാധാരണ നിയമങ്ങളും ചട്ടങ്ങളും ക്രമങ്ങളും അറിഞ്ഞ് അനുവർത്തിച്ചാൽ മാത്രമേ അതു കാര്യക്ഷമമായി നടത്താൻ സാധിക്കുകയുള്ളു. അദ്ധ്യക്ഷൻ ശ്രദ്ധിക്കേണ്ട പല കാര്യങ്ങളുണ്ട്. സംസാരം മൂലം ആരെയും മുറിപ്പെടുത്തരുത്. പ്രതിപക്ഷ ബഹുമാനത്തോടെ മാത്രമെ സംസാരിക്കാവൂ. ആരെയെങ്കിലും മുറിപ്പെടുത്തിയെന്നു തോന്നിയാൽ നിരുപാധികമായ ക്ഷമാപണം ചെയ്യണം. വാക്കിലും, ഭാവത്തിലും തെറ്റിപ്പോകുന്നത് സഹജമാകുന്നതുകൊണ്ട് തകരുന്ന ബന്ധം പുനഃസ്ഥാപിക്കുന്നതിനുള്ള മാർഗ്ഗം ക്ഷമാപണമാണ്. അദ്ധ്യക്ഷന്റെ ഭാഗത്തുനിന്നും വന്നേക്കാവുന്ന കൃത്യവിലോപങ്ങളോ തീരുമാനത്തിൽ വരുന്ന പിഴകളോ ന്യായീകരിക്കുന്നതിനു മുതിരാതെ സമ്മതിക്കുകയും ക്ഷമാപണം നടത്തുകയുമാണ് ഉചിതമായിട്ടുള്ളത്.

പൊതുയോഗത്തിൽ അംഗങ്ങൾ അന്യോന്യം സംസാരിക്കാൻ അനുവദിക്കാതെ അദ്ധ്യക്ഷനെ അഭിസംബോധന ചെയ്തു സംസാരിക്കാൻ പ്രേരിപ്പിക്കണം. ഒരു സമയം ഒന്നിലധികം പേർ സംസാരിക്കാൻ അനുവദിക്കരുത്. ഒരാൾ ഒരു വിഷയത്തെക്കുറിച്ച് ഒരു പ്രാവശ്യമേ സംസാരിക്കാവൂ എന്നും ക്ലിപ്ത സമയമേ എടുക്കാവൂ എന്നും നിശ്ചയിക്കണം. ചർച്ചാ വിഷയത്തിൽ നിന്നു കാടുകയറി വ്യക്തിഗതമായി സംസാരിക്കുന്ന ഭാവം കണ്ടാൽ അയാളുടെ ഗതി സൗമ്യമായി നിയന്ത്രിക്കണം. തീരുമാനങ്ങൾ ഐകകണ്ഠ്യേനയാക്കുവാൻ പ്രത്യേകം ശ്രദ്ധിക്കണം. കഴിയുമെങ്കിൽ വോട്ടിനിട്ട് തീരുമാനിക്കുന്നത് ഒഴിവാക്കണം. ചിലപ്പോൾ വിഷയം മാറ്റി വയ്ക്കുന്നത് അഭിലഷണീയമായിരിക്കും. അദ്ധ്യക്ഷന്റെ അഭിപ്രായം അടിച്ചേല്പിക്കുന്നു എന്ന ഭാവം വന്നാൽ അതു പ്രശ്നങ്ങൾ സൃഷ്ടിക്കും. ഒരു വിഷയം ചർച്ച ചെയ്യുമ്പോൾ ഉന്നയിച്ച വാദമുഖങ്ങൾ സംക്ഷേപിച്ചവതരിപ്പിച്ച് ഒരു തീരുമാനത്തിലേക്കും നിഗമനത്തിലേക്കും എത്തുവാൻ അദ്ധ്യക്ഷൻ ശ്രമിക്കണം. അദ്ധ്യക്ഷന്റെ നിഷ്പക്ഷത നിശ്ചയമായും വെളിപ്പെടണം.

അജണ്ടായിലെ വിഷയങ്ങൾക്ക് സമയപരിധി നേരത്തെ നിശ്ചയിക്കുന്നത് ആശാസ്യമായിരിക്കും. അജണ്ടായിലെ വിഷയങ്ങൾക്കു പുറമേ അടിയന്തിരമായി എന്തെങ്കിലും ചേർക്കേണ്ടതുണ്ടെങ്കിൽ "അദ്ധ്യക്ഷൻ അനുവദിക്കുന്ന ഇതരവിഷയങ്ങൾ" എന്ന സ്ഥാനത്ത് ചേർക്കാം. എന്നാൽ അത് മീറ്റിംഗ്

ആരംഭിക്കുന്നതിനു മുമ്പേ പ്രസ്താവിച്ച് അജണ്ടായിൽ ചേർക്കുക. അതിനു ശേഷം മറ്റൊന്നും ചേർക്കാൻ അനുവദിക്കാതിരിക്കുക.

### പ്രമേയങ്ങൾ

യോഗത്തിൽ അവതരിപ്പിക്കുന്നതിനു പ്രമേയങ്ങൾ ചട്ടം അനുശാസിക്കുന്ന സമയത്തിനു മുമ്പ് ഭാരവാഹികളെ ഏൽപ്പിക്കണം. പ്രമേയം അവതരിപ്പിച്ചു പിൻതാങ്ങിക്കഴിയുമ്പോൾ ചർച്ച ചെയ്തു പാസ്സാക്കാം. ഭേദഗതികൾ എന്തെങ്കിലും ഉണ്ടെങ്കിൽ ചർച്ചയുടെ ആരംഭത്തിൽ അവതരിപ്പിക്കാം.

### അടിയന്തര പ്രമേയങ്ങൾ

യോഗത്തിന്റെ കാര്യപരിപാടി നിശ്ചയിച്ചതിന്റെ ശേഷം ഏതെങ്കിലും ഗൗരവവും പ്രധാനവുമായ ഒരു വിഷയം പെട്ടെന്ന് തീരുമാനം എടുക്കേണ്ടതായി വന്നാൽ, ആവശ്യമായ മുന്നറിയിപ്പ് നൽകിക്കൊണ്ട് അടിയന്തര പ്രമേയാവതരണത്തിന് അദ്ധ്യക്ഷനോടു അനുവാദം വാങ്ങാം. അടിയന്തര പ്രമേയത്തിന് അദ്ധ്യക്ഷൻ അനുമതി നൽകിയാൽ അതു ചർച്ച ചെയ്തു തീരുമാനിച്ച ശേഷമേ കാര്യപരിപാടിയിലെ വിഷയങ്ങളിലേക്ക് പ്രവേശിക്കാവൂ.

### ക്രമപ്രശ്നം (Point of Order)

യോഗത്തിൽ ഭരണഘടനയ്ക്കോ, അതിനെ ആധാരമാക്കിയ ചട്ടങ്ങൾക്കോ വിപരീതമായി എന്തെങ്കിലും സംഭവിക്കുമ്പോഴോ, യോഗനടപടിയിൽ ക്രമക്കേടു വരുമ്പോഴോ, യോഗത്തിന്റെ അന്തസ്സിനോ സാമാന്യ നീതിക്കോ ചേരാത്ത സംസാരമോ പ്രവൃത്തിയോ യോഗത്തിലുണ്ടാകുമ്പോഴോ ക്രമപ്രശ്നം ഉന്നയിക്കുന്നതിന് ഏതൊരംഗത്തിനും അവകാശമുണ്ട്. പോയിന്റ് ഓഫ് ഓർഡർ ഉന്നയിച്ചാൽ അതിന്റെ തീരുമാനം കല്പിക്കുന്നതിന് അദ്ധ്യക്ഷനു മാത്രമേ അധികാരമുള്ളു. തീരുമാനം പറയുന്നതിനു മുമ്പ് വേറൊരു കാര്യവും ചർച്ച ചെയ്യാവുന്നതല്ല. അദ്ധ്യക്ഷന്റെ തീരുമാനം അവസാന തീർപ്പായിരിക്കും.

നിയമപരമായി അദ്ധ്യക്ഷനു സംശയമുള്ള പക്ഷം അദ്ദേഹത്തിനു മെമ്പറന്മാരുടെയോ, നിയമോപദേഷ്ടാക്കന്മാരുടെയോ, അഭിപ്രായം ആരായാം. തീരുമാനം അടുത്ത സമയത്തേക്കു മാറ്റി വയ്ക്കുകയും ചെയ്യാം. ഇതര വിഷയങ്ങളെ സംബന്ധിച്ചുള്ള യോഗനടപടികൾ തുടരുകയും ചെയ്യാം.

## ഇടവക മാനേജിങ്ങ് കമ്മറ്റി

ഇടവകയുടെ ഭരണപരമായ കാര്യങ്ങളിൽ സുപ്രധാന പങ്കു വഹിക്കുന്ന സമിതിയാണ് ഇടവക മാനേജിങ്ങ് കമ്മറ്റി. കമ്മറ്റിയിലേക്കു കയറിപ്പറ്റുവാൻ ഇന്നു പലർക്കും താല്പര്യമുണ്ട്. അതിനുവേണ്ടി പ്രചാരണവും വോട്ടുപിടുത്തവുമെല്ലാം നടക്കും. എന്നാൽ കമ്മറ്റിയിൽ പ്രവർത്തിക്കുന്നതിനു കഴിവും



യോഗ്യതയുമുള്ള പലരും മാറിനില്ക്കും. സഭാ ശുശ്രൂഷകൻ വളരെ കരുതലോടും സൂക്ഷ്മതയോടും വർത്തിക്കേണ്ട അവസരമാണ്. അയാൾ സ്വീകരിക്കുന്ന സമീപനം ഇടവകയുടെ അന്തരീക്ഷത്തെ അനുകൂലമായോ പ്രതികൂലമായോ ബാധിക്കാം.

ഇടവക സേവനത്തിനു തെരഞ്ഞെടുക്കുന്നവരിൽ നിന്നും പ്രതീക്ഷിക്കുന്ന സേവനത്തെക്കുറിച്ചും പൊതുവായി പ്രസ്താവിക്കാം. വോട്ടറന്മാർ അവരുടെ അവകാശം ചുമതലാബോധത്തോടുകൂടെ ഉപയോഗിക്കുന്നതിനു പ്രബോധിപ്പിക്കാം. അതിൽ അധികമായി തെരഞ്ഞെടുപ്പിനെ സ്വാധീനിക്കുന്ന ഒന്നും സഭാ ശുശ്രൂഷകൻ ചെയ്യരുത്. അയാളുടെ നിഷ്പക്ഷതയെക്കുറിച്ച് എല്ലാവർക്കും നല്ലതു പോലെ ബോധ്യമാകണം. തെരഞ്ഞെടുക്കപ്പെടുന്നവരോടുകൂടി സഹകരിച്ച്, ഇടവകയുടെ ദൗത്യം നിർവഹിക്കുന്നതിനായി ആത്മാർത്ഥതയോടെ പ്രവർത്തിക്കുകയാണ് സഭാ ശുശ്രൂഷകന്റെ കർത്തവ്യം. കമ്മറ്റിയംഗങ്ങളെ ഏകോപിപ്പിച്ചും, ആത്മീയ വീക്ഷണത്തോടും, പൊതു നന്മ ലക്ഷ്യമാക്കിയും പ്രവർത്തിപ്പിക്കാൻ കഴിയണം.

### സഭാ ശുശ്രൂഷകൻ ശ്രദ്ധിക്കേണ്ട ചില കാര്യങ്ങൾ

1) മാനേജിങ്ങ് കമ്മറ്റിയുടെ നിയമന കല്പന ഉണ്ടായിക്കഴിഞ്ഞാൽ ഒട്ടും വൈകാതെ കമ്മറ്റി വിളിച്ചുകൂട്ടണം. പിരിഞ്ഞുപോകുന്ന കമ്മറ്റിയും ഈ സമ്മേളനത്തിൽ ഉണ്ടായിരിക്കുന്നത് ഉചിതമാണ്. അവരോട് നന്ദി പ്രകാശിപ്പിക്കാനും പുതിയ കമ്മറ്റിയെ സ്വാഗതം ചെയ്യാനും അദ്ധ്യക്ഷൻ ശ്രദ്ധിക്കണം. ചിലർ ഒരു പ്രതിഷ്ഠാ ശുശ്രൂഷ നടത്തി പുതിയ കമ്മറ്റിയെ അവരോധിക്കുന്നു. കമ്മറ്റിയംഗങ്ങൾക്ക് തങ്ങളുടെ ഉത്തരവാദിത്തങ്ങളെക്കുറിച്ചു മനസ്സിലാക്കുന്നതിനും, അതിനായി അവരെ സമർപ്പിക്കുന്നതിനുമുള്ള അവസരമാണ്. ഭരണഘടനയിലെ പ്രസക്തമായ ഭാഗങ്ങൾ അംഗങ്ങളെ ബോധ്യപ്പെടുത്താം.

2) ഇടവകയുടെ പുരോഗമനപരമായ പ്രവർത്തനങ്ങൾ ആസൂത്രണം ചെയ്യുവാനും, പുതിയ പുതിയ കർമ്മപദ്ധതി ആവിഷ്ക്കരിക്കാനും കമ്മറ്റിക്കു ചുമതലയുണ്ട്. ഇക്കാര്യത്തിൽ അവരെ പ്രേരിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യേണ്ടത് സഭാ ശുശ്രൂഷകനാണ്. മാനേജിങ്ങ് കമ്മറ്റി രൂപപ്പെടുത്തുന്ന പദ്ധതികളും പരിപാടികളും പൊതുയോഗത്തിൽ അവതരിപ്പിക്കേണ്ടതുണ്ട്. പൊതുയോഗം അംഗീകരിച്ചാൽ അവ നടപ്പാക്കേണ്ട ചുമതല കമ്മറ്റിക്കാണ്. നല്ല ദർശനവും ഭാവനാശേഷിയുമുള്ള കമ്മറ്റിയാണെങ്കിൽ ഇടവകയുടെ പ്രവർത്തനം വളരെ വിജയമായിരിക്കും.

3) കമ്മറ്റി ക്രമമായും നിശ്ചിത ദിവസവും സമയത്തും നടത്തുക. രണ്ടു മാസത്തിൽ ഒരിക്കലെങ്കിലും കമ്മറ്റി കൂടുന്നത് നല്ലതായിരിക്കും. എല്ലാവർക്കും സംബന്ധിക്കുവാൻ സൗകര്യപ്രദമായ സമയം നിശ്ചയിക്കണം.

4) ഓരോ മീറ്റിങ്ങിനും നിശ്ചിത സമയപരിധിക്കുള്ളിൽ കാര്യപരിപാടി കാണിച്ചുകൊണ്ടുള്ള നോട്ടീസ് അയയ്ക്കുക. നോട്ടീസ് കിട്ടിയതായി അംഗങ്ങൾ ഒപ്പിടുന്നതിനു നോട്ടീസ് ബുക്കോ, ഡെലിവറി ബുക്കോ ഉണ്ടായിരിക്കണം. ആർക്കെങ്കിലും കമ്മറ്റിയിൽ സംബന്ധിക്കുന്നതിന് അവിചാരിതമായ അസൗകര്യമുണ്ടെങ്കിൽ അതിൽ രേഖപ്പെടുത്താം.

5) കാര്യപരിപാടി നിശ്ചയിക്കുന്നത് വികാരിയോടു ആലോചിച്ചു മാത്രമേ ആകാവൂ. എന്നാൽ മറ്റ് അംഗങ്ങൾക്ക് എന്തെങ്കിലും വിഷയം ഉൾപ്പെടുത്തണമെങ്കിൽ അതു മീറ്റിങ്ങ് ആരംഭിക്കുമ്പോൾത്തന്നെ ചെയ്യണം. അതിനു ശേഷം പുതുതായി യാതൊരു വിഷയവും ചർച്ചയ്ക്കെടുക്കാതിരിക്കുന്നതാണുത്തമം.

6) ഓരോ കമ്മറ്റിയോഗത്തിന്റെയും അവസാനം അന്നത്തെ നടപടികളുടെ ചുരുക്കം സെക്രട്ടറിയെഴുതിയത് വായിക്കുന്നത് ഉത്തമം. ഏതെങ്കിലും കാര്യങ്ങൾ വിട്ടുപോയിട്ടുണ്ടെങ്കിൽ അതു പരിഹരിക്കാൻ സഹായിക്കും.

7) കമ്മറ്റിയിൽ ചർച്ചകൾ ചിലപ്പോൾ ചൂടേറിയതാകാം. ചിലർ സ്ഥാനത്തും അസ്ഥാനത്തും അഭിപ്രായം പ്രകടിപ്പിച്ചുകൊണ്ടിരിക്കും. വ്യക്തിപരമായ ആരോപണങ്ങളിലേക്കും പ്രത്യാരോപണങ്ങളിലേക്കും വഴുതിപ്പോകാം. അപ്പോഴെല്ലാം അദ്ധ്യക്ഷൻ കാര്യക്ഷമതയോടും നിഷ്പക്ഷമായും കാര്യങ്ങൾ നിയന്ത്രിച്ച് പ്രവർത്തിക്കേണ്ടതുണ്ട്.

8) കമ്മറ്റിയിൽ ആലോചനയ്ക്കു വരുന്ന വിഷയങ്ങളുടെ നാനാവശങ്ങളെക്കുറിച്ച് അദ്ധ്യക്ഷൻ മുമ്പുകൂട്ടി ചിന്തിച്ച് സ്വന്ത അഭിപ്രായങ്ങൾ രൂപീകരിക്കുന്നത് നല്ലതാണ്. ആലോചനാ വിഷയത്തോടു ബന്ധമുള്ള മുൻ തീരുമാനങ്ങളുണ്ടെങ്കിൽ അവ കണ്ടുപിടിച്ചു വയ്ക്കുന്നത് ഉചിതമായിരിക്കും. ആവശ്യമെങ്കിൽ അതു അംഗങ്ങളുടെ അറിവിനു വേണ്ടി വായിക്കണം. വസ്തുതാപരമായ വിവരങ്ങൾ ശേഖരിക്കാനുണ്ടെങ്കിൽ അതും കരുതിയിരിക്കണം. ഏതു വിഷയം ചർച്ച ചെയ്താലും ഊഹാപോഹങ്ങളെ അടിസ്ഥാനമാക്കി സംസാരിക്കുന്നതിനെ നിരുത്സാഹപ്പെടുത്തണം.

9) ബജറ്റ് ഉണ്ടാക്കലും കണക്കു പാസ്സാക്കലും: കമ്മറ്റിയുടെ ജോലിയിൽ വളരെ പ്രധാനപ്പെട്ടതാണ് ഇവ രണ്ടും. അവധാനതയും സൂക്ഷ്മതയും പാലിച്ചേ മതിയാവൂ. കൈക്കാരൻ ഉണ്ടാക്കുന്ന ബജറ്റും വരവു ചെലവു കണക്കും കമ്മറ്റിയിൽ അംഗീകരിച്ച ശേഷമാണ് പൊതുയോഗത്തിൽ അവതരിപ്പിക്കുന്നത്. ഓരോ കമ്മറ്റിയും പുതിയ നിർമ്മാണ പ്രവർത്തനങ്ങൾ നടത്തുവാനും അതിനു വരുമാനം കണ്ടെത്താനും ശ്രമിക്കണം. ഇവിടെ സഭാശുശ്രൂഷകന് ഒരു നല്ല പങ്കു വഹിക്കാനുണ്ട്. വഴിവിട്ട കാര്യങ്ങൾക്ക് ചെലവു വരുത്താതെയും ഇടവകയുടെ നന്മയ്ക്കും പൊതുവായ സാക്ഷ്യത്തിനും ഉതകുന്ന പരിപാടികൾ ആസൂത്രണം ചെയ്യുന്നതിനും പ്രേരിപ്പിക്കണം.



വികാരി കൂട്ടുകൈക്കാരനാകയാൽ സാമ്പത്തിക കാര്യങ്ങളിൽ ശ്രദ്ധ പതിപ്പിക്കണം. അക്കൗണ്ടൻസിയുടെ അടിസ്ഥാന പ്രമാണങ്ങൾ അറിഞ്ഞിരിക്കണം. ഇടവകയുടെ കണക്ക് പല കേന്ദ്രങ്ങളിലും പ്രശ്നങ്ങൾ സൃഷ്ടിക്കുന്നു. പണമിടപാടിലുള്ള അവിശ്വസ്തത നമ്മുടെ സമൂഹഗാത്രത്തെ സാരമായി ബാധിച്ചിട്ടുള്ള മാരകരോഗമാണ്. അതിന്റെ പ്രതിഫലനം പലപ്പോഴും പള്ളിക്കണക്കുകളിലും കടന്നുവരാറുണ്ട്. കിട്ടുന്ന പണത്തിനെല്ലാം ക്രമനമ്പരുള്ള രസീതും ചെലവാക്കുന്ന എല്ലാ തുകയ്ക്കും വൗച്ചറുകളും സൂക്ഷിക്കുന്നതായാൽ ഒട്ടേറെ കുഴപ്പങ്ങൾ ഒഴിവാക്കാം. ദിനംപ്രതി കണക്കെഴുതി സൂക്ഷിക്കുന്ന പതിവും ഉണ്ടാകണം.

വികാരി സാമ്പത്തിക കാര്യങ്ങളിൽ അജ്ഞതയും അശ്രദ്ധയും പുലർത്തിയാൽ, ഇടവക പ്രവർത്തനത്തെ അതു ബാധിക്കും. “ദൈവ മർമ്മങ്ങളുടെ ഗൃഹവിചാരകന്മാരായി” (1 കൊരി. 4:1) നിയോഗിക്കപ്പെട്ടവർ ഇടവകയുടെ സാമ്പത്തിക കാര്യങ്ങളുടെയും ഗൃഹവിചാരകന്മാരാണ്. “ഗൃഹവിചാരകന്മാരിൽ അന്വേഷിക്കുന്നതോ അവർ വിശ്വസ്തരായിരിക്കേണം എന്നത്രേ” (1 കൊരി. 4:2).

സ്വന്തജീവിതത്തിൽ അടുക്കും ചിട്ടയുമുള്ള വ്യക്തി, തന്റെ പ്രവർത്തന മേഖലയിൽ ചിട്ടയുള്ളവനായിരിക്കും. അവരുടെ പ്രവർത്തനം പ്രശംസാർഹമായിരിക്കും. ഇടവകയ്ക്കും മറ്റുള്ളവർക്കും നന്മ വരുത്തുന്നതായിരിക്കും.

## യൂണിറ്റ് 3

# വ്യക്തിഗത പ്രവർത്തനങ്ങൾ

## പാഠം 1

## ഭവന സന്ദർശനം

❑ ഭവന സന്ദർശനത്തിന്റെ പ്രയോജനങ്ങൾ ❑ ഭവന സന്ദർശനം എപ്പോൾ എങ്ങനെ?

സഭാ ശുശ്രൂഷകനും ജനങ്ങളും തമ്മിൽ വ്യക്തിപരമായ ബന്ധങ്ങൾ സ്ഥാപിക്കുന്നതിനും നിലനിറുത്തുന്നതിനും ഭവന സന്ദർശനത്തിന് വലിയ സ്ഥാനമുണ്ട്. നല്ല ഇടയന്റെ ചിത്രം യേശുക്രിസ്തു നൽകിയപ്പോൾ ഇടയൻ ആടുകളെ അറിയുകയും അവയെ പേർ ചൊല്ലി വിളിക്കുകയും ചെയ്യുന്നതായി കാണാം. ആടുകൾ ഇടയന്റെ ശബ്ദം തിരിച്ചറിയുകയും അയാളെ അനുഗമിക്കുകയും ചെയ്യുന്നു. ഇതു സാധ്യമാകണമെങ്കിൽ ഇടയൻ ആടുകളെ നന്നായി അടുത്തറിയണം. അതിന് അവയുമായി സമയം ചെലവഴിക്കുകയും വേണം. ഇവിടെയാണു ഭവനസന്ദർശനത്തിന്റെ ആവശ്യകത വെളിപ്പെടുന്നത്.

നല്ല ഇടയനായ യേശു തന്നെയും ഭവനങ്ങൾ സന്ദർശിക്കുകയും വ്യക്തികളുമായി അടുത്ത ബന്ധം പുലർത്തുകയും ചെയ്തു. പാപിയായ ഒരുവനെ മാനസാന്തരത്തിലേക്കു വരുത്തുവാൻ അവിടുന്നു യറീഹോവിൽ ഒരു ഭവനം (സക്കായിയുടെ) സന്ദർശിച്ചു (ലൂക്കോ. 19:1-10). ഒരു രോഗിയെ സൗഖ്യമാക്കുവാൻ കപ്പർന്നഹൂമിൽ പത്രോസിന്റെ ഭവനത്തിലെത്തി. മറ്റൊരു ഭവനം സന്ദർശിച്ചപ്പോൾ അവിടെ “സ്റ്റഡി ക്ലാസ്സ്” നടത്തി (ബഥനിയിൽ മാർത്തായുടെയും മറിയയുടെയും ഭവനം. ലൂക്കോ. 10:38-42). സമ്പന്നനും മതമേധാവിയുമായിരുന്ന ശീമോന്റെ ഭവനത്തിലെ ആതിഥ്യം യേശു സ്വീകരിച്ചു. അവിടുന്ന് സാമൂഹ്യമായ വിവേചനമൊന്നും കൂടാതെ ജനങ്ങളെ അവരുടെ ഭവനങ്ങളിൽ ചെന്നു സന്ദർശിച്ചു; അവരുടെ ആതിഥ്യം ആസ്വദിച്ചു.

അപ്പോസ്തോലന്മാരുടെ ശുശ്രൂഷാ ശൈലിയിലും ഭവനങ്ങൾ സന്ദർശിച്ചിരുന്നു എന്നു കാണാം. അന്ന് ആരാധനയ്ക്കായി കൂടിവരുന്നതു തന്നെ ഭവനങ്ങളിലായിരുന്നു (അ: പ്ര: 2:46). ഭവനങ്ങൾ സന്ദർശിച്ച് പ്രബോധനങ്ങൾ നടത്തുകയും മാർഗ്ഗദർശനം നൽകുകയും ചെയ്തിരുന്നതായി അപ്പോസ്തോല പ്രവൃത്തികൾ വെളിപ്പെടുത്തുന്നു. എഫേസൂസിൽ പൗലോസ് നിർവ്വഹിച്ച ശുശ്രൂഷയെ അദ്ദേഹം ഇപ്രകാരം സാക്ഷ്യപ്പെടുത്തി. “പ്രയോജനമുള്ളത് ഒന്നും മറച്ചുവയ്ക്കാതെ പരസ്യമായും വീടുതോറും നിങ്ങളോട് അറിയിക്കയും ഉപദേശിക്കയും ചെയ്തു” (അ: പ്ര: 20:20).



ഇന്നത്തെ സഭാ ശുശ്രൂഷകനും പിൻതുടരേണ്ട മാർഗ്ഗമിതാണ്. പാഴ്സനേജിലോ ഭവനത്തിലോ വന്ന് ജനങ്ങൾ തന്നെ കണ്ടുകൊള്ളട്ടെ എന്നു കരുതി കാത്തിരിക്കാതെ ജനങ്ങളുടെ അടുക്കലേക്ക് കടന്നുചെല്ലുന്ന പ്രവർത്തന ശൈലിയാണു വേണ്ടത്.

ഇന്നു പല വ്യക്തികളിൽ നിന്നും കേൾക്കുന്ന പരാതി “ഞങ്ങളെ ആരും അന്വേഷിക്കുന്നില്ല; സഭയ്ക്കോ ഇടവകയ്ക്കോ ഞങ്ങളെ ആവശ്യമില്ല. പിരിവിനു മാത്രം കുറവൊന്നുമില്ല” എന്നിപ്രകാരമാണ്. അവരുടെ പരാതിയ്ക്കടിസ്ഥാനം വൈദികർ അവരെ സന്ദർശിക്കുകയോ ക്ഷേമാന്വേഷണങ്ങൾ നടത്തുകയോ ചെയ്യുന്നില്ല എന്നുള്ളതാണ്. പ്രത്യേകിച്ചും രോഗാവസ്ഥയിലോ, മറ്റു പ്രതിസന്ധികളിൽക്കൂടി കടന്നുപോയപ്പോഴോ സന്ദർശിച്ചില്ല എന്നുള്ള പരാതി വളരെ തീവ്രമായിരിക്കും. ഏതെങ്കിലും സെക്ടേറിയൻ വിഭാഗക്കാർ ആ ഘട്ടത്തിൽ സന്ദർശിച്ചു പ്രാർത്ഥന നടത്തിയെങ്കിൽ, ക്രമേണ അവരുടെ സ്വാധീന വലയത്തിലാവുകയും ചെയ്യും.

### ഭവന സന്ദർശനത്തിന്റെ പ്രയോജനങ്ങൾ

1) ജനങ്ങളെ നേരിട്ടറിയുവാൻ സഹായിക്കുന്നു. അവരുടെ ആവശ്യങ്ങളും പ്രശ്നങ്ങളും, ജീവിത സാഹചര്യങ്ങളും മനസ്സിലാക്കാൻ മറ്റു മാർഗ്ഗങ്ങൾ ഒന്നുമില്ല. പരസ്യവേദിയിലും, പൊതുരംഗത്തും പ്രത്യക്ഷപ്പെടുന്ന വ്യക്തിയായിരിക്കയില്ല, ഭവനാന്തരീക്ഷത്തിൽ നാം കണ്ടുമുട്ടുന്നത്. പലരുടെയും സാമ്പത്തിക സ്ഥിതിയും, കുടുംബ പ്രശ്നങ്ങളും ബോധ്യം വരുന്നത് അവിടെയെത്തുമ്പോഴാണ്.

2. ഭവനത്തിലെ പ്രശാന്തമായ അന്തരീക്ഷത്തിൽ കുടുംബനായകനോ, നായികയ്ക്കോ സഭാ ശുശ്രൂഷകനോടു ഹൃദയം തുറക്കുവാൻ ധൈര്യമുണ്ടാകും. ഹൃദയത്തിൽ വീർപ്പുമുട്ടിക്കഴിഞ്ഞ പലതും തുറന്നു പറയാൻ നല്ല അവസരമായി എടുക്കും.

3. ഇടവകയുടെ ഭൂമിശാസ്ത്രപരമായ കിടപ്പ്, ഇടവകാംഗങ്ങളുടെ ജീവിത സാഹചര്യങ്ങൾ, അവരുടെ താമസ സൗകര്യങ്ങൾ, തൊഴിലുകൾ മുതലായ കാര്യങ്ങൾ മനസ്സിലാക്കാൻ സഹായിക്കുന്നു. ഒരിടവകയിൽ പുതുതായി ചുമതലയേറ്റാൽ രണ്ടു മാസത്തിനകം ഇടവകയിലെ ഭവനങ്ങൾ മുഴുവൻ സന്ദർശിക്കുവാൻ സാധിക്കണം. കുടുംബങ്ങളും വ്യക്തികളുമായി ബന്ധം സ്ഥാപിച്ചുകൊണ്ടാവണം ശുശ്രൂഷയ്ക്കു രൂപരേഖയുണ്ടാക്കേണ്ടത്. ഇടവകയുടെ യഥാർത്ഥ സ്ഥിതിഗതിയും പ്രശ്നങ്ങളും മനസ്സിലാക്കുമ്പോൾ കൂടുതൽ പ്രസക്തവും ഫലപ്രദവുമായ പ്രവർത്തന പദ്ധതികൾ ആസൂത്രണം ചെയ്യുവാൻ പ്രചോദനമുണ്ടാകും.

4. സന്ദർശനം മൂലം ജനങ്ങളിൽ നിന്നുയരുന്ന സംശയങ്ങളും

ചോദ്യങ്ങളും മനസ്സിലാക്കാം. അവരുടെ അഭിപ്രായങ്ങളും നിർദ്ദേശങ്ങളും സ്വീകരിക്കാം. അത് ശുശ്രൂഷകന്റെ പ്രവർത്തന പദ്ധതികൾ രൂപപ്പെടുത്തുന്നതിൽ ഏറെ സഹായിക്കും. മാത്രമല്ല തന്റെ പ്രസംഗങ്ങൾക്ക് വിഷയങ്ങളും തന്മൂലം ലഭിക്കാതിരിക്കയില്ല.

5. "A house - going priest makes a church - going people." ഭവന സന്ദർശനം നടത്തുന്ന വൈദികൻ, ജനങ്ങളെ പള്ളിയിൽ പോകുന്നവരാക്കുന്നു. ഇതു വളരെ ശരിയാണ്. ആരാധനകളിൽ താല്പര്യമില്ലാതെ വിട്ടുനിൽക്കുന്ന പലരുണ്ടാകും. എന്തെങ്കിലും നിസ്സാര കാരണങ്ങളാകും അതിന്റെ പിമ്പിലുള്ളത്. എന്നാൽ വൈദികൻ അവരെ സന്ദർശിക്കുകയും ആരാധനയിൽ സംബന്ധിക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്യുമ്പോൾ അവർക്കു മാറ്റമുണ്ടാകുന്നു. എന്തെങ്കിലും ധാരണപ്പിശകുകൾ ഉണ്ടെങ്കിൽ അവ തിരുത്തുവാൻ സംഗതിയാക്കുകയും ചെയ്യും. അനുഭവസ്ഥനായ ഒരു വൈദികൻ എഴുതി: "ഇടവകയുമായി തെറ്റിനിൽക്കുന്നവരുമായി കഴിവുള്ളിടത്തോളം സ്നേഹബന്ധം പുലർത്തുക. വ്യക്തിപരമായ ബന്ധം കൊണ്ടു പലരും ഇടവകയുമായി ബന്ധപ്പെടും."

6. പള്ളിയാരാധനയിൽ സംബന്ധിക്കുവാൻ കഴിയാതെ ഭവനങ്ങളിൽ മാത്രം ഒതുങ്ങിക്കഴിയേണ്ട അനേകരുണ്ട്. രോഗികൾ, വൃദ്ധജനങ്ങൾ മുതലായവർ ഈ ഗണത്തിൽപ്പെടും. അവരെ സന്ദർശിച്ച് പ്രാർത്ഥന നടത്തുന്നത് അവർക്കു വളരെ ആശ്വാസം നൽകുന്നു. ചില പാശ്ചാത്യ രാജ്യങ്ങലിൽ തലേ ഞായറാഴ്ച പള്ളിയിൽ നടന്ന ആരാധന റെക്കോഡു ചെയ്തു അതിന്റെ ടേപ്പ് രോഗികളുടെയും വൃദ്ധജനങ്ങളുടെയും അടുക്കൽ കേൾപ്പിക്കുന്ന സംവിധാനമുണ്ട്. അതൊന്നും നമുക്ക് സാധ്യമല്ല. എന്നാൽ സഭാ ശുശ്രൂഷകൻ സന്ദർശിച്ച് ആശ്വാസവാക്കുകൾ പറയുകയും വേദപുസ്തകം വായിച്ചു പ്രാർത്ഥന നടത്തുകയും ചെയ്യുമ്പോൾ രോഗികൾക്ക് സന്തോഷവും സംതൃപ്തിയുമാകും.

7. ആത്മീയ സംഘടനകളിലുള്ള പങ്കാളിത്തം മെച്ചപ്പെടും: പള്ളിയിൽ നിന്നുകൊണ്ട് പ്രസ്താവനകളും ആഹ്വാനങ്ങളും നടത്തുന്നതിൽ നിന്നു വ്യത്യസ്തമാണ് ഭവനത്തിൽ എത്തി വ്യക്തിപരമായി സംസാരിക്കുന്നത്. സണ്ടേസ്കൂളിൽ നിന്നു വിട്ടുനിൽക്കുന്ന കുട്ടികളെയും, യുവജനപ്രസ്ഥാനത്തിൽ നിന്ന് അകന്നുനിൽക്കുന്നവരെയും എല്ലാം നേരിട്ട് കണ്ടു ക്ഷണിക്കാനും പ്രോത്സാഹിപ്പിക്കാനുമുള്ള അവസരമാണ് ലഭിക്കുന്നത്.

8. വൈദികൻ വീട്ടിൽ വരുന്നത് എന്തെങ്കിലും പിരിവിനു വേണ്ടിയായിരിക്കും എന്നൊരു ധാരണ മിക്കയിടങ്ങളിലും പ്രചാരത്തിലുണ്ട്. അതിന്റെ കാരണം വിശദമാക്കേണ്ട ആവശ്യമില്ലല്ലോ. ഇതു തിരുത്തേണ്ട ആവശ്യം വളരെയുണ്ട്. സഭാ ശുശ്രൂഷകനെ (ഏതു ഉന്നതസ്ഥാനീയനായാലും) ഒരു



പിരിവുകാരനായി ജനം കാണുമ്പോൾ അയാളുടെ എല്ലാ പ്രബോധനങ്ങളും പ്രവൃത്തികളും ആ മുൻവിധിയിൽ കൂടി ആയിരിക്കും വിലയിരുത്തുന്നത്. അതുകൊണ്ടു വളരെ അത്യാവശ്യ സന്ദർഭങ്ങളിൽ അല്ലാതെ പിരിവിനു വേണ്ടി സന്ദർശനങ്ങൾ നടത്തരുത്. ജനങ്ങളുടെ ആത്മീയോത്കർഷത്തിനും, അവരുമായി നല്ല ബന്ധം പുലർത്തുന്നതിനുമായി ഭവനസന്ദർശനങ്ങൾ ആക്കിത്തീർക്കണം.

### ഭവന സന്ദർശനം എപ്പോൾ? എങ്ങനെ?

പുതുതായി ചുമതല എടുത്തശേഷം, വൈകാതെ ഭവനസന്ദർശനം പൂർത്തിയാക്കണമെന്ന കാര്യം മുമ്പേ സൂചിപ്പിച്ചു. ഇടവക മാനേജിങ്ങ് കമ്മറ്റിയംഗങ്ങളുമായും, ആദ്ധ്യാത്മിക സംഘടനാ പ്രവർത്തകരുമായും ആലോചിച്ച് ഒരു രൂപരേഖ ഉണ്ടാക്കണം. അപ്പോൾ ഓരോ മേഖലയിലും എത്തുന്ന ദിവസം നേരത്തേ അറിയിക്കാൻ കഴിയും. പ്രവൃത്തി ദിവസങ്ങളിൽ കുടുംബാംഗങ്ങളെ ഒരുമിച്ചു കാണുക സാധ്യമല്ല. അതുകൊണ്ടു പൊതു അവധി ദിവസങ്ങളോ, ഞായറാഴ്ചകളോ പ്രയോജനപ്പെടുത്താം. ഒരു വട്ടം പൂർത്തിയാക്കിക്കഴിഞ്ഞാൽ പിന്നീട് സാവകാശമായി സന്ദർശന പരിപാടി ആസൂത്രണം ചെയ്യാം. സാധാരണ ദിവസങ്ങളിൽ സായംകാലമാണ് അനുയോജ്യം. രാവിലെ എല്ലാവരും ഓരോ കാര്യങ്ങൾക്കായി തിടുക്കത്തിലായിരിക്കും. ആ സമയം സന്ദർശനം വച്ച് "സ്വർഗ്ഗത്തിലെ കട്ടുറുമ്പ്" ആകാനിടയാകരുത്.

സന്ദർശനം വൈദികൻ മാത്രമായി നടത്തുന്ന പരിപാടിയാക്കരുത്. വൈദികന്റെ കൂടെ അത്മായ പ്രവർത്തകരും ഉണ്ടായിരിക്കുന്നത് ഉത്തമം. വൈദികനെ കൂടാതെ സൺഡേസ്കൂൾ പ്രവർത്തകർ, മർത്തമറിയം സമാജാംഗങ്ങൾ, യുവജന സമാജം പ്രവർത്തകർ എന്നിവരും ഭവന സന്ദർശന പരിപാടി ആവിഷ്ക്കരിക്കണം. രാഷ്ട്രീയക്കാർ പോലും ഇന്നു "ജന സമ്പർക്ക പരിപാടി"ക്കു പ്രാധാന്യം നൽകി നടപ്പാക്കിക്കൊണ്ടിരിക്കുകയാണ്.

വൈദികൻ സന്ദർശനം നടത്തുമ്പോൾ ഭവനത്തിൽ ഒരു സ്ത്രീ മാത്രമെ ഉള്ളു എങ്കിൽ, അവിടെ അധികസമയം എടുക്കാതെ പ്രാർത്ഥിച്ചു പോകുകയാണ് വേണ്ടത്. ഒരു ഭവനത്തിൽ അതിഥികളെ സ്വീകരിക്കുന്ന സന്ദർഭമാണെങ്കിൽ സന്ദർശനം ഹ്രസ്വമാക്കി മറ്റൊരവസരത്തിൽ എത്താമെന്ന് അറിയിക്കുക. ഭവനങ്ങളിൽ ഭക്ഷണ സമയത്ത് സന്ദർശനം നടത്തുന്നത് ഒഴിവാക്കണം. സഭാ ശുശ്രൂഷകരുടെ സന്ദർശനം പല ഭവനങ്ങളിലും അസ്വീകാര്യമാക്കുന്നത് ടെലിവിഷനും, അതിലെ സീരിയലുകളുമാണ്. അതു നിറുത്തിയിട്ട് അല്പസമയം സംസാരിക്കുന്നതിനോ ഒരു വാക്ക് പ്രാർത്ഥിക്കുന്നതിനോ പലർക്കും വൈമനസ്യമാണ്. കുട്ടികൾ മാത്രമല്ല വീട്ടമ്മമാരും

"സീരിയൽ" ഭ്രാന്തു പിടിച്ചവരായിത്തീർന്നിരിക്കുന്നു. പത്താം ക്ലാസ്സിൽ പഠിക്കുന്ന ഒരു പെൺകുട്ടിയെ പരീക്ഷ അടുത്ത സമയത്ത് "സീരിയൽ" കാണാൻ അനുവദിക്കാത്തതിന്റെ പേരിൽ രണ്ടു ദിവസം അവൾ സ്കൂളിൽ പോകാതെ പ്രതിഷേധം പ്രകടിപ്പിച്ചതായി ഓർക്കുന്നു.

ഒരു ഭാഗത്തുള്ള ഭവനങ്ങൾ സന്ദർശിക്കുമ്പോൾ ഇടയ്ക്ക് ഏതെങ്കിലും ഒന്നു വിട്ടുപോകാതിരിക്കുവാൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. മനഃപൂർവ്വമായിട്ടല്ലെങ്കിലും ഒരു ഭവനം വിട്ടുപോയാൽ അതു വളരെ ചിന്താക്കുഴപ്പത്തിനും, തെറ്റുധാരണയ്ക്കും, ഇടവകയിൽ തന്നെ പ്രശ്നങ്ങൾ ഉണ്ടാകുന്നതിനും കാരണമാകും. ചില കുടുംബങ്ങളോടു മാത്രം പ്രത്യേകം മമത കാണിക്കുന്നത് അഭികാമ്യമല്ല. സമ്പന്നരെ സന്ദർശിക്കും, പാവപ്പെട്ടവരെ അവഗണിക്കും എന്ന പരാതി ചിലപ്പോഴൊക്കെ ഉയരാറുണ്ട്. ഏതെങ്കിലും അത്യാവശ്യത്തിന് ഒരു സമ്പന്നന്റെ വീടു സന്ദർശിക്കേണ്ടി വന്നാൽ അടുത്തുള്ള പാവപ്പെട്ട ഭവനം കൂടി സന്ദർശിക്കുവാൻ ശ്രദ്ധിക്കുക. വലിപ്പ ചെറുപ്പ വ്യത്യാസമില്ലാതെ, എല്ലാവരെയും സ്നേഹിക്കുകയും കരുതുകയും ചെയ്യുന്നവൻ എന്ന അഭിപ്രായമാണ് സഭാ ശുശ്രൂഷകനെപ്പറ്റിയുണ്ടാകേണ്ടത്.

എന്നാൽ രോഗികളെയും മറ്റു പ്രയാസത്തിൽ കഴിയുന്നവരെയും കൂടെക്കൂടെ സന്ദർശിക്കേണ്ട ആവശ്യമുണ്ട്. (രോഗികളെ സന്ദർശിക്കുന്നതും, അവർക്കു കൗൺസലിങ്ങ് നൽകുന്നതും മറ്റൊരു പാഠത്തിലുണ്ട്). വൈദികന് അതു സൗകര്യപ്പെടാത്തപ്പോൾ ഇടവകയിലെ ആത്മീയ സംഘടനാ പ്രവർത്തകരെ അതിന് പ്രോത്സാഹിപ്പിക്കണം. ഒരു ഭവനത്തിലെ പ്രതിസന്ധി ഇതര സഭാംഗങ്ങൾ വന്നു മുതലെടുക്കാൻ അനുവദിക്കരുത്.

സന്ദർശനം കൊണ്ടു പ്രയോജനവും നന്മയും വരണമെങ്കിൽ അതെങ്ങനെ നടത്തണമെന്നറിഞ്ഞിരിക്കണം. സഭാ ശുശ്രൂഷകന്റെ സന്ദർശനം, ഒരു സാമൂഹ്യ സന്ദർശനമല്ല (Not a Social Call). എന്താണ് സന്ദർശനത്തിന്റെ ലക്ഷ്യമെന്ന് വ്യക്തമായ ബോധ്യമുണ്ടായിരിക്കണം. വ്യക്തികളെ പരിചയപ്പെടാനും കുശലപ്രശ്നം നടത്താനും, "സമയം ചെലവിടാനുമല്ല." എന്നാൽ ഈ ഘടകങ്ങൾ ഒക്കെ സന്ദർശനത്തിൽ ഉണ്ടായിരിക്കും. മൗലികമായ ലക്ഷ്യം ക്രിസ്തീയ കൂട്ടായ്മ നൽകുകയും ആത്മീയാനുഭവത്തിലേക്കു നയിക്കുകയുമാണ്. ഭവന സന്ദർശനം കഴിഞ്ഞുപോകുമ്പോൾ ആ വീട്ടുകാർ പറയണം, ഇവിടെ ഒരു "ദൈവപുരുഷൻ" വന്നിട്ടുപോയി. അത്തരത്തിലുള്ള ഒരനുഭവം അവർക്കു കൈവരുത്തണം.

ദീർഘസമയം ഒരു ഭവനത്തിലും എടുക്കരുത്. പതിനഞ്ചു മിനിറ്റിൽ കവിയാതെ സൂക്ഷിക്കുക. പ്രസന്നമായ മുഖത്തോടെ കടന്നെത്തുക. പെരുമാറ്റത്തിലും സംഭാഷണത്തിലും അന്തസ്സു പുലർത്തണം. ബാലിശങ്ങളായ



വിഷയങ്ങളിലേക്കു വഴുതിപ്പോകാതെ സൂക്ഷിക്കുക. ആരുടെയും കുറ്റവും കുറവും ചർച്ചാവിഷയമാക്കരുത്. ആതിഥേയർ അത്തരം വിഷയങ്ങൾ ഉയർത്തിക്കൊണ്ടു വന്നാലും മറ്റു വിഷയങ്ങളിലേക്കു ശ്രദ്ധ തിരിച്ചു വിടണം.

കുടുംബാംഗങ്ങളുടെ പേരുവിവരം ഡയറിയിൽ കുറിച്ചു സൂക്ഷിക്കുന്നത് നല്ലതാണ്. അവർ ഓരോരുത്തരുടെയും ക്ഷേമാന്വേഷണങ്ങൾ പ്രാരംഭത്തിൽതന്നെ നടത്താം. ഓരോ വ്യക്തിയെപ്പറ്റിയും നമുക്കു താല്പര്യവും കരുതലുമുണ്ടെന്ന് അതു വ്യക്തമാക്കുന്നു. "അച്ചൻ വന്നിട്ട് എന്റെ കാര്യം വല്ലതും ചോദിച്ചോ" എന്നു സന്നിഹിതരാകാത്തവർ അന്വേഷിക്കാതിരിക്കയില്ല. ഓരോരുത്തരുടെയും പേരു ചൊല്ലി പറയുമ്പോൾ അവർക്കതു സന്തോഷമാണ്. ഒരാൾക്ക് ഈ ലോകത്തിൽ ഏറ്റവും പ്രിയപ്പെട്ട ഒന്ന്, അയാളുടെ പേരാണ്. അതുകൊണ്ട് പേരു ചൊല്ലി സംബോധന ചെയ്യുമ്പോൾ സന്തോഷം ജനിപ്പിക്കുന്നു.

ഭവനത്തിലെ കുഞ്ഞുങ്ങളെയാണ് ആദ്യം ആകർഷിക്കേണ്ടത്. ചിലർ അതിനു ചിത്രങ്ങളോ, ചോക്കലേറ്റോ കൈയിൽ കരുതുന്നു. അവരുമായി ചങ്ങാത്തം കൂടുവാൻ കഴിഞ്ഞാൽ മുതിർന്നവരുടെയും ഹൃദയം കവരുവാൻ കഴിയും. കുഞ്ഞുങ്ങളെ ഒന്നു വിളിക്കാൻ അവർ കാത്തിരിക്കുക ആയിരിക്കും. പക്ഷേ വളരെ ഗൗരവഭാവത്തിൽ ഇരിക്കുന്നവരോട് കുഞ്ഞുങ്ങൾ അടുക്കുകയില്ല. യേശുക്രിസ്തു എപ്പോഴും കുഞ്ഞുങ്ങൾക്കു മുൻഗണന നൽകിയിരുന്നു. "കുഞ്ഞുങ്ങളെ എന്റെ അടുക്കൽ വരുവാൻ വിടുവിൻ അവരെ തടയരുത്" എന്നു കർത്താവു കല്പിച്ചിട്ടുള്ളത് ഓർക്കുക. ചില സഭാ ശുശ്രൂഷകരെ കാണുമ്പോൾ കുഞ്ഞുങ്ങൾ അരികിൽ ഓടിയെത്തുന്നു; ചിലരെ കാണുമ്പോൾ അവർ ഓടിയകലുന്നു. അതു കുഞ്ഞുങ്ങളുടെ കുഴപ്പമല്ലല്ലോ. കുഞ്ഞുങ്ങളുമായി അടുപ്പം വരുത്തുവാൻ ചില പാട്ടുകളും, കൊച്ചുകഥകളും പ്രയോജനപ്പെടും. പള്ളിയിൽ പോകാതിരുന്ന ചില മാതാപിതാക്കൾ, കുഞ്ഞുങ്ങളുടെ നിർബന്ധത്തിനും ഉത്സാഹത്തിനും വഴങ്ങി ആത്മീയകാര്യങ്ങളിലേക്ക് ആകർഷിക്കപ്പെട്ടിട്ടുണ്ട്. മടിച്ചും അറച്ചും നിൽക്കുന്ന തള്ളപ്പശുക്കൾ അതിന്റെ കിടാവിനെ എടുത്ത് ഒരാൾ മുന്നിൽ പോകുമ്പോൾ, പിന്നാലെ പോകാൻ ഉത്സാഹിക്കുന്നു. അതു തന്നെ മനുഷ്യരുടെ അനുഭവത്തിലും പ്രസക്തമാക്കാം.

ഭവനത്തിലെ സന്ദർശനാവസരത്തിൽ ആത്മീയകാര്യങ്ങളിലേക്ക് ശ്രദ്ധ തിരിക്കുവാൻ കഴിയണം. ആരാധനയിൽ സംബന്ധിക്കുന്നത്, കുടുംബാരാധന നടത്തുന്നത്, എല്ലാ സാഹചര്യത്തിലും കർത്താവിന്റെ കൃപയും കാരുണ്യവും ലഭ്യമാണെന്ന് ബോധ്യം – ഈ വിഷയങ്ങൾ ഉൾപ്പെടുത്തിയിരിക്കണം. സൗകര്യപ്പെടുമെങ്കിൽ വേദപുസ്തകത്തിൽ നിന്ന് ഒരു ഭാഗം വായിച്ച് പ്രാർത്ഥന നടത്തണം. പുസ്തകത്തിൽ നിന്നുള്ള പ്രാർത്ഥനയല്ലാതെ, സന്ദർഭോചിതമായി, കുടുംബാംഗങ്ങൾ എല്ലാവരെയും ഓർത്തു

പ്രാർത്ഥിക്കുന്നത് ഉചിതമായിരിക്കും. ചിലപ്പോൾ മങ്ങിയ വെളിച്ചത്തിൽ പുസ്തകത്തിലെ അക്ഷരങ്ങൾ വ്യക്തമാകാതെ മുക്കിയും മൂളിയും വായിച്ചു നടത്തുന്ന പ്രാർത്ഥന അരോചകമായിത്തീരാതിരിക്കയില്ല. ആശുപത്രിയിൽ ഒരു രോഗിയെ സന്ദർശിച്ച ഒരു വൈദികൻ പോക്കറ്റിൽ പുസ്തകം ഇല്ലാതിരുന്നതുകൊണ്ട് പ്രാർത്ഥിക്കാതെ പോയി. ആ രോഗിയുടെ ബന്ധുക്കൾ സങ്കടത്തോടെ അക്കാര്യം ഓർക്കുന്നു. അതുകൊണ്ട് പുസ്തകം നോക്കാതെ സന്ദർഭോചിതമായി പ്രാർത്ഥിക്കുവാനുള്ള കഴിവ് ഓരോ സഭാ ശുശ്രൂഷകനും നേടിയിരിക്കണം.

ഇടവകയിലെ അത്മായ ശുശ്രൂഷകരെ ഭവന സന്ദർശനങ്ങൾക്കു വൈദികൻ പ്രോത്സാഹിപ്പിക്കണം; അതിനുള്ള പരിശീലനവും നൽകണം. വലിയ ഒരിടവകയിൽ ഒരു വൈദികൻ മാത്രമുള്ളപ്പോൾ ക്രമമായ ഭവനസന്ദർശനത്തിനു പ്രയാസം നേരിടും. അതിനു പരിഹാരം കാണേണ്ടത് ഇടവകയിലെ ആത്മീയ സംഘടനാ പ്രവർത്തകരെ ഓരോ ഘട്ടത്തിലായി സന്ദർശനത്തിനു പ്രേരിപ്പിക്കുന്നതിൽ കൂടിയാണ്.

### പാഠം 2

## സഭാ ശുശ്രൂഷകനും കൗൺസലിങ്ങും

- ❑ കൗൺസലിങ്ങു നടത്തുന്ന ആളിനുണ്ടായിരിക്കേണ്ട യോഗ്യതകൾ
- ❑ കൗൺസലർ സൂക്ഷിക്കേണ്ട ചില കാര്യങ്ങൾ

പ്രശ്നസങ്കീർണ്ണമായ സമൂഹത്തിൽ ജീവിക്കുന്ന വ്യക്തികൾ ആന്തരികമായ സംഘർഷം കൊണ്ടും പിരിമുറുക്കം കൊണ്ടും ഉഴലുന്നവരാണ്. കുടുംബജീവിതത്തിലും സാമൂഹിക ജീവിതത്തിലും സന്തോഷവും സംതൃപ്തിയുമില്ലാത്ത എത്രയോ പേരാണുള്ളത്. കുഞ്ഞുങ്ങൾ പ്രതീക്ഷയ്ക്കൊപ്പം പഠനം നടത്താത്തതുകൊണ്ടും, തെറ്റായ മാർഗ്ഗങ്ങളിൽ ചരിക്കുന്നതുകൊണ്ടും നിരാശരായ മാതാപിതാക്കൾ, തമ്മിൽ പൊരുത്തപ്പെടാൻ കഴിയാതെ നിരന്തരം കലഹത്തിലും പോരാട്ടത്തിലും കഴിയുന്ന ഭാര്യാഭർത്താക്കന്മാർ, കുറ്റബോധം കൊണ്ട് വീർപ്പുമുട്ടി ആശ്വാസം തേടുന്ന യുവാക്കൾ, മാരകമായ രോഗത്തിന്റെ കടന്നാക്രമണത്തിൽ ശരീരവും മനസ്സും തകർന്ന വ്യക്തികൾ, വാർദ്ധക്യത്തിലെത്തി സഹായത്തിനാളില്ലാതെ ഭാവിയെക്കുറിച്ച് ആശങ്കയോടെ വീക്ഷിക്കുന്നവർ ഇങ്ങനെ എത്രയെത്ര പേർ നിരാശയുടെ കരിനിഴലിൽ കഴിയുന്നു! അന്ധകാരാവൃതമായ അവരുടെ ജീവിതത്തിൽ അല്പം വെളിച്ചത്തിന്നായി അവർ ആഗ്രഹിക്കുന്നു. ഒരു



കൈത്തിരിക്കായി അവർ കാത്തിരിക്കുന്നു. സഭാ ശുശ്രൂഷകർ ദൈവത്തിന്റെ ശബ്ദം കേൾക്കുന്നവരെന്നു വിശ്വസിക്കുന്നതുകൊണ്ടും, മറ്റുള്ളവരുടെ പ്രയാസങ്ങളിലും പ്രശ്നങ്ങളിലും സ്നേഹത്തോടും സഹതാപത്തോടും സമീപിക്കുന്നവരെന്ന് സങ്കല്പിക്കപ്പെടുന്നതുകൊണ്ടും സഹായത്തിനായി ജനങ്ങൾ സഭാ ശുശ്രൂഷകരിലേക്കു തിരിയുന്നു. അവർ സഭാജനങ്ങളുടെ സന്തോഷസന്താപങ്ങളിൽ പങ്കുചേരുവാൻ വിളിക്കപ്പെട്ടവരും സമർപ്പിക്കപ്പെട്ടവരുമാകകൊണ്ട് സഹായത്തിന്റെ കരം നീട്ടിക്കൊടുക്കുമെന്ന പ്രതീക്ഷയുണ്ട്.

എല്ലാറ്റിലും സഭാ ശുശ്രൂഷകർക്കു മാതൃക യേശുക്രിസ്തുവാണ്. അവിടുന്ന് അനേകരുടെ വ്യക്തിജീവിതത്തിൽ കടന്നുചെന്ന് പ്രത്യാശയും പ്രകാശവും പരത്തിയിട്ടുണ്ട്. അവിടുത്തെ ദൗത്യത്തെക്കുറിച്ച് യെശയ്യാ പ്രവാചകൻ പ്രസ്താവിച്ചത് ഇപ്രകാരമാണ്: “ആധിപത്യം അവന്റെ തോളിലിരിക്കും; വിസ്മയനീയനായ ഉപദേഷ്ടാവ് (Wonderful Counseller), ശക്തനായ ദൈവം നിത്യനായ പിതാവ്, സമാധാനത്തിന്റെ രാജാവ് എന്ന് അവൻ വിളിക്കപ്പെടും” (യെശ. 9:6). ഇവിടെ ആദ്യം വിശേഷിപ്പിക്കുന്നത് വിസ്മയനീയനായ “കൗൺസലർ” എന്നാണ് (“അത്ഭുത മന്ത്രി” എന്ന വിചിത്രമായ മലയാള പരിഭാഷയുമുണ്ട്!). അവിടുത്തെ പരസ്യ ശുശ്രൂഷയിൽ ഓരോ വ്യക്തിയെക്കുറിച്ചുമുള്ള കരുതലും ഉൽക്കണ്ഠയും പ്രദർശിപ്പിക്കുകയും, അവരവരുടെ ആവശ്യങ്ങൾക്കനുസൃതമായി പ്രവർത്തിക്കുകയും ചെയ്തു. അദ്ധ്വാനിക്കുകയും ഭാരം ചുമക്കുകയും ചെയ്യുന്നവർക്ക് അത്താണിയായി അവിടുന്നു വർത്തിച്ചു. ഈ മാതൃകയാണ് സഭാ ശുശ്രൂഷകന്റെ മുമ്പിലുള്ളത്.

“കൗൺസലിങ്ങ്” എന്ന ഇംഗ്ലീഷ് പദം ഇപ്പോൾ പ്രചുര പ്രചാരത്തിൽ വന്നിട്ടുള്ളതാകുന്നു. മെഡിസിനും, എൻജിനീയറിങ്ങിനും പ്രവേശനം ലഭിച്ചിട്ടുള്ളവർക്ക് ഒരു ഇന്റർവ്യൂ വച്ചിട്ടുണ്ട്. അതിനു “കൗൺസലിങ്ങ്” എന്ന പേരാണു നൽകിയിട്ടുള്ളത്. അവിടെ കൗൺസലിങ്ങ് എന്നു പറയത്തക്കയാതൊരു കാര്യവും നടക്കുന്നില്ല എന്നുള്ളതാണ് സത്യം. കൗൺസലിങ്ങ് എന്നതിന് “ഉപദേശിക്കുക” എന്നു സാധാരണയായി അർത്ഥം നൽകുന്നു. ശാസ്ത്രീയമായും, സാങ്കേതികമായും നയതന്ത്രപരമായുമുള്ള മണ്ഡലങ്ങളിൽ വിദഗ്ധോപദേശം നൽകുന്നതിനും ഈ വാക്ക് ഉപയോഗിക്കുന്നു.

എന്നാൽ ഇവിടെ കൗൺസലിങ്ങ് എന്നു വിവക്ഷിക്കുന്നത്, പ്രതിസന്ധിയിലെത്തി ഇനിയും എങ്ങോട്ട് എന്നു ചോദിക്കുന്ന വ്യക്തിക്ക്, ശാന്തവും സ്നേഹപൂർവ്വവുമായ അന്തരീക്ഷം നൽകി ഹൃദയം തുറന്നു സംസാരിക്കുന്നതിന് ഉത്തേജനം നൽകുന്ന അനുഭവമാണ്. ക്ഷമയോടും തുറന്ന മനസ്സോടും കേൾക്കുന്നതാണ് കൗൺസെലറുടെ മുഖ്യസേവനം. പ്രശ്നത്തിനു പരിഹാരം പറഞ്ഞു കൊടുക്കുന്നതിനേക്കാൾ അതു സ്വയം കണ്ടെത്തുന്നതിനു സഹായിക്കുകയാണ് കൗൺസെലറുടെ കടമ. ക്ഷമയോടും

സഹാനുഭൂതിയോടും ശ്രവിക്കുന്ന ഒരാളിനെ ലഭിക്കുകയാണ് പ്രശ്നങ്ങളിൽ നട്ടം തിരിയുന്നവർക്കാവശ്യം. കുറെ ഗുണദോഷം അവർക്കു പറഞ്ഞു കൊടുക്കുന്നതു കൊണ്ട് പ്രയോജനമില്ല. പ്രശ്നമെന്തെന്ന് തിരിച്ചറിയുവാൻ അവരെ സംപ്രാപ്തരാക്കുകയാണ് കൗൺസെലർ ചെയ്യുന്നത്. ഒരു മുഖക്കണ്ണാടി മുമ്പിൽ പിടിച്ചുകൊടുത്താൽ സ്വയം കാണാൻ സഹായിക്കുകയാണ്. ഏതാണ്ട് അതേ ദൗത്യം കൗൺസെലർ ചെയ്യുന്നു.

ഏതു പ്രായത്തിലുള്ളവർക്കും പ്രതിസന്ധികളും പ്രശ്നങ്ങളും നേരിടാം. അപൂർവം ചിലർക്ക് പരസഹായം കൂടാതെ അവയ്ക്കു പരിഹാരം കണ്ടെത്താൻ കഴിഞ്ഞെന്നു വരാം. എന്നാൽ അധികം പേർക്കും സഹായം അത്യാവശ്യമാണ്. അതിനവർ അനുയോജ്യരായി കാണുന്നത് സഭാ ശുശ്രുഷകരെയാണ്. എപ്പോൾ വേണമെങ്കിലും സഭാ ശുശ്രൂഷകരെ സമീപിക്കാം. വലിയ ഔപചാരികതയൊന്നും ആവശ്യമില്ല. മനഃശാസ്ത്രജ്ഞന്മാരെയോ പ്രൊഫഷണൽ കൗൺസെലേഴ്സിനെയോ സമീപിയ്ക്കുന്നത് അത്ര എളുപ്പമല്ല. അതു മാത്രമല്ല അങ്ങനെയുള്ളവരെ സമീപിച്ചാൽ ഏതോ മാനസിക രോഗമുണ്ടെന്നേ മറ്റുള്ളവർ വിധിയെഴുതുകയുള്ളു. സഭാ ശുശ്രൂഷകൻ സ്നേഹത്തോടും സൗമനസ്യത്തോടും സ്വീകരിക്കുമെന്നുള്ളതും പ്രോത്സാഹനം നൽകുന്നു. അതുകൊണ്ട് വൈദികർ നിശ്ചയമായും കൗൺസലിങ്ങിനുള്ള പരിശീലനം നേടിയിരിക്കണം. അതു കൂടാതെ താല്പര്യമുള്ളവരും പ്രാപ്തരുമായ കുറെ സ്ത്രീപുരുഷന്മാർക്ക് കൗൺസലിങ്ങിനുള്ള പരിശീലനം നൽകി അവരുടെ സേവനവും ലഭ്യമാക്കാം. പരിശീലനം നൽകുന്ന കേന്ദ്രങ്ങൾ ഇപ്പോൾ സഭയിലുണ്ട് (ഓർത്തഡോക്സ് സെമിനാരിയിലെ പ്രതീക്ഷ കൗൺസലിങ്ങ് പരിശീലന കേന്ദ്രം, സോഫിയാ സെന്റർ, കോട്ടയം).

വൈകാരികമായും മാനസികമായും അസ്വസ്ഥനാകുന്ന ഒരാൾ സഭാ ശുശ്രൂഷകനെ സമീപിക്കുന്നത് വളരെ പ്രതീക്ഷയോടെയാണ്. ശാരീരിക വേദനയകറ്റാൻ ചില ഒറ്റമൂലി പ്രയോഗം പോലെയുള്ള എന്തെങ്കിലുമാണ് പ്രതീക്ഷിക്കുക. അതിനു ചില സഭാ ശുശ്രൂഷകർ "സകല ഭാരവും ദൈവത്തിൽ സമർപ്പിച്ചു പ്രാർത്ഥിക്കുക", "പാപം ഏറ്റുപറഞ്ഞു മോചനം പ്രാപിക്കുക", "പ്രാർത്ഥിച്ചാൽ ദൈവം വഴി കാണിച്ചു തരും" എന്നിങ്ങനെ ചില പ്രതിവിധി നിർദ്ദേശിച്ചെന്നു വരും. ഈ പറഞ്ഞവ വേണ്ടാത്ത കാര്യങ്ങളല്ല. എന്നാൽ പ്രതിസന്ധിയിലായിരിക്കുന്നവർക്ക് ഇത്തരം ഒറ്റമൂലി പ്രയോഗങ്ങൾ അത്ര പ്രയോജനമുള്ളതല്ല.

പ്രശ്നങ്ങളുമായി എത്തുന്ന ആളിനെ സ്വയമായി പ്രശ്നങ്ങൾ കണ്ടുപിടിക്കുവാൻ സഹായിക്കയാണു വേണ്ടത്. അതിനുവേണ്ടി ശ്രദ്ധാപൂർവം ശ്രവിക്കുകയും ആവശ്യം വരുമ്പോൾ ചില ചോദ്യങ്ങൾ ഉന്നയിച്ച് സ്വയാവലോകനം സുഗമമാക്കുകയും വേണം. തന്റെ പ്രശ്നങ്ങൾ തിരിച്ചറിഞ്ഞാൽ



അവയ്ക്കുള്ള പരിഹാരവും കണ്ടെത്താൻ അയാൾക്കു കഴിഞ്ഞെന്നു വരും. സാമാന്യം ബുദ്ധിയുള്ളവർക്ക് അതു സാധിക്കാവുന്നതേയുള്ളു. അങ്ങനെ ഒരുവൻ സ്വയം കാണുവാനും തീരുമാനം എടുക്കുവാനും പ്രാപ്തനാകുമ്പോൾ അയാളുടെ വ്യക്തിത്വം അതു മുഖാന്തിരം വളരുന്നു. നേരെ മറിച്ച് സഭാ ശുശ്രൂഷകൻ തന്നെ സമീപിക്കുന്ന ആളിനു പകരം ചിന്തിക്കുകയും തീരുമാനം എടുക്കുകയും ചെയ്താൽ ആ സമീപിച്ച ആളിനെ പരാശ്രയനാക്കി മാറ്റുകയും അയാളുടെ വ്യക്തിത്വ വളർച്ചയ്ക്ക് വിഘ്നം വരുത്തുകയുമാണ് ചെയ്യുന്നത്.

## കൗൺസലിങ്ങു നടത്തുന്നവർക്കുണ്ടായിരിക്കേണ്ട യോഗ്യതകൾ

ഓർത്തിരിക്കാനുള്ള സൗകര്യത്തിനും എളുപ്പത്തിനുമായി SCHOOL എന്ന പദത്തിലെ ആറ് അക്ഷരങ്ങളും അവ ചേർന്നുള്ള ആറു പദങ്ങളും കുറിക്കുന്നു.

**1. S for sympathy:** ഒരു കൗൺസെലർക്കുണ്ടായിരിക്കേണ്ട ഒന്നാമത്തെ കാര്യമാണ് sympathy – 'സഹതാപം.' Sympathy എന്നുള്ള ഇംഗ്ലീഷ് പദം രണ്ടു ഗ്രീക്ക് പദങ്ങൾ (sym + pathy) ചേർന്നുണ്ടായതാണ്. അർത്ഥം – To feel with. സഹതാപം എന്നു പരിഭാഷപ്പെടുത്താം. Sympathy means trying to put yourself in some one else's position. സമീപിച്ച ആളിന്റെ സ്ഥാനത്തു നിന്നുകൊണ്ട് ചിന്തിക്കുവാനുള്ള കഴിവു വേണം. പൂർണ്ണമായ സഹകരണവും, ശ്രദ്ധാപൂർവ്വം കേൾക്കുന്നതിനുള്ള സന്നദ്ധതയുമാവശ്യമാണ്. ഭാരപ്പെടുന്ന ഹൃദയം തുറക്കണമെങ്കിൽ ശ്രദ്ധയോടും, സാവകാശമായും തന്നെ കേൾക്കുമെന്ന ഉറപ്പുവേണം. ശ്രദ്ധ പതറിക്കുന്ന മറ്റു കാര്യങ്ങളും വ്യക്തികളും കടന്നുവരാതിരിക്കാൻ നിഷ്കർഷിക്കണം. അതിനനുസരണമായ സാഹചര്യം ഉണ്ടാക്കാൻ കൗൺസെലർ ശ്രമിക്കേണ്ടതാണ്.

**2. C for confidence:** പ്രശ്നങ്ങളുമായി എത്തുന്ന ആളിനെ അലട്ടുന്ന കാര്യങ്ങൾ മറച്ചുവെയ്ക്കാതെ പറയണമെങ്കിൽ അയാൾക്ക് സഭാ ശുശ്രൂഷകനിൽ വിശ്വാസമാവശ്യമാണ്. വിഷമതയിൽ തന്നെ സഹായിക്കാൻ കഴിവുള്ളവനും ആത്മാർത്ഥതയുള്ളവനുമാണ് സഭാ ശുശ്രൂഷകൻ എന്നു സഹായത്തിന് വരുന്നവർക്കു ബോധ്യമുണ്ടാകണം. അയാൾ പറയുന്ന സംഗതി രഹസ്യമായി സൂക്ഷിക്കുമെന്നുള്ള ഉറപ്പുണ്ടെങ്കിലേ പ്രശ്നങ്ങൾ അറിയിക്കൂ. രഹസ്യം സൂക്ഷിക്കാൻ അറിയാത്ത ഒരാൾക്ക് കൗൺസെലർ ആകാനുള്ള യോഗ്യതയില്ല. സഭാ ശുശ്രൂഷകന്റെ ആളത്തത്തെക്കുറിച്ച് മതിപ്പും കഴിവിനെക്കുറിച്ചുറപ്പും ഉണ്ടെങ്കിൽ മാത്രമേ മറ്റുള്ളവർ പ്രശ്നങ്ങളുമായി അയാളെ സമീപിക്കുകയുള്ളു. ഈ മതിപ്പും സമ്മതിയും നേടുന്നതിന് മാന്ത്രിക

വിദ്യകളൊന്നുമില്ല. ദൈവത്തോടും മനുഷ്യരോടും നല്ല ബന്ധത്തിൽ ജീവിക്കുകയാണാവശ്യം. പരദൂഷണത്തിൽ ഏർപ്പെടുന്ന ഒരാൾക്ക് മറ്റുള്ളവരുടെ വിശ്വാസവും മതിപ്പും ലഭിക്കുകയില്ല. വാക്കിൽ നിയന്ത്രണമാവശ്യമാണ്.

മനസ്സിലാക്കുന്ന ഹൃദയവും ശ്രദ്ധിക്കുന്ന കാതുകളും ഉള്ള ഒരു വ്യക്തിയെന്ന ബോധ്യം സഭാ ശുശ്രൂഷകനെപ്പറ്റി ജനങ്ങൾക്കുണ്ടായിരിക്കണം. അതുപോലെ തന്നെ സഭാ ശുശ്രൂഷകനും ആത്മ വിശ്വാസം ആവശ്യമാണ്.

**3. H for humility:** സഭാശുശ്രൂഷകൻ വിനയാന്വിതനായിരിക്കണം. തന്നെ സമീപിക്കുന്നവരെ സഹായിക്കുന്നത് സ്വന്ത സാമർത്ഥ്യം കൊണ്ടോ കഴിവു കൊണ്ടോ ഒന്നുമല്ല. ദൈവത്തിന്റെ കൃപയും ശക്തിയും നിമിത്തമാണ്. പൗലോസ് ശ്ലീഹാ ഈ മനോഭാവത്തെ ഇങ്ങനെ ചിത്രീകരിക്കുന്നു: "എങ്കിലും ഈ അത്യന്തശക്തി ഞങ്ങളുടെ സ്വന്തം എന്നല്ല ദൈവത്തിന്റെ ദാനമത്രേയെന്നു വരേണ്ടതിന് ഈ നിക്ഷേപം ഞങ്ങൾക്കു മൺപാത്രങ്ങളിലാകുന്നു" ഉള്ളത് (2 കൊരി 4:7). ആലോചനക്കാരനും ഉപദേഷ്ടാവും ആശ്വാസപ്രദനും, കാര്യസ്ഥനും – എല്ലാമായ പരിശുദ്ധാത്മാവിന്റെ സഹായവും നൽവരവുമാണ് തന്റെ ശുശ്രൂഷയിൽ സഹായിക്കുന്നത് എന്നോർക്കണം. അതുകൊണ്ട് അവിടുത്തെ സഹായത്തിനായി പ്രാർത്ഥിച്ചുകൊണ്ടായിരിക്കണം കൗൺസലിങ്ങ് നടത്തേണ്ടത്. ചിലപ്പോൾ തന്നെക്കൊണ്ട് കൈകാര്യം ചെയ്യാൻ പറ്റാത്തവിധം പ്രശ്നങ്ങൾ സങ്കീർണ്ണമാണെങ്കിൽ കൂടുതൽ കഴിവും, പരിശീലനവും നേടിയിട്ടുള്ളവരുടെ അടുക്കലേക്ക് അയയ്ക്കുകയും വേണം.

**4. O for observation**: സൂക്ഷ്മനിരീക്ഷണമാവശ്യമുണ്ട്. തന്നെ സമീപിക്കുന്ന വ്യക്തിയെ സൂക്ഷ്മതയോടെ വീക്ഷിക്കാനും, വിലയിരുത്താനും കഴിയണം. വരുന്ന ആളിന്റെ വേഷം, നടപ്പ്, ഇരിപ്പ്, സംഭാഷണം, പെരുമാറ്റം ഇവയൊക്കെ ശ്രദ്ധിക്കണം. ആ വ്യക്തിയുടെ സ്വഭാവത്തെയും പ്രശ്നത്തെയും കുറിച്ച് അപഗ്രഥനം ചെയ്യുന്നതിന് അവ സഹായിക്കും. ഉദാഹരണത്തിന് അലസമായി ഡ്രസ്സു ചെയ്ത് വിഷാദഭാവത്തോടെ വരുന്ന ഒരാൾ, വികാരങ്ങൾക്കടിമയാണെന്നും കാര്യങ്ങൾ നേരായി കാണാൻ കഴിയാത്ത അവസ്ഥയിലാണെന്നും കരുതാം. എന്നാൽ ഒരു വ്യക്തിയെക്കുറിച്ച് ആദ്യം മനസ്സിൽ ഉയരുന്ന ധാരണ എപ്പോഴും ശരിയായിരിക്കണമെന്നില്ല. അങ്ങനെ ബോധ്യം വന്നാൽ അതു തിരുത്തുവാനുള്ള സന്നദ്ധത ആവശ്യമാണ്.

സമീപിക്കുന്നവർ പല തരക്കാരാണ്. ചിലർ തങ്ങളുടെ പ്രശ്നങ്ങൾ അവയുടെ വിശദരൂപത്തിൽ അവതരിപ്പിക്കാൻ കഴിവുള്ളവരാണ്. അവയ്ക്കു പരിഹാരം ആഗ്രഹിക്കുന്നതിനേക്കാൾ ഉപരി ആരോടെങ്കിലും ഒന്നു സംസാരിക്കണമെന്ന് മാത്രം ചിന്തിക്കുന്നവരാണ്. അവരെ സൂക്ഷിക്കണം. എന്നാൽ ആത്മാർത്ഥമായി സഹായം ആഗ്രഹിച്ചു വരുന്നവരുണ്ട്. അവർ സംസാരിച്ചു തുടങ്ങുന്നതിനു തന്നെ സമയം എടുക്കും. പറയുന്നതിനിടയിൽ വികാരം മൂലം തുടരാതെ നിശ്ശബ്ദമായിരിക്കും. ചിലർ വികാരങ്ങളുടെ അലതല്ലൽ മൂലം കരയുകയും കണ്ണുനീരൊഴുക്കുകയും ചെയ്യും. കൗൺസെലർ ക്ഷമാപൂർവ്വം അവരെ മനസ്സിലാക്കുന്നു എന്നു അവർക്കു ബോധ്യമാവണം. ചോദ്യങ്ങൾ വല്ലതും ചോദിക്കുന്നെങ്കിൽ, സമീപിച്ചിരിക്കുന്ന ആളിന്റെ വികാരങ്ങൾ വെളിപ്പെടുത്തുന്നതിനു സഹായിക്കുന്നവയായിരിക്കണം. മറ്റുള്ളവരുടെ രഹസ്യങ്ങൾ അറിയുന്നതിനുള്ള ജിജ്ഞാസയിൽ നിന്നാണു ചോദിക്കുന്നതെങ്കിൽ കൗൺസെലറിലുള്ള വിശ്വാസം നഷ്ടപ്പെടുകയും കൗൺസലിങ്ങ് സെഷൻ ഫലപ്രദമാകാതെ വരികയും ചെയ്യും.



**5. O for operation:** പ്രവർത്തനത്തിലേക്കു നയിക്കണം. ആശ്വാസത്തിനും മാർഗ്ഗനിർദ്ദേശത്തിനുമെത്തിയിരിക്കുന്ന ആളിനെ എന്തു നിർദ്ദേശം നൽകി സഹായിക്കാൻ കഴിയും? കൗൺസെലർക്ക് കാര്യമായി ഒന്നും ചെയ്യാനില്ലെന്നു തന്നെ പറയാം. വന്നെത്തിയ വ്യക്തി തന്നെയാണ് പ്രവൃത്തിയിൽ വരുത്താൻ പര്യാപ്തമായ തീരുമാനങ്ങൾ എടുക്കേണ്ടത്. അതിൽ അയാളെ സഹായിക്കുവാൻ ദൈവകൃപയുണ്ടാകും.

അയാളുടെ ഹൃദയത്തെ മഥിച്ചുകൊണ്ടിരിക്കുന്ന പ്രശ്നങ്ങൾക്ക് ബഹിർഗമനം വരുത്തിയതു തന്നെ വലിയ ആശ്വാസമാണ്. അതിന് അയാളെ സഹായിച്ചതാണ് കൗൺസെലർ ചെയ്ത സേവനം. കുറ്റബോധം കൊണ്ട് വസ്തുതകൾ നേരാംവണ്ണം കാണുവാനോ വിലയിരുത്തുവാനോ കഴിയാത്ത അവസ്ഥയിലായിരുന്നു അയാൾ. മാത്രമല്ല യാഥാർത്ഥ്യബോധത്തോടെ അവയെ അഭിമുഖീകരിക്കാനും അയാൾ സന്നദ്ധനല്ലായിരുന്നു. വേറൊരാളുടെ സഹായത്തോടെ വസ്തുതകൾ യഥാവിധി കാണുവാൻ കഴിഞ്ഞതാണ് അയാൾക്ക് ആശ്വാസകരമായത്.

സഹതാപത്തിന്റെയും വിശ്വാസത്തിന്റെയും അന്തരീക്ഷത്തിൽ ആശ്വാസത്തിനെത്തിയ ആളിന്റെ ഹൃദയഭാരം ഇറക്കിവെയ്ക്കുവാൻ സഹായിച്ചത് വലിയ കാര്യമാണ്. ഹൃദയത്തിൽ കൂടിക്കുഴഞ്ഞു കിടക്കുന്ന പ്രശ്നങ്ങളെയും ആകുലങ്ങളെയും പുറത്തുവരുത്തി അവയെ യാഥാർത്ഥ്യബോധത്തോടെ വിലയിരുത്തുവാൻ സഹായിക്കുകയാണ് കൗൺസെലർ ചെയ്യേണ്ടത്.

അതിനുശേഷം എന്താണ് ചെയ്യേണ്ടത്? ചില ഉപദേശങ്ങളും നിർദ്ദേശങ്ങളും കൗൺസെലർ നൽകാമോ? പാടില്ല. ആ വ്യക്തി തന്നെ പരിഹാരങ്ങൾ തന്റെ സാഹചര്യത്തിനും, സ്വഭാവ പ്രത്യേകതകൾക്കും യോജിക്കുന്ന വിധത്തിൽ കണ്ടുപിടിക്കുകയാണു വേണ്ടത്. എന്തെങ്കിലും അഭിപ്രായങ്ങളും നിർദ്ദേശങ്ങളും കൗൺസെലർ നൽകിയാൽത്തന്നെ അവ, പ്രശ്നങ്ങളുമായി വന്ന വ്യക്തിയുടെ തന്നെ അഭിപ്രായങ്ങളും തീരുമാനങ്ങളുമായി അയാൾക്കു

തോന്നണം.

**6. L for Let it go:** മനസ്സിൽ നിന്ന് ആ വിഷയം കൗൺസെലർ വിട്ടുകളയണം. ആ വിഷയം മനസ്സിൽ വച്ചുകൊണ്ടിരിക്കുന്നത് ആശാസ്യമല്ല. കുമ്പസാരത്തിൽ, കുമ്പസാര പിതാവ് കേട്ട കാര്യങ്ങൾ കുമ്പസാര സ്ഥലത്തിനു പുറത്തേക്കു കൊണ്ടുപോവുകയില്ല. അതവിടെത്തന്നെ വിട്ടുകളയുകയാണ് ചെയ്യുന്നത്. ആ വ്യക്തിയെയും അയാളുടെ പ്രശ്നങ്ങളെയും ദൈവത്തിൽ ഭരമേല്പിക്കുക. അവിടുന്നു വേണ്ടതു ചെയ്തുകൊള്ളും.

### കൗൺസെലർ സൂക്ഷിക്കേണ്ട ചില കാര്യങ്ങൾ

1. വികാരങ്ങൾ പ്രകടിപ്പിക്കുമ്പോൾ തടസ്സപ്പെടുത്തരുത്. മനുഷ്യൻ ഒരു വികാരജീവിയാണ്. പ്രത്യേകിച്ച് പ്രശ്നങ്ങൾ ഉയരുമ്പോൾ വിചാരത്തേക്കാൾ വികാരമായിരിക്കും പ്രകടമാകുന്നത്. ക്രോധം, വിദ്വേഷം, പക, ഭയം, പ്രതികാരം ഇങ്ങനെ പല വികാരങ്ങൾ മനസ്സിൽ ഉയർന്നുവരും. ഒന്നു സംസാരിച്ചു കഴിയുമ്പോൾ ഏറെ ആശ്വാസം ലഭിക്കും. അതുകൊണ്ട് കൗൺസെലർ തന്റെ ബുദ്ധിപരമായ ചോദ്യങ്ങൾ കൊണ്ട് വികാരപ്രവാഹത്തെ തടസ്സപ്പെടുത്തരുത്.

2. നിഷ്പക്ഷത പാലിക്കണം: പ്രശ്നങ്ങളുമായി എത്തുന്ന വ്യക്തി മാതാപിതാക്കന്മാരെക്കുറിച്ചോ ജീവിതപങ്കാളിയെക്കുറിച്ചോ മേലധികാരിയെ കുറിച്ചോ, സഹപ്രവർത്തകരെ കുറിച്ചോ ഒക്കെ പലതരത്തിലുള്ള പരാതികളും ആരോപണങ്ങളും ഉന്നയിക്കാം. നീതിയുക്തമല്ലാത്തതും മാന്യതയ്ക്കു നിരക്കാത്തതും, സ്ഥാനത്തിനു യോജിക്കാത്തതുമായ കാര്യങ്ങൾ എന്നു പറഞ്ഞായിരിക്കും ആരോപണങ്ങൾ നിരത്തുന്നത്. അപ്പോൾ കൗൺസെലർ ആരുടെയും പക്ഷം പിടിച്ചതായി തോന്നാതെ കേൾക്കുകയും ആവശ്യമായ ചോദ്യങ്ങൾ ഉന്നയിക്കുകയുമാവാം. ആ വ്യക്തിയുടെ വികാരങ്ങളെ മുഖവിലയ്ക്കെടുക്കാനോ, അപ്പാടെ തിരസ്കരിക്കാനോ ഇടയാകരുത്.

3. കൗൺസെലർ വിധിക്കരുത്: സഭാ ശുശ്രൂഷകനെ സമീപിക്കുന്ന ചിലർ വഴിപിഴച്ച ജീവിതത്തെക്കുറിച്ച് പറഞ്ഞെന്നു വരാം. ഒരു പക്ഷേ അവരുടെ മനസ്സാക്ഷിയുടെ കുറ്റപ്പെടുത്തൽ കൊണ്ടാവാം അവർ അസ്വസ്ഥരായത്. അല്ലെങ്കിൽ ജീവിത വൈകല്യത്തിന്റെ ചില ഭവിഷ്യത്തുകൾ നിമിത്തമായിരിക്കാം. സഭാ ശുശ്രൂഷകനെ കാണാൻ പ്രേരിപ്പിച്ച സാഹചര്യം എന്തു തന്നെ ആയാലും അവർ ആശ്വാസവും മാനസിക സ്വസ്ഥതയും തേടിയെത്തിയതാണ്. അവർക്ക് മോചനവും രക്ഷാ നിർണ്ണയവുമാണാവശ്യം. അവരുടെ തെറ്റുകൾ ആത്മാർത്ഥമായും മറച്ചുവെയ്ക്കാതെയും ഏറ്റുപറയുന്നതിനു പ്രോത്സാഹിപ്പിക്കേണ്ടി വന്നേക്കും. ഏതായാലും അവരെ കുറ്റം വിധിച്ച് അവരുടെ ചുമടു വർദ്ധിപ്പിക്കാതിരിക്കുന്നതിനു പ്രത്യേകം ശ്രദ്ധിക്കേണ്ടതാകുന്നു.



അതേ സമയം ലാഘവത്തോടെ തലോടി വിടുന്ന സമീപനവും ശരിയല്ല. സുവിശേഷത്തിന്റെ ആശ്വാസം നൽകുന്ന സന്ദേശം അവർ മനസ്സിലാക്കാൻ അവസരം നൽകണം.

4. സഭാ ശുശ്രൂഷകന്റെ പരിമിതി അംഗീകരിക്കണം. കൗൺസെലിങ്ങ് വളർന്നുകൊണ്ടിരിക്കുന്ന ഒരു മേഖലയാണ്. മനഃശാസ്ത്ര വികസനം അതിനേറെ സഹായിക്കുന്നു. ഒരു സഭാ ശുശ്രൂഷകൻ കൗൺസലിങ്ങിന്റെ എല്ലാ സാങ്കേതിക വശങ്ങളും ആധുനിക സിദ്ധാന്തങ്ങളും എല്ലാം അറിഞ്ഞിരിക്കുക സാധ്യമല്ല. വൈദ്യരംഗത്ത് പ്രഥമ ശുശ്രൂഷ ചെയ്യുന്നവരെപ്പോലെ മാത്രം സഭാ ശുശ്രൂഷകരുടെ പ്രവർത്തനത്തെ കണക്കാക്കിയാൽ മതി. അതുകൊണ്ട് സങ്കീർണ്ണ പ്രശ്നങ്ങളുമായി വരുന്നവരെ ഈ രംഗത്ത് പ്രത്യേക പരിശീലനവും പാണ്ഡിത്യവും നേടിയിട്ടുള്ളവരുടെ അടുക്കലേക്ക് അയയ്ക്കുകയാണ് വേണ്ടത്. എന്നാൽ പ്രഥമ ശുശ്രൂഷ മാത്രം ആവശ്യമുള്ളവരെ സ്പെഷ്യലിസ്റ്റിന്റെ അടുക്കൽ അയയ്ക്കേണ്ട ആവശ്യമില്ല.

5. കൗൺസലിങ്ങും കുമ്പസാരവും തമ്മിലുള്ള വ്യത്യാസം തിരിച്ചറിയണം: കൗൺസലിങ്ങിൽ കുമ്പസാരത്തിന്റെ അംശമുണ്ട്. രണ്ടിലും കുറ്റബോധം കൊണ്ടു വീർപ്പുമുട്ടുന്ന ഒരാൾ തന്റെ ഹൃദയം തുറക്കലും ഏറ്റുപറച്ചിലുമാണു നടത്തുന്നത്. കുമ്പസാരത്തിൽ പ്രധാനമായും പാപമോചന പ്രഖ്യാപനവും മോചനവരം നൽകുന്നതുമാണ്. കുമ്പസാരത്തിൽ ഒരു വലിയ ഉറപ്പും ധൈര്യവും പ്രത്യാശയും ഉണ്ടാകുന്നു. കൗൺസലിങ്ങ്, ആ രംഗത്ത് പരിശീലനം നേടിയിട്ടുള്ള ആർക്കും നിർവഹിക്കാം. എന്നാൽ കുമ്പസാരം, പാപമോചനാധികാരം പൗരോഹിത്യ നൽവരത്തിൽക്കൂടി പ്രാപിച്ചിട്ടുള്ള വൈദികർ മാത്രമേ നടത്തുകയുള്ളു.

6. സഭാ ശുശ്രൂഷകന്റെ സേവനത്തിൽ സുപ്രധാനമായ ഒന്നായി കൗൺസലിങ്ങിനെ കാണണം. ഇന്ന് വ്യക്തി ജീവിതത്തിൽ സമ്മർദ്ദങ്ങളും സംഘർഷങ്ങളും ഏറിവരികയാണ്. കുമാരീകുമാരന്മാരുടെ പ്രശ്നങ്ങൾ, കുടുംബബന്ധങ്ങളിലെ ഇടർച്ചകൾ, തൊഴിൽ രംഗത്തും മറ്റുമുള്ള സംഘർഷങ്ങൾ, രോഗവും വിരഹവും വരുത്തുന്ന ആഘാതങ്ങൾ ഇങ്ങനെ വിവിധ പ്രശ്നങ്ങളിൽ നട്ടംതിരിയുന്നവർ സഭാ ശുശ്രൂഷകനെ സമീപിക്കുന്നത് തികഞ്ഞ പ്രതീക്ഷയോടെയാണ്. അപ്പോൾ ഒഴിഞ്ഞുമാറാനോ ഉപശാന്തി പറയാനോ പാടില്ല. ദൈവം തരുന്ന ഒരവസരമായി കരുതി പ്രാർത്ഥനാപൂർവ്വം ഈ "ശുശ്രൂഷയ്ക്കു" സന്നദ്ധമാകണം.

## പാഠം 3

# കുമാരീ കുമാരന്മാരുടെ പ്രശ്നങ്ങൾ

❑ പരിവർത്തന ഘട്ടം ❑ ശാരീരികമായ മാറ്റങ്ങൾ ❑ മാനസികമായ മാറ്റങ്ങൾ ❑ മാതാപിതാക്കൾക്കുള്ള ബോധവൽക്കരണം ❑ കൗമാരപ്രായക്കാരെ ലക്ഷ്യമാക്കി പരിപാടികൾ

മനുഷ്യജീവിതത്തിലെ നിർണ്ണായക ഘട്ടമാണ് കൗമാരപ്രായം. പന്ത്രണ്ടു വയസ്സു മുതൽ പത്തൊൻപതു വരെയുള്ള ഘട്ടത്തിന് "ടീൻ ഏയ്ജ്" (Teen age) എന്നു പറയുന്നു. യഹൂദ സമൂഹത്തിൽ പന്ത്രണ്ട് വയസ്സ് എത്തുന്ന ഒരു ബാലൻ ന്യായപ്രമാണ പഠനം പൂർത്തിയാക്കിയിരിക്കും. കൂടാതെ ഒരു തൊഴിൽ തെരഞ്ഞെടുക്കുന്നതും ഈ പ്രായത്തിലാണ്. പെൺകുട്ടികൾ 'താരുണ്യ'ത്തിലേക്കു കടന്ന് വിവാഹിതരാകുന്നതും പന്ത്രണ്ടു വയസ്സിൽ തന്നെ. നമ്മുടെ സമൂഹത്തിൽ പ്രായപൂർത്തിയ്ക്കുള്ള വയസ്സ് പതിനെട്ടാണ്.

കൗമാരപ്രായം പിൽക്കാല ജീവിതത്തിന് അടിത്തറയിടുന്ന ഘട്ടമായി കരുതപ്പെടുന്നു. പല സ്വഭാവങ്ങൾക്കും, പരിചയങ്ങൾക്കും ഇവിടെ തുടക്കം കുറിക്കുന്നു. ഒരു കെട്ടിടത്തിന്റെ അടിത്തറ ബലമുള്ളതല്ലെങ്കിൽ ആ കെട്ടിടം കാറ്റും കോളും നിറഞ്ഞ സാഹചര്യത്തിൽ നിലംപരിചാകും എന്നതു പോലെ കൗമാരപ്രായം നല്ല പരിചയങ്ങൾക്കും പരിശീലനങ്ങൾക്കും വിധേയമാക്കപ്പെട്ടില്ല എങ്കിൽ ജീവിതം അപചയത്തിലാകാനാണു സാധ്യത.

### 1. പരിവർത്തന ഘട്ടം

ബാല്യം വിട്ട് കൗമാരത്തിലേക്കു കടക്കുമ്പോൾ ശാരീരികവും മാനസികവുമായ പരിവർത്തനം സംഭവിക്കുന്നു. അതു താരതമ്യേന വളരെ വേഗത്തിലാണ്. ബാല്യം പിന്നിട്ടുവെങ്കിലും, ആ പ്രായത്തിന്റെ പല ചാപല്യങ്ങളും തുടരാം. യൗവനത്തിന്റെ പടിവാതിലിൽ എത്തിയതുകൊണ്ട് അതിന്റെ ചില ലക്ഷണങ്ങളും ഉണ്ടാകും. അതുകൊണ്ട് അവർ വവ്വാലിന്റെ അവസ്ഥയിലാണെന്നു ചിലർ ചിത്രീകരിക്കുന്നു; മൃഗവുമല്ല, പക്ഷിയുമല്ല. എന്നാൽ മൃഗത്തിന്റെ ചില സ്വഭാവങ്ങളും പക്ഷിയുടെ ചില സ്വഭാവങ്ങളും ഉണ്ടു താനും. കൗമാരക്കാരൻ/ക്കാരി യൗവനത്തിലെത്തിയെന്നുള്ള ഭാവത്തിലായിരിക്കും ചിലപ്പോൾ വർത്തിക്കുന്നത്. ആൺകുട്ടികളാണെങ്കിൽ ശ്മശ്രുക്കൾ തീപ്പെട്ടിക്കൊള്ളികൊണ്ട് കറപ്പിച്ച് പ്രായത്തിൽ മികവു കാട്ടാൻ വെമ്പുന്നതു കാണാം. ചില കുട്ടികൾ പുകവലിയ്ക്കുന്നതു തന്നെ, താൻ ബാല്യം പിന്നിട്ടു എന്നു വെളിപ്പെടുത്താനുള്ള സാഹസത്തിലായിരിക്കും. മാതാപിതാക്കളോടും മറ്റു മുതിർന്നവരോടും ചിലപ്പോൾ തുറന്നടിക്കും. "ഞാനിപ്പോൾ ഒരു കൊച്ചു കുട്ടിയാണെന്നാണോ നിങ്ങൾ കരുതുന്നത്?" "എനിക്കെന്റെ കാര്യങ്ങളൊക്കെ ചെയ്യാനറിയാം." ഇങ്ങനെ താൻ



"മേജറായി" എന്നവകാശപ്പെട്ടു കൊണ്ട് പലതും പറയുകയും പ്രവർത്തിക്കുകയും ചെയ്യും. എന്നാൽ അതേ സമയം അപക്വങ്ങളായ പ്രസ്താവനകളും ചെയ്തികളും നടത്തുകയും "പിള്ള കളി" മാറിയിട്ടില്ലാത്തവരെപ്പോലെ വർത്തിക്കുകയും ചെയ്യും.

### 2. ശാരീരികമായ മാറ്റങ്ങൾ

ശാരീരികമായ വളർച്ച വളരെ ദ്രുതഗതിയിലാണ്. അതിനുള്ള പ്രധാന കാരണം ചില ഹോർമോണുകളുടെ പ്രവർത്തനമാണ്. മാംസപേശികൾ കൂടുതൽ ദൃഢതരമാകുന്നു. ലൈംഗികാവയവങ്ങൾ പുഷ്ടി പ്രാപിക്കുകയും, ലൈംഗികാസക്തി അങ്കുരിക്കുകയും ചെയ്യുന്നു. ആൺകുട്ടികൾക്ക് ശ്മശ്രുക്കൾ ഉണ്ടാകുന്നു. പെൺകുട്ടികൾക്ക് ആർത്തവമുറ ആരംഭിക്കുന്നു. ആൺകുട്ടികൾക്ക് സ്വപ്നസ്ഖലനം സംഭവിക്കുകയും ചെയ്യുന്നു. ശബ്ദത്തിനും മാറ്റമുണ്ടാകുന്നു. പെൺകുട്ടികളാണ് ഈ ഘട്ടത്തിൽ ശാരീരികമായി വേഗത്തിൽ വളരുന്നത്.

ആൺകുട്ടികൾ എന്തെങ്കിലും പ്രവൃത്തികളിൽ വ്യാപൃതരാകുവാൻ താല്പര്യമെടുക്കുന്നു. ഭവനത്തിനുള്ളിൽ അടങ്ങിക്കഴിയുക അവർക്കു പ്രയാസമാണ്. ശരീരത്തിന്റെ ഊർജം എന്തെങ്കിലും പരിപാടികൾക്കായി വിനിയോഗിക്കുവാൻ ഇഷ്ടപ്പെടുന്നു. കായിക വിനോദങ്ങൾ ഹരം പിടിപ്പിക്കുന്നവയാണ്. ആൺ പെൺ ആകർഷണം ഈ പ്രായത്തിൽ വളരെ ശക്തമാണ്. ഹോർമോൺ വളർച്ചയാണിതിനു കാരണം. എതിർ ലിംഗത്തിൽപ്പെട്ടവരുടെ ശ്രദ്ധയാകർഷിക്കാൻ എന്തെങ്കിലും പറയുകയോ പ്രവർത്തിക്കുകയോ ചെയ്യും. ചിലപ്പോൾ അത് നിർദ്ദോഷങ്ങളല്ലാതെയും വരാം. ലൈംഗിക വൈകൃതങ്ങൾക്കുള്ള പ്രലോഭനങ്ങളും ഈ ഘട്ടത്തിൽ ഉണ്ടാകും.

### 3. മാനസികമായ മാറ്റങ്ങൾ

ഈ പ്രായത്തിൽ ജിജ്ഞാസ വളരെ വർദ്ധിക്കുന്നു. എന്തും അറിയുവാനുള്ള അഭിവാഞ്ഛ പ്രകടിപ്പിക്കുന്നു. മാനസികമായ വളർച്ചയ്ക്ക് ഇതാവശ്യമാണ്. ദൈവദത്തമായ ഈ അഭിരുചിയാണ് പഠനത്തിനും ഗവേഷണത്തിനുമെല്ലാം പ്രേരണയും പ്രചോദനവും നൽകുന്നത്. പലരും പുസ്തക പാരായണത്തിൽ കൂടി അറിവിന്റെ ചക്രവാളം വികസിപ്പിക്കുന്നു. കൗമാരപ്രായത്തിൽ ധാരണാശേഷിയും ഓർമ്മശക്തിയും ഉച്ചകോടിയിലാണ്. പഠനകാര്യങ്ങളിൽ അത് ഏറെ പ്രയോജനപ്പെടുകയും ചെയ്യുന്നു.

അന്വേഷണ കൗതുകം, ഏതും എന്തും ചോദ്യം ചെയ്യാനുള്ള സ്വഭാവത്തിലേക്കു നയിക്കാം. ബാല്യത്തിൽ കേൾക്കുന്നതെന്തും അപ്പാടെ വിശ്വസിക്കുമായിരുന്നു. ഒരു വസ്തുതയുടെ സംഭാവ്യതയെപ്പറ്റിയോ

ന്യായാന്യായങ്ങളെപ്പറ്റിയോ ചോദ്യം ചെയ്യുമായിരുന്നില്ല. എന്നാൽ കൗമാരപ്രായത്തിൽ അങ്ങനെയല്ല. എന്തുകൊണ്ട്? എങ്ങനെ? ഇത്തരത്തിലുള്ള ചോദ്യങ്ങൾ ഓരോന്നിനെപ്പറ്റിയും ഉയർത്താതിരിക്കയില്ല. ചിലപ്പോൾ മാതാപിതാക്കൾക്കും മറ്റു മുതിർന്നവർക്കും അസുഖകരങ്ങളായ ചോദ്യങ്ങൾ തന്നെ ഉന്നയിക്കപ്പെടാം. സഭയിലെ പല അനുഷ്ഠാനങ്ങളെപ്പറ്റിയും അടിസ്ഥാന വിശ്വാസങ്ങളെപ്പറ്റിയും സംശയങ്ങളും ചോദ്യങ്ങളും ഉയർത്താം. അപ്പോൾ "തല തിരിഞ്ഞ ചെറുപ്പക്കാർ" എന്നു പറഞ്ഞ് അവരെ പുച്ഛിക്കുവാനോ അവഗണിക്കാനോ പാടില്ല. കാര്യകാരണ സഹിതം ചിന്തിക്കുവാനുള്ള അവരുടെ കഴിവാണ് ചോദ്യം ചെയ്യലിന്റെ പിമ്പിലുള്ളത്.

(b) ഈ പ്രായത്തിൽ മാതാപിതാക്കന്മാരിൽ നിന്നും സ്വതന്ത്രരായി സ്വന്ത വ്യക്തിത്വം വളർത്തണമെന്നാഗ്രഹിക്കുന്നു. പക്വമതികളായ മാതാപിതാക്കന്മാർ മക്കളെ അതിനു വേണ്ടി പ്രോത്സാഹിപ്പിക്കുക മാത്രമെ ചെയ്യുകയുള്ളു. എന്നാൽ അങ്ങനെയല്ലാത്ത മാതാപിതാക്കന്മാർ, സ്വാതന്ത്ര്യത്തിനായി വെമ്പൽ കൊള്ളുന്ന മക്കളെ ശക്തിയും അധികാരവും ഉപയോഗിച്ച് അനുസരിപ്പിക്കുന്നു. ഇതു മുഖാന്തരം മാതാപിതാക്കളും മക്കളും ഒരുപോലെ ദുഃഖിതരാകുന്നു. സ്വാതന്ത്ര്യത്തിനാഗ്രഹിക്കുന്ന ചില കുട്ടികൾ വീടു വിട്ടു പോയെന്നു വരും. അതവരെ തെറ്റായ താവളങ്ങളിൽ എത്തിക്കാൻ ഇടയാക്കുന്നു. മറ്റു ചിലർ വീടു വിട്ടു പോകുന്നില്ലെങ്കിലും മാനസികമായി തടവറയിൽ കഴിയുന്ന ഭാവത്തിലാണ്. ആരുമായും സഹകരിക്കാതെയും ഒറ്റപ്പെട്ടും വീടിനുള്ളിൽ കഴിയും. ഇത്തരക്കാർ മയക്കുമരുന്നിന് അടിമപ്പെടാൻ ഏറെ സാധ്യതയുണ്ട്.

(c) കൂട്ടം ചേരാനുള്ള താല്പര്യം ഉൽക്കടമാണ് (Herd instinct). കൂട്ടു ചേരാനുള്ള താല്പര്യം എല്ലാ മനുഷ്യർക്കുമുള്ളതാണ്. കാരണം ദൈവം മനുഷ്യനെ സൃഷ്ടിച്ചത് ഒരു സാമൂഹ്യജീവിയായിട്ടാണ്. കൗമാരത്തിലേക്കു കടക്കുമ്പോൾ സമപ്രായക്കാരായ ചങ്ങാതികളുമായി കൂടുതൽ അടുക്കുവാനും ഗാഢസമ്പർക്കം പുലർത്തുവാനും താല്പര്യം ഉണ്ടാകുന്നു. പാശ്ചാത്യ സമൂഹങ്ങളിൽ ഈ പ്രായത്തിലുള്ളവരുടെ കൂട്ടങ്ങൾ (gang) പലപ്പോഴും പ്രശ്നങ്ങൾ സൃഷ്ടിക്കുന്നു. കൊലയും, അക്രമവും, ഭീകരപ്രവൃത്തികളും നടത്തി കിടിലം സൃഷ്ടിക്കുന്ന കൗമാരകൂട്ടങ്ങളുണ്ട്. ശിഥില കുടുംബങ്ങളിൽ നിന്നുള്ളവരാണ് അവരിൽ അധികവും. ഏതാണ്ട് 50 ശതമാനത്തിലധികം കുട്ടികൾ ഒരു രക്ഷകർത്താവ് (One Parent Child) മാത്രമുള്ളവരാണ്. അവരുടെ മാതാവോ പിതാവോ വിവാഹമോചനം നേടി മക്കളെ ഉപേക്ഷിച്ച് പോയവരായിരിക്കും. ആ സ്ഥിതിവിശേഷം ഇതുവരെ ഇവിടെ എത്തിയിട്ടില്ല എന്നാശ്വസിക്കാമെങ്കിലും തകരുന്ന കുടുംബങ്ങൾ വർദ്ധിച്ചു വരുന്നു. അവരുടെ മക്കൾ നേരിടുന്ന മാനസിക സംഘർഷം അവരുടെ ഭാവിയെ സാരമായി ബാധിക്കും.



"Herd instinct"- കൂട്ടം ചേരാനുള്ള അഭിലാഷം നല്ലതാണ്. ഒരേ പ്രായത്തിലും, അനുഭവത്തിലുമുള്ളവർ ഒരുമിച്ചു ചേരുന്നതും സൗഹൃദം പുലർത്തുന്നതും ആശയവിനിമയം ചെയ്യുന്നതും എല്ലാം നല്ലതാണ്. അതിനാണ് ഇടവക തലത്തിൽ അനുയോജ്യമായ സംഗമങ്ങളും സംഘടനകളും ഉണ്ടാകേണ്ടത്.

(4) ആത്മീയമായി വീരാരാധനയുടെ ഘട്ടമാണ്: ഈ പ്രായത്തിൽ ചില വ്യക്തികളെ വീരപുരുഷന്മാരായി/വനിതകളായി കാണുന്നു. അവരെപ്പറ്റിയുള്ള ആദരവും, അഭിമാനവും അളവറ്റതായിരിക്കും. അവരെ പലതിലും അനുകരിക്കുവാൻ വെമ്പൽ കൊള്ളും. ചിലർക്ക് സിനിമാ താരങ്ങളായിരിക്കും വീര പുരുഷന്മാർ. മറ്റു ചിലർക്ക് കായിക താരങ്ങളോ, സാഹിത്യ നായകന്മാരോ ആകാം. അവരുടെ ചിത്രങ്ങൾ മുറിയിൽ ഒട്ടിച്ചുവയ്ക്കും; അവരുടെ വസ്ത്രധാരണവും, സംഭാഷണരീതിയും, പെരുമാറ്റങ്ങളും ഒക്കെ അനുകരിച്ചെന്നു വരും. ചുരുക്കം ചിലർക്ക് സഭാപ്രവർത്തകരോ, ആത്മീയ നേതാക്കളോ വീരനായകന്മാരായെന്നു വരാം. അവരുമായി ബന്ധം പുലർത്താനും, അവരുടെ മാതൃകയെ പിന്തുടരാനും മറ്റും ശ്രമിച്ചേക്കാം.

കൗമാര പ്രായത്തിലെ ഈ വീരാരാധന (Hero worship) യൗവനത്തിലേക്കു കടക്കുമ്പോൾ തുടരാറില്ല. അപ്പോഴേയ്ക്കും വേറെ താല്പര്യങ്ങളും കർത്തവ്യങ്ങളുമെല്ലാം മുമ്പിലെത്തും. സഭാ ശുശ്രൂഷകർ കൗമാരപ്രായക്കാരുടെ സ്വഭാവ പ്രത്യേകതകളെ അറിഞ്ഞിരിക്കേണ്ടതാണ്.

കൗമാരപ്രായക്കാർ പലപ്പോഴും ആദർശവാദികളായി കാണപ്പെടുന്നു. പ്രായോഗിക പരിജ്ഞാനം നേടിയിട്ടില്ലാത്തതുകൊണ്ടും, ജീവിത യാഥാർത്ഥ്യങ്ങളുമായി അധികം ബന്ധപ്പെട്ടിട്ടില്ലാത്തതുകൊണ്ടും ആദർശങ്ങളെ ഉയർത്തിപ്പിടിക്കാൻ എളുപ്പമുണ്ട്. മുതിർന്നവരിൽ, ആദർശങ്ങൾക്കു വിപരീതമായി എന്തെങ്കിലും കണ്ടാൽ, ഇവർ ശക്തമായി പ്രതികരിക്കും; അസഹിഷ്ണുതയും, വിമർശനവും ഉയർത്തും. പല സാഹചര്യങ്ങളുമായി ഏറ്റുമുട്ടി നിരാശപ്പെടുമ്പോഴാണ്, സംഗതികൾ സങ്കൽപിക്കുന്നതു പോലെയല്ല എന്നു അവർക്കു മനസ്സിലാകുന്നത്. അനുഭവത്തിൽ കൂടിയാണ് യാഥാർത്ഥ്യങ്ങൾ തിരിച്ചറിയുന്നത്. അതിനു സമയം വേണ്ടി വരും.

കൗമാരപ്രായക്കാരുടെ ശാരീരികവും, മാനസികവും, ആത്മികവുമായ പ്രത്യേകതകളെക്കുറിച്ചാണ് നാമിതു വരെ ചിന്തിച്ചത്. ദ്രുതഗതിയിലുള്ള പരിവർത്തനത്തിന്റെ ഘട്ടമാണെന്നു നാം കണ്ടു. അതു മുഖാന്തരം പല പ്രശ്നങ്ങൾ അവർ അഭിമുഖീകരിക്കുന്നു. അവർ മാത്രമല്ല, അവരുടെ മാതാപിതാക്കളും രക്ഷകർത്താക്കളും പ്രയാസപ്പെടുന്നു. ഇവിടെയാണ് സഭാ ശുശ്രൂഷകരുടെ സ്ഥാനം ചിന്തിക്കേണ്ടത്. രോഗം വന്നു ചികിത്സിക്കുന്നതിനേക്കാൾ ഉത്തമം രോഗം വരാതെ സൂക്ഷിക്കുന്നതാണ്. ആരോഗ്യ

രംഗത്ത് ഇന്നും പ്രതിരോധ പദ്ധതികൾക്ക് കൂടുതൽ പ്രാധാന്യം നൽകുന്നു. അതുപോലെ കുമാരീകുമാരന്മാർ പ്രശ്നങ്ങളിലേക്ക് വഴുതി പോകാതെ വണ്ണം കരുതലും സൂക്ഷ്മതയും പുലർത്തുകയാണാവശ്യം. അതു സാധിക്കത്തക്കവണ്ണം മാതാപിതാക്കന്മാർക്ക് ബോധവൽക്കരണം നടത്തണം.

### മാതാപിതാക്കന്മാർക്കുള്ള ബോധവൽക്കരണം

ഇടവകകളിൽ കൺവൻഷൻ, ഇടവകദിനം, പെരുന്നാൾ ഇങ്ങനെ പൊതുവായി നടത്തുന്ന പരിപാടികളോടനുബന്ധിച്ചു, ബോധവൽക്കരണ സെമിനാറുകൾ സംഘടിപ്പിക്കാം. പുറത്തു നിന്നുള്ള പ്രഭാഷകരെ ക്രമീകരിക്കുന്നത് ജനങ്ങളുടെ താല്പര്യം വർദ്ധിക്കാൻ കാരണമാകും. ഏറ്റവും ശ്രദ്ധിക്കേണ്ട കാര്യം ഭവനാന്തരീക്ഷമാണ്. പിതാവ് മദ്യപനും കലഹപ്രിയനുമെങ്കിൽ, അവിടെ വളരുന്ന കുട്ടികൾക്ക് അരക്ഷിതഭാവമനുഭവപ്പെടും. അവർ വീടിനു പുറത്തുള്ള സുരക്ഷാകേന്ദ്രങ്ങൾ (വ്യക്തികളോ, സംഘമോ) ആശ്രയിച്ചെന്നു വരും. അമിതമായ നിയന്ത്രണങ്ങളും, കർശനമായ നിയമങ്ങളും, ഭവനത്തിൽ അനുഭവപ്പെട്ടാൽ, അതിനെതിരായി ശബ്ദമുയർത്താനും, ധിക്കാരത്തിന്റെ പാതയിലേക്കു വഴുതുവാനും കാരണമാകും. ഏതിനും മിതത്വമാണാവശ്യം. മാതാപിതാക്കന്മാരുമായി ഹൃദയം തുറന്നു പറയാൻ തക്ക അടുപ്പവും സ്വാതന്ത്ര്യവും ഉണ്ടായിരിക്കേണ്ടതാണ്. ചിലപ്പോൾ പിതാവിനോടു അത്തരത്തിലുള്ള ബന്ധമില്ലെങ്കിലും മാതാവിനോടുണ്ടാകും. രണ്ടു പേരുമായിട്ട് അടുപ്പം പുലർത്തുന്നില്ല എങ്കിൽ കാരണം കണ്ടുപിടിച്ച് പരിഹാരം വരുത്തേണ്ടതാണ്. പെൺകുട്ടികൾ അമ്മമാരുമായിട്ടാണ് എല്ലാ കാര്യങ്ങളും ചർച്ച ചെയ്യാറുള്ളത്. എന്തു പ്രശ്നം നേരിട്ടാലും അതു പങ്കുവയ്ക്കുവാനുള്ള പ്രോത്സാഹനം കുട്ടികൾക്ക് ലഭിക്കണം. എപ്പോഴും അവരെ കുറ്റപ്പെടുത്തുകയും ശാസിക്കുകയും ചെയ്തുകൊണ്ടിരുന്നാൽ, അടുത്തുവന്നു ഹൃദയം തുറക്കാൻ അവർ സന്നദ്ധമാവുകയില്ല.

കുട്ടികളുമായി ദിവസവും കുറെ സമയം ചെലവിടാൻ സൗകര്യം മാതാപിതാക്കന്മാർ കണ്ടെത്തണം. ഭക്ഷണസമയം, കുടുംബാരാധനയ്ക്കു മുമ്പോ പിമ്പോ ഉള്ള സമയം ഇവയാണ് അനുയോജ്യം. ഓരോ ദിവസത്തെയും അനുഭവങ്ങൾ കേൾക്കുന്നതിനും പറയുന്നതിനുമുള്ള വേദിയാണ്. അവിടെ പ്രോത്സാഹനങ്ങളും അഭിനന്ദനങ്ങളും ഉണ്ടാകണം; തിരുത്തലുകളും മാർഗ്ഗനിർദ്ദേശങ്ങളും പ്രസക്തമാണ്. കുട്ടികൾക്കു സമയം കൊടുക്കാൻ കഴിയാത്തതിനു പരിഹാരമായി ആവശ്യത്തിലധികം പണം കൊടുക്കുന്ന മാതാപിതാക്കന്മാരുണ്ട്. അവരുടെ മക്കൾ തെറ്റിപ്പോകുന്നെങ്കിൽ അതിശയിക്കാനില്ല.

മാതാപിതാക്കളുടെ സ്നേഹം ലഭിക്കാത്ത കുട്ടികൾ മറ്റാരിൽ നിന്നെങ്കിലും അതു ലഭിക്കുമ്പോൾ, ആ കേന്ദ്രത്തിലേക്ക് ആകർഷിക്കപ്പെടും.



ചിലപ്പോൾ അത് എതിർ ലിംഗത്തിൽപെട്ട വ്യക്തിയായിരിക്കും. പ്രത്യേകിച്ച് കൗമാരപ്രായത്തിൽ ലൈംഗിക വികാരങ്ങൾ ഉണർത്തപ്പെടുന്ന ഘട്ടമാണല്ലോ.

കുട്ടികളിൽ ഉണ്ടാകുന്ന പെരുമാറ്റ വ്യതിയാനങ്ങൾ നിരീക്ഷിക്കാൻ മാതാപിതാക്കന്മാർക്കു കഴിയണം. സമർത്ഥനും, എഞ്ചിനിയറിങ്ങ് വിദ്യാർത്ഥിയുമായ ഏക മകൻ, തീവണ്ടിപ്പാളത്തിൽ തല വച്ച് ആത്മഹത്യ ചെയ്തതിനു ശേഷം, മാതാപിതാക്കന്മാർ വിലപിച്ചത് ഓർക്കുന്നു! “കുറെ ആഴ്ചകളായി അവന്റെ പെരുമാറ്റത്തിൽ ചില വ്യത്യാസങ്ങൾ ദൃശ്യമായിരുന്നു. പക്ഷേ അതു ഞങ്ങൾ സാരമാക്കിയില്ല.” അതാണ് അവർക്കു പറ്റിയ പരാജയം. അധിക സമയം മുറി അടച്ചിട്ട് ഏകാന്തതയിൽ കഴിയുമ്പോൾ, സംസാര രീതിയിലും പെരുമാറ്റത്തിലും മാറ്റങ്ങൾ കാണുമ്പോൾ, കണ്ണും കാതുമുള്ള മാതാപിതാക്കന്മാർ അത് ശ്രദ്ധിച്ച്, അതനുസരിച്ച് പ്രതികരിക്കണം.

### കൗമാര പ്രായക്കാരെ ലക്ഷ്യമാക്കി പരിപാടികൾ

സഭാ ശുശ്രൂഷകൻ മാതാപിതാക്കൾക്കു ബോധവൽക്കരണ പരിപാടികൾ ആവിഷ്ക്കരിക്കുന്നതു പോലെ തന്നെ കുട്ടികൾക്കും ഇടവക തലത്തിൽ പലതും ചെയ്യാനുണ്ട്. പ്രശ്നക്കാരനായിത്തീരുന്ന കുട്ടിയെ കണ്ടു കൗൺസലിങ്ങ് നടത്തേണ്ടത് ആവശ്യമാണ്. സഭാ ശുശ്രൂഷകനുമായി അടുപ്പവും സൗഹൃദവും ഉണ്ടെങ്കിൽ കാര്യം എളുപ്പമായിരിക്കും. എന്നാൽ പല സഭാ ശുശ്രൂഷകരും കുട്ടികളിൽ നിന്ന് അകന്നു നിൽക്കുന്നവരാണ്. അവരുമായി ചങ്ങാത്തം പുലർത്തുന്നത് തന്റെ ഗൗരവത്തിനും പദവിക്കും ചേർന്നതല്ല എന്നു പോലും ധരിച്ചു വച്ചിട്ടുള്ളവരുണ്ട്.

പ്രശ്നക്കാരായിത്തീരുന്നവർ ചുരുക്കമായിരിക്കും. പൊതുവെ കുമാരീകുമാരന്മാരെപ്പറ്റി സഭാ ശുശ്രൂഷകന് കരുതലും ഉൽക്കണ്ഠയുമുണ്ടായിരിക്കണം. അവരെ നേരായപാതയിൽ നയിക്കുന്നതിനും, ആത്മീയ കാര്യങ്ങളിൽ ഉത്സാഹികൾ ആക്കുന്നതിനും പദ്ധതികൾ ആവിഷ്ക്കരിക്കണം. അവരുമായി വ്യക്തിപരമായ ബന്ധം ആവശ്യമാണ്. അവരുടെ മനഃശാസ്ത്രമറിയുകയും, അഭിരുചികൾ മനസ്സിലാക്കുകയും ചെയ്താൽ അടുക്കുവാൻ എളുപ്പമാണ്.

ലൈംഗിക വികാരങ്ങൾ ഉണരുന്ന ഘട്ടമായതു കൊണ്ട് ആ വിഷയത്തിൽ ശരിയായ ബോധവൽക്കരണമാവശ്യമാണ്. സെക്സ് എന്നുള്ളത് മ്ലേച്ഛമായ ഒന്നല്ല എന്നും, അതു ദൈവദത്തമായ ഒരു വരദാനമാണെന്നും അറിയേണ്ടതുണ്ട്. അതെപ്പറ്റിയുള്ള അജ്ഞതയും തെറ്റായ ധാരണകളും അനേകം ചെറുപ്പക്കാരെ കുഴപ്പത്തിൽ ചാടിക്കുന്നു. സ്വയംഭോഗം, സ്വവർഗ്ഗരതി എന്നിങ്ങനെയുള്ള പല വൈകൃതങ്ങളിലും വേഴ്ചകളിലും ഏർപ്പെടുന്നതിന് പ്രേരണയുണ്ടാകുന്നു. സമൂഹത്തിൽ വന്നിരിക്കുന്ന മാറ്റം,

ആൺകുട്ടികളും പെൺകുട്ടികളും അടുത്തിടപഴകുവാനുള്ള അവസരങ്ങൾ ഒരുക്കിക്കൊടുക്കുന്നു. മാധ്യമങ്ങളുടെ തെറ്റായ സ്വാധീനം വഴിപിഴപ്പിക്കുന്ന വിധത്തിലാണ്. ഈ സാഹചര്യത്തിൽ "സെക്സ് എഡ്യൂക്കേഷനുള്ള" അവസരം ഉണ്ടാക്കിക്കൊടുക്കണം. വിദഗ്ധരായ ആളുകൾ നയിക്കുന്ന ക്ലാസ്സുകളും ചർച്ചകളും സംഘടിപ്പിക്കണം. അതിനു പറ്റിയ നേതാക്കൾ ഇന്നു ധാരാളമുണ്ട്.

കുമാരീകുമാരന്മാരുടെ ഒരു പ്രത്യേകതയായി നാം കണ്ടത് അവർ കർമ്മപദ്ധതികൾ ഇഷ്ടപ്പെടുന്നു എന്നുള്ളതാണ്. അവരുടെ ഊർജ്ജം വിന്യസിക്കുവാൻ സഹായിക്കുന്ന കായിക മത്സരങ്ങൾ, സേവനപരിപാടികൾ തുടങ്ങിയവ സംഘടിപ്പിക്കാം. കൂട്ടുചേരാനുള്ള അഭിനിവേശം വളരെ ഉൽക്കടമാണെന്നു നാം കണ്ടു. അതു കണക്കിലെടുത്ത് സംഗമങ്ങളും വിനോദയാത്രകളും മറ്റും ക്രമീകരിക്കാം. ചില കൈത്തൊഴിൽ പരിശീലനപദ്ധതികളും സ്വാഗതാർഹമായിരിക്കും.

സമ്മേളനങ്ങൾ സംഘടിപ്പിക്കുമ്പോൾ, അവർക്കു അഭിപ്രായ പ്രകടനം നടത്താനും ചർച്ചകൾ നയിക്കാനും അവസരം നൽകണം. സംഗീതപരിപാടി ഈ പ്രായക്കാരെ വളരെ ആകർഷിക്കുന്ന ഒന്നാണ്. ഗായക സംഘങ്ങളിൽ പങ്കാളിത്തം നൽകുന്നതിൽ ഉപരി ചില സംഗീത വിരുന്നുകൾ ഒരുക്കുവാനുള്ള ചുമതല അവരെ ഏല്പിക്കാം. പാശ്ചാത്യരെ അന്ധമായി അനുകരിച്ചുകൊണ്ടുള്ള "റോക്ക് മ്യൂസിക്ക്" "പോപ്പ് മ്യൂസിക്ക്", "സിനിമാറ്റിക്ക് ഡാൻസ്", "ബ്രേക്ക് ഡാൻസ്" തുടങ്ങിയവ നമ്മുടെ പള്ളിയുടെ അന്തരീക്ഷത്തിനും നമ്മുടെ സാംസ്കാരിക പൈതൃകത്തിനും യോജിച്ചതല്ല.

സഭാ ശുശ്രൂഷകൻ കുമാരീകുമാരന്മാരെ വെറും "പിള്ളേരായി" അവഗണിക്കാതെ അവരുടെ സ്ഥാനം അംഗീകരിച്ചാദരിക്കണം. അവരുടെ കാര്യത്തിൽ ശ്രദ്ധ വച്ച് ഇടവക തലത്തിൽ പരിപാടികൾ ആസൂത്രണം ചെയ്യണം. അതു വഴി കുടുംബങ്ങൾക്കും, ഇടവകകൾക്കും വലിയ സേവനമായിരിക്കും നടത്തുന്നത്.

## പാഠം 4

# സഭാ ശുശ്രൂഷകനും രോഗികളും

❑ ശ്രദ്ധിക്കേണ്ട ചില കാര്യങ്ങൾ ❑ തൈലാഭിഷേകവും കുർബ്ബാനാനുഭവവും

മനുഷ്യ ജീവിതത്തിന്റെ ഭാഗമായിത്തീർന്നിട്ടുള്ള ഒന്നാണ് രോഗം. ജനനം മുതൽ മരണം വരെ ഒരു രോഗവും ബാധിക്കാതെ ജീവിച്ചിട്ടുള്ളവർ ആരും തന്നെ ഉണ്ടായിരിക്കയില്ല. പല വിധത്തിലും തരത്തിലുമുള്ള രോഗങ്ങൾ നമ്മെ നേരിടുന്നു. രോഗാണുക്കളും വൈറസുകളും മൂലം ഉളവാകുന്നവയാണ് പലതും. അതല്ലാതെ വൈകാരിക കാരണങ്ങളിൽ നിന്നുളവാകുന്നവയും കുറവല്ല. ശാസ്ത്രരംഗത്ത് ഏറെ പുരോഗതി പ്രാപിച്ചിട്ടും ഇന്നും കാരണങ്ങളും പ്രതിവിധികളും കണ്ടെത്താൻ കഴിയാത്ത ചില രോഗങ്ങൾ മനുഷ്യരാശിക്കു ഭീഷണിയായി തുടരുന്നു. വൈദ്യശാസ്ത്രത്തിന്റെ വിവിധ മേഖലകൾ അത്ഭുതാവഹമായ നേട്ടങ്ങൾ വരിച്ചിട്ടുള്ളതിനെ വിസ്മയത്തോടും അഭിമാനത്തോടും സ്മരിക്കുമ്പോൾത്തന്നെയാണ് നിരാശയുടെ കരിനിഴൽ പടരുന്നത്.

എന്നാൽ രോഗവും കഷ്ടതയും മനുഷ്യനെക്കുറിച്ചുള്ള ദൈവത്തിന്റെ പദ്ധതിയിൽപ്പെട്ടതായിരുന്നില്ല. മനുഷ്യൻ ആരോഗ്യവാനും സന്തുഷ്ടനുമായി ജീവിക്കണമെന്നായിരുന്നു ദൈവോദ്ദേശ്യം. എന്നാൽ മനുഷ്യൻ പാപം ചെയ്ത് ദൈവതേജസ്സ് അഭാവപ്പെട്ടവനായിത്തീർന്നപ്പോൾ തൽഫലമായി കടന്നുവന്നതാണ് രോഗവും കഷ്ടതയും. സന്തോഷപൂർണ്ണമായ പറുദീസായിലെ ജീവിതത്തിൽ രോഗവും കഷ്ടതയും കടന്നുവന്നത് മനുഷ്യന്റെ വീഴ്ചയ്ക്കു ശേഷമാണെന്നു വേദപുസ്തകം സാക്ഷിക്കുന്നു. കല്പന ലംഘിച്ച മനുഷ്യനോടു ദൈവം പറയുന്നു. "നിന്റെ നിമിത്തം ഭൂമി ശപിക്കപ്പെട്ടിരിക്കുന്നു. നിന്റെ ആയുഷ്ക്കാലമൊക്കെയും നീ കഷ്ടതയോടെ അതിൽ നിന്നു അഹോവൃത്തി കഴിക്കും. നിലത്തു നിന്നു നിന്നെ എടുത്തിരിക്കുന്നു. അതിൽ തിരികെ ചേരുവോളം മുഖത്തെ വിയർപ്പോടെ നീ ഉപജീവനം കഴിക്കും." സ്ത്രീയോടുള്ള ദൈവത്തിന്റെ കല്പന: "ഞാൻ നിനക്കു കഷ്ടവും ഗർഭധാരണവും ഏറ്റവും വർദ്ധിപ്പിക്കും. നീ വേദനയോടെ മക്കളെ പ്രസവിക്കും" എന്നായിരുന്നു.

മനുഷ്യന്റെ രക്ഷാപദ്ധതിയിൽ പാപത്തിൽ നിന്നും രോഗത്തിൽ നിന്നും മരണത്തിൽ നിന്നുമുള്ള മോചനം ഉൾക്കൊള്ളുന്നു. രക്ഷാപദ്ധതി പൂർണ്ണമായി, ദൈവരാജ്യം യാഥാർത്ഥ്യമായിത്തീരുമ്പോൾ, 'ദൈവം അവരുടെ കണ്ണിൽ നിന്നും കണ്ണുനീർ എല്ലാം തുടച്ചുകളയും.' 'ഇനി മരണം ഉണ്ടാവുകയില്ല; ദുഃഖവും മുറവിളിയും കഷ്ടതയും ഇനി ഉണ്ടാകുകയുമില്ല' എന്ന

അവസ്ഥ സംജാതമാകും (വെളി. 21:3, 4).

യേശുക്രിസ്തു ദൈവരാജ്യം പ്രസംഗിച്ചുകൊണ്ടാണ് പരസ്യ ശുശ്രൂഷ ആരംഭിക്കുന്നത്. ദൈവരാജ്യാഗമനത്തിന്റെ അടയാളമായി അവിടുന്നു പിശാചുക്കളെ ബഹിഷ്ക്കരിക്കുകയും രോഗികളെ സുഖപ്പെടുത്തുകയും ചെയ്തു. ശിഷ്യന്മാരെ പ്രേഷിതവൃത്തിക്കായി അയയ്ക്കുമ്പോഴും ഇതേ ദൗത്യം നിർവ്വഹിക്കാനായിരുന്നു നിയോഗം (മത്താ. 10:7,8). എഴുപതു പേർക്കു കൊടുത്ത കല്പനയിലും രോഗികളെ സുഖപ്പെടുത്തണമെന്നുള്ള നിർദ്ദേശം കാണാം (ലൂക്കോ. 10:9). അപ്പോസ്തോലന്മാരുടെ ശുശ്രൂഷയിൽ രോഗശാന്തി ഉൾപ്പെട്ടിരുന്നു. യാക്കോബു ശ്ലീഹാ എഴുതിയ ലേഖനത്തിൽ കശീശന്മാർ രോഗികൾക്കു തൈലാഭിഷേക ശുശ്രൂഷ നടത്തുന്നതിനെപ്പറ്റി വിവരിക്കുന്നുണ്ട് (യാക്കോ. 5: 14, 15).

സഭയുടെ പിൽക്കാല ചരിത്രത്തിൽ രോഗസൗഖ്യത്തിനായി പ്രത്യേകം ശ്രദ്ധിച്ചുവെന്നു കാണാം. അങ്ങനെയാണ് മെഡിക്കൽ മിഷൻ പ്രസ്ഥാനങ്ങൾ വളർന്നു വികസിച്ചത്. ആധുനിക ഘട്ടത്തിലെ കാരിസ്മാറ്റിക്ക് പ്രസ്ഥാനത്തിന്റെയും പെന്തിക്കോസ്റ്റൽ പ്രസ്ഥാനങ്ങളുടെയും ശുശ്രൂഷകളിൽ രോഗശാന്തി എന്നുള്ളത് പ്രധാനപ്പെട്ട ഘടകമാണ്. ഈ പ്രസ്ഥാനങ്ങളിലേക്ക് അനേകരെ ആകർഷിക്കുന്നതു തന്നെ രോഗസൗഖ്യ പ്രത്യാശയാണ്.

സഭാശുശ്രൂഷകരിൽ ജനങ്ങൾക്ക് വിശ്വാസവും പ്രതീക്ഷയുമുണ്ട്. രോഗ പ്രതിസന്ധിയിൽ ഡോക്ടർമാരുടെ സേവനത്തിനും വൈദ്യചികിത്സയ്ക്കുമാണ് പോകുന്നതെങ്കിലും സഭാ ശുശ്രൂഷകരുടെ ഉപദേശങ്ങളും, സാന്ത്വന വാക്കുകളും പ്രാർത്ഥനയും അവർ അംഗീകരിക്കുകയും പ്രതീക്ഷിക്കുകയും ചെയ്യുന്നു. രോഗികൾ മാത്രമല്ല മറ്റു പ്രിയപ്പെട്ടവരും രോഗം കടന്നു വരുമ്പോൾ പല തരത്തിലുള്ള ഭയാശങ്കകൾക്കധീനരാകും. സാമ്പത്തികക്ലേശം ദുർവഹമായി അനുഭവപ്പെടുന്ന അനേകരുണ്ട്. അതു വെളിപ്പെടുത്തുവാൻ അഭിമാനബോധം അനുവദിക്കുകയില്ല. സഭാ ശുശ്രൂഷകൻ അക്കാര്യം മനസ്സിലാക്കി പ്രവർത്തിക്കേണ്ടിയിരിക്കുന്നു.

രോഗം വരുത്തിവെയ്ക്കുന്ന പ്രശ്നങ്ങൾ പലതാണ്. ഒന്ന് രോഗിയുടെ സ്വാതന്ത്ര്യം നഷ്ടപ്പെടുന്നതാണ്. കിടക്കയിൽത്തന്നെ അനേക ദിവസങ്ങൾ, ചികിത്സകരുടെ നിർദ്ദേശങ്ങൾ അക്ഷരംപ്രതി അനുസരിച്ച് കഴിയേണ്ടി വരുന്നു. മലമൂത്ര വിസർജനം തുടങ്ങിയ ശാരീരികാവശ്യങ്ങൾക്കുവേണ്ടി പോലും മറ്റുള്ളവരെ ആശ്രയിക്കണം. പുതിയ സാഹചര്യങ്ങളുമായി ഇണങ്ങിച്ചേരാൻ കഴിയാത്തവർ ക്ഷോഭിക്കുകയും കൊച്ചുകുട്ടികളെപ്പോലെ പെരുമാറുകയും ചെയ്തെന്നും വരാം. ഈ അവസരങ്ങളിൽ സഭാ ശുശ്രൂഷകരുടെ സേവനം പ്രയോജനകരമായിരിക്കും.

രോഗം ഏകാന്തതയ്ക്കു കാരണമാകുന്നു. ആശുപത്രിയിലാണെങ്കിലും



ഭവനത്തിലായാലും പലപ്പോഴും രോഗി ഏകാകിയായിരിക്കും. മറ്റുള്ളവർക്ക് എപ്പോഴും രോഗിയുടെ അടുക്കൽ കഴിയുവാൻ സാധ്യമല്ലല്ലോ. ഈ ഏകാന്തതാവസരങ്ങളിൽ രോഗിയെ മറ്റുള്ളവർ ഉപേക്ഷിച്ചുവെന്നോ അവഗണിക്കുന്നുവെന്നോ ഒക്കെ തോന്നാം. രോഗം മൂർച്ഛിച്ചിരിക്കുന്ന അവസ്ഥയിലല്ല, രോഗം കുറഞ്ഞുവരുന്ന അവസരങ്ങളിലാണ് ഇത്തരം ചിന്തകൾ പിടികൂടുന്നത്. ഇവിടെയും സഭാ ശുശ്രൂഷകന്റെ സാന്നിധ്യവും സാന്ത്വനവും സ്വാഗതം ചെയ്യും.

കുറ്റബോധം കൊണ്ട് അസ്വസ്ഥരാകുന്ന രോഗികളുമുണ്ട്. പ്രവർത്തനങ്ങളിൽ മുഴുകി ജീവിക്കുമ്പോൾ ആത്മപരിശോധനയ്ക്ക് അവസരം എടുക്കാറില്ല. എന്നാൽ രോഗബാധിതനായി കിടക്കേണ്ടിവരുമ്പോൾ ജീവിതത്തിലേക്കു തിരിഞ്ഞുനോട്ടം നടത്തുന്നു. സ്വന്തം പ്രവൃത്തികളെക്കുറിച്ചും, പുലർത്തിയിട്ടുള്ള ബന്ധങ്ങളെക്കുറിച്ചുമെല്ലാം ഓർക്കുവാൻ അവസരമാകും. പാപത്തിനുള്ള ശിക്ഷയാണ് രോഗം എന്നൊരു ഭയം എല്ലാവരുടെയും മനസ്സിൽ അടിഞ്ഞു കിടപ്പുണ്ട്. ഇവയും ഇതുപോലുള്ള മറ്റു ഘടകങ്ങളും കൂടി ചേർന്ന്, രോഗിയിൽ അഗാധമായ കുറ്റബോധമുളവാക്കുന്നു. ഇപ്രകാരം കുറ്റബോധം കൊണ്ട് ഉഴലുന്നവർക്ക് സഹായം ലഭിക്കേണ്ടത് ഡോക്ടേഴ്സിൽ നിന്നല്ല; സഭാ ശുശ്രൂഷകരിൽ നിന്നാണ്.

മരണത്തെക്കുറിച്ചുള്ള ഭയമാണ് പല രോഗികളെയും അസ്വസ്ഥരാക്കുന്നത്. കാൻസർ, ഹൃദ്രോഗം, എയ്ഡ്സ് തുടങ്ങിയ രോഗങ്ങളാണ് പിടിപെട്ടിട്ടുള്ളതെങ്കിൽ സുഖപ്രാപ്തി ഏതാണ്ട് അസാധ്യമെന്നു കരുതുന്നു. തനിക്കുള്ള മരണ വാറന്റാണ് എത്തിയിരിക്കുന്നതെന്നോർത്ത് വളരെ ഭയപ്പെടുന്നവരുണ്ട്. അതുകൊണ്ട് കാൻസറാണെങ്കിൽ അക്കാര്യം രോഗിയോടു പറയുക തന്നെയില്ല. എന്നാൽ പാശ്ചാത്യ രാജ്യങ്ങളിൽ അങ്ങനെയല്ല. ഡോക്ടേഴ്സ് തന്നെ രോഗിയോട് ഇന്ന വിധത്തിലുള്ള കാൻസറാണെന്നു വെളിപ്പെടുത്തും. നമ്മുടെ സമൂഹത്തിൽ ഡോക്ടേഴ്സ് അതു ചെയ്യാറില്ല; ബന്ധുക്കളോടു മാത്രമേ അവർ വെളിപ്പെടുത്തുകയുള്ളു. അതുകൊണ്ട് പലരും സഭാ ശുശ്രൂഷകനെ ഈ ദൗത്യം ഭരമേല്പിക്കുന്നു. മരണഭയത്തെ അതിജീവിക്കാൻ തക്ക പ്രത്യാശയുടെ ചിന്തകൾ നൽകാനും പ്രാർത്ഥനയിൽകൂടി വിശ്വാസം വർദ്ധിപ്പിക്കാനും സഭാ ശുശ്രൂഷകനു സാധിക്കും.

രോഗം വരുത്തുന്ന പ്രതിസന്ധി രോഗിയെ മാത്രമല്ല കുടുംബാംഗങ്ങളെ മുഴുവൻ ബാധിക്കുന്നു. ചിലപ്പോൾ രോഗിയെക്കാൾ കൂടുതൽ പരിഭ്രമം കുടുംബാംഗങ്ങൾക്കായിരിക്കും. കുടുംബനാഥന് രോഗം പിടിപെട്ടാൽ കുടുംബാംഗങ്ങൾ എല്ലാവരും തന്നെ അസ്വസ്ഥരും പരിഭ്രാന്തരുമാകുന്നു. സാമ്പത്തിക വിഷമം കൊണ്ടായിരിക്കയില്ല. രക്തബന്ധത്തിൽ നിന്നുളവാകുന്ന മനോവിഷമമാണ് ഉണ്ടാകുന്നത്. പ്രതിസന്ധിയിൽക്കൂടി കടന്നു പോകുന്ന രോഗിക്കും കുടുംബത്തിനും, സഭാംഗങ്ങളുടെ പിന്തുണയും

പ്രോത്സാഹനവും നൽകേണ്ടിയിരിക്കുന്നു. സഭാശുശ്രൂഷകൻ അക്കാര്യം നിറവേറ്റുമ്പോൾ ഇടവക മുഴുവന്റെയും പ്രാതിനിധ്യം അതിനുണ്ടാകും. അങ്ങനെ ചെയ്യാതെ വരുമ്പോഴാണ് പല കുടുംബങ്ങളും നഷ്ടമാകുന്നത്. സഭാ ശുശ്രൂഷകൻ ശ്രദ്ധിക്കേണ്ട ചില കാര്യങ്ങൾ ഉന്നയിക്കുന്നതു പ്രയോജനപ്രദമായിരിക്കുമെന്നു കരുതുന്നു.

### ശ്രദ്ധിക്കേണ്ട ചില കാര്യങ്ങൾ

(1) രോഗത്തെക്കുറിച്ച് അറിവു കിട്ടിയാൽ സഭാ ശുശ്രൂഷകൻ ഒട്ടും വൈകാതെ രോഗിയെ സന്ദർശിക്കേണ്ടതാണ്. നീട്ടിവച്ചാൽ അതു കൃത്യവിലോപത്തിനിട വരുത്തും. ഇടവകയിലെ ആർക്കെങ്കിലുമാണ് രോഗമെങ്കിൽ യഥാസമയം സഭാ ശുശ്രൂഷകനെ അറിയിക്കുവാൻ തക്ക ക്രമീകരണം വരുത്തണം. കുടുംബാംഗങ്ങളോ അയൽക്കാരോ ആർക്കുവേണമെങ്കിലും ആ ചുമതല നിറവേറ്റാം. മറ്റു ജോലിത്തിരക്കിനിടയിൽ രോഗിയെക്കുറിച്ചു മറന്നുപോകാതിരിക്കുവാൻ, തനിക്കു ലഭിക്കുന്ന വിവരങ്ങൾ സഭാ ശുശ്രൂഷകൻ കുറിച്ചു വയ്ക്കുന്നത് ആശാസ്യമായിരിക്കും.

(2) സഭാ ശുശ്രൂഷകൻ ധാരാളം രോഗികളെ കണ്ടു പ്രാർത്ഥിക്കേണ്ടവനാകയാൽ പ്രതിരോധ കുത്തിവയ്പുകളും മറ്റും നടത്തിയിരിക്കണം. പ്രത്യേകിച്ചു സാംക്രമിക രോഗങ്ങളിൽ നിന്നുള്ള ആക്രമണത്തിനെതിരായി മുൻകരുതൽ എടുത്തിരിക്കണം. സഭാ ശുശ്രൂഷകന് വൈറൽ ഫീവറും മറ്റും ബാധിച്ചിരിക്കുമ്പോൾ രോഗികൾക്കു അതു പകർന്നുകൊടുക്കാതിരിക്കാൻ തക്കവണ്ണം സന്ദർശിക്കാതിരിക്കയാണുത്തമം.

(3) സഭാ ശുശ്രൂഷകന്റെ സന്ദർശനം രോഗിയെ മാത്രമല്ല, കുടുംബാംഗങ്ങളെക്കൂടി ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്. കാരണം, രോഗം കുടുംബത്തിനു മുഴുവൻ പ്രതിസന്ധി വരുത്തുന്ന അവസരമാണ്. അതുകൊണ്ട് ആദ്യം കുടുംബാംഗങ്ങളെ കണ്ട് രോഗത്തെക്കുറിച്ചും അതിനു ചെയ്യുന്ന ചികിത്സകളെക്കുറിച്ചും ആവുന്നത്ര വിവരം സമ്പാദിക്കാൻ ശ്രമിക്കണം. ആ സംഭാഷണങ്ങളിൽ നിന്ന് അവരുടെ വൈകാരികാവസ്ഥ മനസ്സിലാക്കാൻ കഴിയും. എന്തെങ്കിലും പ്രത്യേക സഹായം ചെയ്തുകൊടുക്കാനുണ്ടോ എന്നന്വേഷിക്കുന്നത് ഉചിതമായിരിക്കും.

(4) രോഗികളെ സന്ദർശിക്കുന്നത് നീണ്ടുപോകാനിടയാകരുത്. അധിക സമയമാകുമ്പോൾ രോഗിക്കു തന്നെ മുഷിപ്പുതോന്നും. രോഗി തന്റെ ഭയങ്ങളും ആശങ്കകളും വിവരിക്കാൻ മുതിരുന്നുവെങ്കിൽ അത് ക്ഷമയോടെ ശ്രദ്ധിക്കണം. മാത്രമല്ല എല്ലാം തുറന്നു പറയാൻ പ്രോത്സാഹിപ്പിക്കുകയും വേണം; അതേ സമയം രോഗിക്കു ക്ഷീണം ഉണ്ടാകാതിരിക്കാൻ കരുതണം. ഹൃദ്രോഗികൾക്ക് സംസാരം വിലക്കിയിട്ടുണ്ടെങ്കിൽ ഒരു കാരണവശാലും രോഗിയെക്കൊണ്ട് സംസാരിപ്പിക്കാനിടയാകരുത്.



(5) സഭാ ശുശ്രൂഷകന്റേത് ഒരു സാമൂഹ്യ സന്ദർശനമല്ല. അതൊരു ആത്മിക പരിപാടിയാണ്. രോഗിക്കു പ്രത്യാശയും ആത്മധൈര്യവും, ദൈവാശ്രയവും വർദ്ധിപ്പിക്കാൻ ഉതകുന്ന കാര്യങ്ങൾ സംസാരിക്കണം.

സംഭാഷണ വിഷയങ്ങൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. രാഷ്ട്രീയം, സഭാപ്രശ്നങ്ങൾ, ഭവനത്തിലെ ഛിദ്രം തുടങ്ങിയ വിവാദ വിഷയങ്ങൾ രോഗിയുമായി ചർച്ച ചെയ്യാൻ ഒരുമ്പെടരുത്. രോഗിക്കു താല്പര്യമുണ്ടെന്നു പ്രകടിപ്പിച്ചാലും രോഗം സുഖപ്പെട്ട ശേഷം ആ വിഷയങ്ങൾ നമുക്കു ചർച്ച ചെയ്യാമെന്നു പറയുകയാണു വേണ്ടത്. അതുപോലെ ചികിത്സിക്കുന്ന ഡോക്ടറെക്കുറിച്ചും ചെയ്യുന്ന ചികിത്സാമുറയെക്കുറിച്ചും വിപരീതാഭിപ്രായങ്ങളൊന്നും രോഗിയുടെ മുമ്പിൽ വച്ചു പറയാൻ പാടില്ല. സമാനമായ രോഗം വന്നു മരിച്ചവരെക്കുറിച്ചും മറ്റുമുള്ള കഥകൾ രോഗി കേൾക്കുംവിധം പറയാതിരിക്കണം. അസുഖകരമായ ചിന്ത ഉണർത്തുന്ന വിഷയങ്ങളൊക്കെ ഒഴിവാക്കുകയാണ് വേണ്ടത്. പ്രത്യാശയും ശുഭാപ്തി ചിന്തകളും ഉണർത്തുന്ന കാര്യങ്ങളെക്കുറിച്ചാകട്ടെ സംഭാഷണം.

(6) പെരുമാറ്റം: സഭാ ശുശ്രൂഷകനു മറ്റുള്ളവരെക്കാൾ സ്വാതന്ത്ര്യവും അടുപ്പവും അധികാരവും ഉണ്ടെന്നുള്ള ഭാവത്തിൽ വർത്തിക്കുവാനിടയാകരുത്. ഒരിക്കലും രോഗിയുടെ കട്ടിലിൽ ഇരിക്കുവാൻ ശ്രമിക്കരുത്. അതു രോഗിയ്ക്ക് അസൗകര്യമുണ്ടാക്കും.

ശാസ്ത്രക്രിയ കഴിഞ്ഞവർക്കും പ്രതിരോധശക്തി കുറഞ്ഞവർക്കും സന്ദർശകരിൽ നിന്നും അണുബാധയുണ്ടാകാം. രോഗിയുടെ സമീപത്തു നിന്നു സംസാരിക്കുമ്പോൾ അവരുടെ മുറിവുകളിലേക്കോ ശ്വാസകോശത്തിലേക്കോ അണുക്കൾ പകരാൻ സാധ്യതയേറെയാണ്.

(7) സന്ദർശന സമയം: ആശുപത്രികളിൽ സന്ദർശന സമയം നിശ്ചയിച്ചിട്ടുണ്ട്. എന്നാൽ മിഷൻ ആശുപത്രികളിലെ ചാപ്ലെയിന് കൂടുതൽ സ്വാതന്ത്ര്യമുണ്ട്. രോഗി ഉറങ്ങുന്ന അവസരങ്ങളിൽ സന്ദർശനം ഒഴിവാക്കണം. ബന്ധുക്കളെ കണ്ട് വിവരമന്വേഷിച്ച ശേഷം മടങ്ങാം. ആശുപത്രികളിൽ ഡോക്ടേഴ്സ് രോഗിയെ പരിശോധിക്കുന്ന സമയങ്ങൾ സന്ദർശനം പാടില്ല.

(8) പ്രാർത്ഥന: ഭവനത്തിലായാലും, ആശുപത്രിയിലായാലും രോഗിയെ സന്ദർശിച്ചു മടങ്ങുന്നതിനു മുമ്പ് പ്രാർത്ഥന നടത്തണം. രോഗിക്കും കുടുംബാംഗങ്ങൾക്കും ദൈവത്തിന്റെ അദൃശ്യസാന്നിധ്യം തങ്ങളോടൊപ്പമുണ്ടെന്ന് അനുഭവപ്പെടാൻ ഈ പ്രാർത്ഥന ഉപകരിക്കും. അനുയോജ്യമായ വേദവാക്യങ്ങൾ ഉദ്ധരിച്ചും രോഗിയുടെ പ്രത്യേകമായ ആവശ്യങ്ങൾ കണക്കിലെടുത്തും പ്രാർത്ഥിക്കണം. എന്നാൽ അതു നീണ്ടുപോകാതിരിക്കാൻ ശ്രദ്ധിക്കണം. ഹൃദ്യമായ പാട്ടുകൾ രോഗിയുടെ ഹൃദയത്തെ സ്പർശിക്കും. മാത്രമല്ല രോഗിക്കും അതിൽ പങ്കുചേരാൻ കഴിയും. വൈദികർ രോഗിയുടെ

തലയിൽ കൈവച്ചു പ്രാർത്ഥിക്കുവാൻ ജനങ്ങൾ പ്രതീക്ഷിക്കും. സ്പർശനത്തിന് പ്രത്യേകമായ സാംഗത്യമുണ്ട്. കർത്താവ് പല രോഗികളെയും "തൊട്ടു സുഖപ്പെടുത്തി" എന്നു സുവിശേഷത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു.

### തൈലാഭിഷേകവും കുർബ്ബാനാനുഭവവും

കർത്താവിന്റെ കാലം മുതൽ നിലവിലുള്ള ഒന്നാണ് രോഗികൾക്കു തൈലം പൂശി സുഖം നൽകുന്നത് (മർക്കോ. 6:13). ശിഷ്യന്മാർ അനേകം രോഗികൾക്കു എണ്ണ പൂശി സൗഖ്യം വരുത്തി എന്നു രേഖപ്പെടുത്തിയിരിക്കുന്നു. അപ്പോസ്തോലിക സഭയിൽ കശീശന്മാർ രോഗികളെ തൈലം പൂശി സൗഖ്യദാന ശുശ്രൂഷ നിർവ്വഹിച്ചിരുന്നതായി യാക്കോബു ശ്ലീഹാ (5:15) സാക്ഷിക്കുന്നു.

എന്നാൽ ഈ ശുശ്രൂഷയെ സംബന്ധിച്ച് വളരെയേറെ അന്ധവിശ്വാസങ്ങളും തെറ്റുധാരണകളും സഭാമക്കളിൽ കുടികൊള്ളുന്നു. ഈ കൂദാശയ്ക്ക് ഉപയോഗിക്കുന്ന ചില പേരുകൾ തന്നെ അതു വെളിപ്പെടുത്തുന്നു. "അന്ത്യകൂദാശ'', "വേണുന്ന എത്തിക്കൽ" തുടങ്ങിയവ. അന്ത്യകൂദാശ എന്ന പേര് റോമൻ കത്തോലിക്കാ സഭയിൽക്കൂടി കടന്നുവന്നിട്ടുള്ളതാണ്. എന്നാൽ ഇന്ന് അവർ തന്നെ അതിനു മാറ്റം വരുത്തി "രോഗീലേപനം" എന്നാണു പറയുന്നത്. എന്നാൽ നമ്മുടെ ആളുകൾ ഇപ്പോഴും കരുതുന്നത് ജീവിതാന്ത്യത്തിൽ അങ്ങേ ലോകത്തിലേക്കുള്ള "പാസ്പോർട്ടു" നൽകുന്ന ഒരു ചടങ്ങായിട്ടാണ്; രോഗി ഇനിയും ജീവിക്കയില്ല എന്നുറപ്പ് വന്നശേഷമേ തൈലാഭിഷേകത്തെപ്പറ്റി ചിന്തിക്കുകയുള്ളു.

ഒരു പട്ടക്കാരനെന്ന നിലയിൽ, ഇടവകയിലെ പല രോഗികൾക്കും 'തൈലാഭിഷേക ശുശ്രൂഷ നൽകട്ടെ' എന്നു ചോദിക്കുമ്പോൾ ഇപ്പോൾ വേണ്ടാ, കുർബ്ബാന കൊടുത്താൽ മാത്രം മതി എന്ന മറുപടിയാണുണ്ടായിട്ടുള്ളത്. അതായത് ജീവിക്കാനുള്ള ചാൻസ് അല്പമെങ്കിലും ഉണ്ടെങ്കിൽ അതു തൈലാഭിഷേകം നടത്തി നഷ്ടപ്പെടുത്തേണ്ട എന്നാണ് രോഗികളുടെയും ബന്ധുക്കളുടെയും ചിന്ത.

തൈലാഭിഷേക ശുശ്രൂഷ സ്വീകരിച്ച ഒരാൾ സുഖം പ്രാപിച്ചു ജീവിക്കുന്നു എങ്കിൽ, അങ്ങേ ലോകത്തേക്കു പോകാനുള്ള യാത്രയയപ്പ് നടത്തിയിട്ടു പോകാതെ ഇവിടെ തുടരുന്ന "ഭയങ്കരൻ" എന്ന ഭാവത്തോടെയാണു മറ്റുള്ളവർ വീക്ഷിക്കുന്നത്. തൈലാഭിഷേകം ഒരിക്കൽ മാത്രം സ്വീകരിക്കേണ്ട ശുശ്രൂഷയല്ല. രോഗസൗഖ്യം ആവശ്യമുള്ളപ്പോൾ എല്ലാം അതു സ്വീകരിക്കാവുന്നതാണ്. തൈലാഭിഷേകം കഴിയുമ്പോൾ മിക്ക രോഗികൾക്കും കൂടുതൽ സൗഖ്യം ലഭിക്കുന്നതായിട്ടാണ് അനുഭവം തെളിയിക്കുന്നത്.



ഈ ശുശ്രൂഷയെക്കുറിച്ചുള്ള തെറ്റുധാരണ നീക്കുവാൻ തക്ക ബോധവൽക്കരണമാവശ്യമുണ്ട്. ലഭിക്കുന്ന അവസരങ്ങളൊക്കെ അതിനു പ്രയോജനപ്പെടുത്തണം. തൈലാഭിഷേക ശുശ്രൂഷയിലെ പാട്ടുകളും പ്രാർത്ഥനകളും ശ്രദ്ധിച്ചാൽ, അനുതാപ ചിന്തകളും സൗഖ്യത്തിനായുള്ള അപേക്ഷകളുമേ അവയിലുള്ളു. അല്ലാതെ അന്ത്യ സമയത്തെ ശുശ്രൂഷ എന്നു ധ്വനിക്കുന്ന ഒരു വാക്കു പോലും അതിലില്ല. ശാരീരികവും ആന്തരികവുമായ സൗഖ്യം ലഭ്യമാക്കിയുള്ള പ്രാർത്ഥനകൾ മാത്രമേയുള്ളു. ആന്തരിക സൗഖ്യം പ്രാപിക്കുന്നത് അനുതാപത്തിലും, ഏറ്റുപറച്ചിലിലും പാപമോചന പ്രഖ്യാപനത്തിലും കൂടിയാണ്. അങ്ങനെ ആന്തരിക സുഖപ്രാപ്തി, ശാരീരിക സൗഖ്യത്തിലേക്കും വഴിതെളിക്കുന്നു. ആത്മാവും ശരീരവും തമ്മിലുള്ള അഭേദ്യമായ ബന്ധം ഈ ശുശ്രൂഷ അംഗീകരിക്കുന്നതായി കാണാം.

വി. കുർബാന "അമർത്യതയുടെ ഓഷധ" മെന്നാണ് (medicine of immortality) വിശുദ്ധനായ ഇഗ്നാത്തിയോസ് വിശേഷിപ്പിച്ചിട്ടുള്ളത്. രോഗികൾക്കു വിശുദ്ധ കുർബ്ബാന നൽകുന്നത് വളരെ ആവശ്യമാണ്. ബോധം മറഞ്ഞ് ഒന്നുമിറക്കുവാൻ പോലും നിവൃത്തിയില്ലാത്ത അവസ്ഥയിലാണ് കുർബ്ബാന നൽകുന്ന കാര്യം പലരും ചിന്തിക്കുന്നത്. ഈ തെറ്റായ ചിന്താഗതിയും തിരുത്തപ്പെടണം. പലപ്പോഴായി നടത്തുന്ന ബോധവൽക്കരണം വഴി ഇതു സാധിക്കാം.

## പാഠം 5

# സഭാ ശുശ്രൂഷകനും വൃദ്ധജനങ്ങളും

❑ വൃദ്ധജനസംഖ്യ വർദ്ധിക്കുന്നു ❑ വൃദ്ധജനപ്രശ്നങ്ങൾ - ശാരീരികം, മാനസികം, ആത്മീകം ❑ സഭാശുശ്രൂഷകൻ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ

വൃദ്ധജനങ്ങളെ സമാദരിക്കുന്ന ഒരു സംസ്കാരമാണ് നമുക്കുള്ളത്. ഭാരതീയ സംസ്കാരവും യഹൂദ സംസ്കാരവും ഇക്കാര്യത്തിൽ ഏതാണ്ട് ഒന്നു പോലെയാണ്. മോശൈക ന്യായപ്രമാണത്തിൽ അനുശാസിക്കുന്നു: "നരച്ചവന്റെ മുമ്പാകെ എഴുന്നേൽക്കുകയും വൃദ്ധന്റെ മുഖം ബഹുമാനിക്കുകയും നിന്റെ ദൈവത്തെ ഭയപ്പെടുകയും വേണം" (ലേവ്യ. 19: 32). യഹൂദ പാരമ്പര്യം വാർദ്ധക്യത്തെ "ശാബതുകാലം" എന്നാണ് വിശേഷിപ്പിക്കുന്നത്. ശാബതിന്റെ അനുഭവങ്ങളായ സ്വസ്ഥത, വിശ്രമം, ദൈവസംസർഗ്ഗം, തിരുവചന പഠനം എന്നിവ നടക്കുന്ന കാലം എന്നാണർത്ഥം. അത് അനുഗ്രഹത്തിന്റെയും സന്തോഷത്തിന്റെയും ഘട്ടമെന്നാണ് വിവക്ഷ. പക്ഷേ

അങ്ങനെയല്ലാത്ത അനുഭവങ്ങളാണ് ഏറിയപങ്ക് വൃദ്ധജനങ്ങൾക്കുമുള്ളത്. സഭാശുശ്രൂഷകരുടെ പ്രത്യേക പരിഗണനയും ശ്രദ്ധയും വാർദ്ധക്യത്തിലിരിക്കുന്നവർ ആഗ്രഹിക്കുകയും അർഹിക്കുകയും ചെയ്യുന്നു.

വാർദ്ധക്യത്തിലുള്ളവരെ രണ്ടു വിഭാഗങ്ങളായി തിരിച്ചിട്ടുണ്ട്: (1) വാർദ്ധക്യത്തിലെ ചെറുപ്പക്കാർ (Young Old): 55 മുതൽ 75 വയസ്സു വരെ പ്രായമുള്ളവർ. (2) വയസ്സായ വൃദ്ധർ – പടുകിഴവന്മാർ – (Old Old): 75 വയസ്സിനു മേൽ പ്രായമുള്ളവർ. ഇന്ന്, രണ്ടു ഗണത്തിൽപ്പെട്ടവരുടെയും സംഖ്യ വളരെ വർദ്ധിച്ചിട്ടുണ്ട്. കേരളത്തിൽ ഇപ്പോൾ പത്തു പേരിൽ ഒരാൾ അറുപതു കഴിഞ്ഞതായിരിക്കുമെന്നും, അത് എ. ഡി. 2020 ആകുമ്പോഴേക്ക് അഞ്ചു പേരിൽ ഒരാൾ എന്ന കണക്കിനു വർദ്ധിക്കുമെന്നും പഠനങ്ങൾ വെളിപ്പെടുത്തുന്നു.

വൃദ്ധജനസംഖ്യ വർദ്ധിക്കുന്നതിന് പല കാരണങ്ങളുണ്ട്. വൈദ്യശാസ്ത്ര പുരോഗതിയും, വിദ്യാഭിവൃദ്ധിയും ആരോഗ്യ സംരക്ഷണത്തിനു കാരണമായിട്ടുണ്ട്. തന്മൂലം മരണനിരക്കു കുറഞ്ഞു. ആയുർദൈർഘ്യം വർദ്ധിക്കുകയും ചെയ്തു. വൃദ്ധജനങ്ങളുടെ സംഖ്യാ വർദ്ധന കുടുംബങ്ങളിലും, സമൂഹത്തിൽ പൊതുവായും പല പ്രശ്നങ്ങളും സൃഷ്ടിക്കുന്നു. ബാലജനങ്ങൾക്കും, യുവജനങ്ങൾക്കും വേണ്ടി സഭാതലത്തിൽ സംഘടനകൾ ഉണ്ടാക്കുകയും പ്രവർത്തന പരിപാടികൾ ആവിഷ്കരിക്കുകയും ചെയ്യാറുണ്ട്. എന്നാൽ വാർദ്ധക്യത്തിൽ എത്തിയവർക്കുവേണ്ടി പ്രത്യേക സംഘടനകളോ പരിപാടികളോ ഒന്നും സംഘടിപ്പിച്ചിട്ടില്ല. അപൂർവ്വം ചില ഇടങ്ങളിൽ “സീനിയർ സിറ്റിസൺസ് ഫോറം” എന്ന പേരിൽ പെൻഷൻ പ്രായം കഴിഞ്ഞവർ ഒത്തുചേരാറുണ്ട്. അവർ ക്രമമായി സമ്മേളിക്കുകയും ബൈബിൾ സ്റ്റഡി, മദ്ധ്യസ്ഥപ്രാർത്ഥന തുടങ്ങിയ പരിപാടികൾ നടത്തുകയും ചെയ്യുന്നു. മിക്ക ഇടവകകളിലും പ്രാർത്ഥനായോഗങ്ങൾ പ്രായമുള്ളവരുടെ നേതൃത്വത്തിലും സഹകരണത്തിലുമാണു നടക്കുന്നത്. എന്നാൽ പ്രായാധിക്യം എത്തിയ രണ്ടാം ഗണത്തിലുള്ള വൃദ്ധജനങ്ങൾ തികച്ചും അവഗണിക്കപ്പെട്ടവരാണെന്ന പരാതി പലപ്പോഴും ഉയരുന്നു.

ജീവിതത്തിന്റെ ഓരോ ഘട്ടത്തിനും അതതിന്റെ പ്രശ്നങ്ങളുണ്ട്. ബാല്യത്തിലെ പ്രശ്നങ്ങളല്ല യൗവനത്തിലുള്ളത്. ഇവ രണ്ടിലുമുള്ള പ്രശ്നങ്ങളല്ല വാർദ്ധക്യത്തിലുള്ളത്. വാർദ്ധക്യത്തിലുള്ളവരുടെ പ്രശ്നങ്ങളെ ശരിയായി മനസ്സിലാക്കി അവയ്ക്കു തക്കപരിഹാരം കാണുവാൻ സഭാശുശ്രൂഷകൻ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ജനങ്ങളെക്കുറിച്ച് ഉൽകണ്ഠയും കരുതലുമുള്ളവർ അശ്രദ്ധരായി കഴിയുകയില്ല.

എന്തൊക്കെയാണ് വാർദ്ധക്യത്തിലെത്തുന്നവരുടെ പ്രശ്നങ്ങൾ?



**1. ശാരീരികമായവ**

അതെപ്പറ്റി ഭാവനാപൂർണ്ണവും കാവ്യാത്മകവുമായ ഒരു ചിത്രീകരണം സഭാ പ്രസംഗി 12-ാം അദ്ധ്യായത്തിൽ നൽകുന്നു. കൈകാലുകൾക്കു സംഭവിക്കുന്ന അവശതയും പഞ്ചേന്ദ്രിയങ്ങൾക്കുണ്ടാകുന്ന പരാജയങ്ങളും ഭാവദീപ്തമായി അവിടെ വർണ്ണിക്കുന്നു. അവസാനം സംഭവിക്കുന്ന മരണത്തെക്കുറിച്ചു പറയുന്നു: “പൊടി പണ്ട് ആയിരുന്നതുപോലെ ഭൂമിയിലേക്കു തിരികെ ചേരും; ആത്മാവ് അതിനെ നൽകിയ ദൈവത്തിന്റെ അടുക്കലേക്കു മടങ്ങിപ്പോകും” (സഭാ. 12:7) യൗവനവും വാർദ്ധക്യവും തമ്മിലുള്ള അന്തരം കർത്താവു വെളിപ്പെടുത്തി: “നീ യൗവ്വനക്കാരനായിരുന്നപ്പോൾ നീ തന്നെ അര കെട്ടി ഇഷ്ടമുള്ളേടത്തു നടന്നു; വയസ്സനായ ശേഷമോ നീ കൈ നീട്ടുകയും മറ്റൊരുത്തൻ നിന്റെ അര കെട്ടി നിനക്ക് ഇഷ്ടമില്ലാത്ത ഇടത്തേക്കു നിന്നെ കൊണ്ടുപോകയും ചെയ്യും” (യോഹ. 21:18).

വാർദ്ധക്യത്തിലെത്തുമ്പോൾ അതുവരെ അറച്ചുനിന്ന പല രോഗങ്ങളും കടന്നുവരുന്നു. ഡയബറ്റിസ്, രക്തസമ്മർദ്ദം, വാതസംബന്ധമായ രോഗങ്ങൾ, നാഡീക്ഷയം ഇങ്ങനെയുള്ളതിന്റെ കൂടെ കാഴ്ചക്കുറവ്, കേഴ്വിക്കുറവ്, ഓർമ്മക്കുറവ് തുടങ്ങിയവയും കൂട്ടുചേരുന്നു. ഊർജ്ജസ്വലതയോടെ എവിടെയും ഓടി നടന്നവർ അവശതയിലും പരസഹായത്തിലും എത്തുന്നു. പ്രകൃതിയുടെ ഒരു നിയമമാണ് വാർദ്ധക്യത്തിലെത്തുമ്പോൾ ശരീരത്തിനു ക്ഷയം സംഭവിക്കുമെന്നുള്ളത്. അതിനെ ചെറുത്തുനിൽക്കുവാൻ ഇതുവരെ ഒരു ശാസ്ത്രത്തിനും കഴിഞ്ഞിട്ടില്ല. എന്നാൽ ജാഗ്രതയും കരുതലും പുലർത്തിയാൽ വാർദ്ധക്യത്തിൽ ഒട്ടേറെ രോഗങ്ങളും അവശതകളും ഒഴിവാക്കാൻ കഴിയും.

ഒന്ന്, ആഹാരക്രമം: അമിതാഹാരമാണ് രോഗങ്ങൾക്കുള്ള ഒരു പ്രധാന കാരണം. വാർദ്ധക്യത്തിൽ കൂടുതലായ നിയന്ത്രണവും അച്ചടക്കവും പാലിക്കേണ്ടതുണ്ട്. കൃത്യമായ സമയത്തും അളവിലും മാത്രം ഭക്ഷണം കഴിക്കുക. മിതമായ വ്യായാമവും ആവശ്യമാണ്. ഒരു സംഭാഷണം ഓർക്കുന്നു. പാറേട്ട് മാത്യൂസ് മാർ ഈവാനിയോസു തിരുമേനിയുമായി ക്ഷേമാന്വേഷണങ്ങൾ ഒക്കെ നടത്തിക്കൊണ്ടിരിക്കുമ്പോൾ ഈ ലേഖകൻ ചോദിച്ചു: “തിരുമേനി ഇപ്പോഴും യോഗാസനങ്ങൾ ചെയ്യാറുണ്ടോ?'' അതിനു മറുപടി: “ഞാൻ ഭക്ഷണം കഴിക്കാറുണ്ടോ എന്നു ചോദിക്കാഞ്ഞത് എന്തുകൊണ്ടാണ്'' എന്നായിരുന്നു. “ഭക്ഷണം കഴിക്കുമെന്നറിയാം. അതുകൊണ്ടാണ് ചോദിക്കാഞ്ഞത്.” “എന്നാൽ ഭക്ഷണം പോലെ മനുഷ്യന് ആവശ്യമാണ് വ്യായാമം... ഓരോ പ്രായത്തിനും യോജിച്ച വിധത്തിൽ വ്യായാമം നടത്തണം.” നാട്ടിൻപുറങ്ങളിലുള്ളവർക്ക് എന്തെങ്കിലുമൊക്കെ ശരീരം കൊണ്ടു ചെയ്യാനവസരമുണ്ടാകും. നഗരങ്ങളിലുള്ള അധികംപേരും പ്രഭാത നടപ്പ് ഇന്ന് സ്വീകരിച്ചിട്ടുള്ള ഒരു ജീവിതമുറയാണ്.

നടക്കാനാവാത്തവിധം അവശതയും ക്ഷീണവും ബാധിക്കുമ്പോഴാണ് പ്രശ്നമുണ്ടാകുന്നത്. കൂട്ടുകുടുംബ വ്യവസ്ഥിതി നിലവിലിരുന്ന മുൻ കാലങ്ങളിൽ പരിചരണത്തിനും സഹായത്തിനുമെല്ലാം കുടുംബാംഗങ്ങൾ തന്നെ ഉണ്ടായിരുന്നു. അവരുടെ സാന്നിധ്യവും ശുശ്രൂഷകളും ആശ്വാസ ദായകങ്ങളായി അനുഭവപ്പെട്ടു. ചിലർ വാർദ്ധക്യത്തിലും അവശതയിലുമെത്തുമ്പോൾ "മൂശേട്ട"കളായിത്തീരാറുണ്ട്. ഏതിനും എന്തിനും കുറ്റം പറയുകയും പരാതിപ്പെടുകയും അരിശപ്പെടുകയും ചെയ്യുന്നവരിൽ നിന്നു കുടുംബാംഗങ്ങൾ തന്നെ അകന്നുനിൽക്കും. ക്ഷമാപൂർവമായ പെരുമാറ്റവും മാധുര്യമുള്ള സംഭാഷണവുമെങ്കിൽ അടുത്തുനിന്നു പരിചരിക്കുവാൻ മറ്റുള്ളവർക്ക് സന്തോഷമായിരിക്കും.

ചിലർ ചെറിയ വേദനകളും അസ്വാസ്ഥ്യങ്ങളും വലുതാക്കി പറയും. അപ്പോൾ മറ്റുള്ളവരുടെ ശ്രദ്ധയും ശുശ്രൂഷയും ലഭിക്കുമെന്ന പ്രതീക്ഷയാണ്. കുടുബാംഗങ്ങളെപ്പറ്റിയുള്ള പരാതി ചിലപ്പോൾ സഭാ ശുശ്രൂഷകനോടായിരിക്കും ചിലർ അറിയിക്കുന്നത്. എന്തെങ്കിലും പരിഹാരം അദ്ദേഹം വരുത്തുമെന്ന പ്രതീക്ഷയിലാണ്. ഇന്ന് "ഹോം നേഴ്സ്" എന്ന ജോലിക്കാർ ഉള്ളതുകൊണ്ടാണ് അനേകം വൃദ്ധജനങ്ങളും ശരിയായ പരിചരണം ലഭിച്ച് അന്ത്യകാലം സമാധാനപൂർണ്ണമാക്കുന്നത്.

**2. മാനസികമായവ**

(a) പൊരുത്തപ്പെടാനുള്ള പ്രയാസം: മാറി വന്ന സാഹചര്യത്തോടു പൊരുത്തപ്പെടാൻ കഴിയാത്തതാണ് പലരുടെയും പ്രശ്നം. പരിചയിച്ചു വന്നതിൽ നിന്നും വ്യത്യസ്തമായതൊന്നും സ്വീകരിക്കാനോ അംഗീകരിക്കാനോ വിഷമമാണ്. അതു ഭക്ഷണത്തിലായാലും ജീവിതക്രമത്തിലായാലും കടുംപിടുത്തമായിരിക്കും. വേഷം, പെരുമാറ്റം എന്നിവയിൽ യുവതലമുറയ്ക്കെതിരായ നിശിത വിമർശനമുയർത്തും. പഴയ കാലത്തെ എപ്പോഴും ആദർശവൽക്കരിച്ചുകൊണ്ട് പുതിയ പ്രവണതകളെ എതിർക്കുന്ന സമീപനമാണ് പലരിലുമുള്ളത്. ഇത് തലമുറകൾ തമ്മിലുള്ള സംഘർഷത്തിനു കാരണമാകുന്നു.

സാഹചര്യങ്ങളുമായി പൊരുത്തപ്പെടാനുള്ള കഴിവ് പ്രകൃതിയിലെങ്ങും ദൃശ്യമാണ്. വിവേക ബുദ്ധിയും ചിന്താശക്തിയുമുള്ള മനുഷ്യന് ഇക്കാര്യം കൂടുതൽ സാധ്യമാകേണ്ടതാണ്. വാർദ്ധക്യത്തിലുള്ളവർക്കു നൽകുന്ന കൗൺസലിങ്ങിൽ സാഹചര്യങ്ങളുമായി പൊരുത്തപ്പെടാനുള്ള ആവശ്യകതയാണ് ഉയർത്തിക്കാണിക്കേണ്ടത്.

(b) അവഗണിക്കപ്പെടുന്നു എന്ന ബോധം: ഏതൊരു വ്യക്തിയേയും തളർത്തിക്കളയുന്ന ഒന്നാണ്, താൻ അവഗണിക്കപ്പെടുന്നു എന്ന ചിന്ത. പക്വമതികളെന്നും, വിശാലഹൃദയരെന്നും കരുതപ്പെടുന്നവർ പോലും



തങ്ങൾ അവഗണിക്കപ്പെടുമ്പോൾ അമർഷം പ്രകടിപ്പിക്കും. അങ്ങനെയെങ്കിൽ അവശതകളും പരാധീനതകളും ഏറെയുള്ള വൃദ്ധജനങ്ങൾക്ക് അവഗണന ദുർവഹമായിരിക്കും. കുടുംബം മുഴുവൻ അടക്കി ഭരിച്ചിരുന്ന കാലം; "തിരുവായിക്ക് എതിർവായി"ല്ലാത്ത അവസ്ഥ. അതു മാറിയിട്ട്, തന്നോട് ഒന്ന് അറിയിക്കുക പോലും ചെയ്യാതെ പിൻതലമുറക്കാർ പ്രവർത്തിക്കുമ്പോൾ അടങ്ങാത്ത അരിശവും അമർഷവും ഉള്ളിലൊതുക്കി കഴിയുകയായിരിക്കും. അതവരുടെ അസ്വാസ്ഥ്യങ്ങളെ വർദ്ധിപ്പിക്കുകയേ ഉള്ളു.

ചിലർ വാർദ്ധക്യത്തെ വിശേഷിപ്പിക്കുന്നത്: "It is a period of many losses" – പല നഷ്ടങ്ങളുടെ ഘട്ടമെന്നാണ്. മുകളിൽ കണ്ടത് അധികാരവും പ്രാമുഖ്യവും, നഷ്ടപ്പെടുന്നു എന്നായിരുന്നു. മറ്റൊരു നഷ്ടം സാമ്പത്തികമാണ്. ധാരാളം പണം കൈകാര്യം ചെയ്തുകൊണ്ടിരുന്ന വ്യക്തി. എല്ലാം തന്റെ ഹിതാനുസരണം ചെലവാക്കി പ്രവർത്തിച്ച കാലം. ഇപ്പോൾ പണത്തിന്റെ കൈകാര്യകർത്തൃത്വമെല്ലാം പിൻതലമുറക്കാരാണ്. തങ്ങളുടെ കൈയിൽ ഒരു കാശുമില്ല എന്നു പറഞ്ഞ് നെടുവീർപ്പിടുന്നവരുണ്ട്. എന്തെങ്കിലും പിരിവിനു കൊടുക്കാൻ, കൊച്ചുമക്കൾക്ക് എന്തെങ്കിലും പാരിതോഷികം നൽകാൻ, ഇവയ്ക്കൊന്നും സ്വന്തമായി പണമില്ലാതെ വരുമ്പോൾ കടുത്ത നിരാശയാണുണ്ടാവുക. മക്കളുടെ കൃത്യവിലോപത്തെപ്പറ്റിയും കൃതഘ്നതയെപ്പറ്റിയുമെല്ലാം പരാതി ഉയർത്തും.

ഏറ്റവും പ്രിയപ്പെട്ടവരുടെ വേർപാട് വലിയ നഷ്ടമായി കരുതുന്നു. പ്രത്യേകിച്ച് ജീവിത പങ്കാളിയുടെ നഷ്ടം പല വ്യക്തികൾക്കും താങ്ങാനാവാത്ത ആഘാതമാണ്. കൂടാതെ സമപ്രായക്കാരും സതീർത്ഥ്യരും, സഹപ്രവർത്തകരുമായവരുടെ വേർപാട് ഇവയൊക്കെ ഹൃദയത്തിൽ വടുക്കൾ ഉണ്ടാക്കുന്നു. വൃദ്ധജനങ്ങൾക്ക് മറ്റു കാര്യങ്ങളിലൊന്നും ഏർപ്പെടുവാനില്ലാത്തതുകൊണ്ട് സംഭവിച്ച നഷ്ടത്തെ ഓർത്തു വിലപിച്ചുകൊണ്ടിരിക്കുന്നു.

മാനസികമായി, വൃദ്ധജനങ്ങളെ അലട്ടുന്ന പ്രശ്നമാണ് ആകുലത. It is a period of anxiety. ജീവിതത്തിന്റെ മറ്റവസരങ്ങളിൽ പ്രവർത്തനനിരതമായി കഴിയുമ്പോൾ ചിന്താഭാരപ്പെടുവാൻ ഇടയാകുന്നില്ല. എന്നാൽ ഇപ്പോൾ പ്രവർത്തനങ്ങളിൽ നിന്നൊക്കെ വിരമിച്ച് വിശ്രമിക്കുമ്പോൾ ചിന്തിക്കുവാൻ ധാരാളം സമയമുണ്ട്. അപ്പോൾ ആകുലങ്ങൾ ഇരച്ചു കയറുന്നു. Anxiety is the state in which a being is aware of its possible non being. ഒരുവന്റെ അസ്തിത്വമില്ലാതാകുന്ന സാധ്യതയെക്കുറിച്ചുള്ള ബോധ്യമാണ് ആകുലത എന്നു നിർവ്വചിച്ചിട്ടുണ്ട്. ജീവിതാന്ത്യത്തെക്കുറിച്ചും, മരണത്തെ കുറിച്ചും കൂടുതലായി ഓർക്കുന്ന സമയമാണ്. ആത്മീയ വളർച്ചയും ക്രിസ്തീയ പക്വതയും വന്നിട്ടുള്ളവർക്ക് സമചിത്തതയോടെ ജീവിതാന്ത്യത്തെ കാണുവാനും അതിനായി ഒരുങ്ങുവാനും സാധിക്കും. എന്നാൽ അങ്ങനെയല്ലാത്തവർക്ക് അസ്വാസ്ഥ്യവും ആകുലതയും ഉളവാക്കുന്ന അനുഭവമായിരിക്കും.

ആകുലത വർദ്ധിക്കുമ്പോൾ ഉറക്കക്കുറവ്; ഭക്ഷണത്തോട് വിരക്തി ഇവയൊക്കെ ഉണ്ടാകും. ചിലപ്പോൾ അത് ചില രോഗങ്ങളെ വിളിച്ചു വരുത്തും. നിഷേധാത്മചിന്തകളെ അകറ്റി സർഗ്ഗാത്മകമായി ചിന്തിക്കാൻ പരിശീലിച്ചിട്ടുള്ളവരെ ആകുലത അലട്ടുകയില്ല. വാർദ്ധക്യത്തിന്റെ "രണ്ടാം" ഘട്ടത്തിൽ തന്നെ ദീർഘകാലം ജീവിച്ച ഒരു സാത്വികനായിരുന്നു ശ്രീ. കെ. പി. കേശവമേനോൻ. അദ്ദേഹത്തിന്റെ വാക്കുകൾ ശ്രദ്ധിക്കുക: "സ്നേഹം നിറഞ്ഞ മനസ്സും സ്നേഹിക്കുന്നവർ ചുറ്റും, ആഗ്രഹങ്ങൾ കുറഞ്ഞും, ഈശ്വര വിചാരം വളർന്നും വരുന്നതായാൽ അന്ത്യകാലം എത്ര ശാന്തമായിരിക്കും. ......... ആഗ്രഹത്തിന്റെയും കോപത്തിന്റെയും ദുർമ്മോഹത്തിന്റെയും വെറുപ്പിന്റെയും അഭാവമാണ് ശാന്തിയിലേക്കു നയിക്കുക."

### 3. ആത്മികമായവ:

ആത്മിക കാര്യങ്ങളിൽ താല്പര്യമില്ലാതെയും ആരാധനയിൽ നിഷ്ഠയില്ലാതെയും, ലൗകിക താല്പര്യങ്ങളിൽ മുഴുകിക്കഴിഞ്ഞിട്ടുള്ളവർക്ക് വാർദ്ധക്യം കയ്പ്പേറിയതായിത്തോന്നും. കരിമ്പിൻ ചണ്ടി പോലെ പുറം തള്ളപ്പെട്ടതായി ചിന്തിക്കും. പരാതിയും പിറുപിറുപ്പുമായിരിക്കും അവരുടെ സ്വഭാവ പ്രത്യേകത. ലാഭനഷ്ടങ്ങളായിരിക്കും എപ്പോഴുമുള്ള പരിഗണന. അസംതൃപ്തി എല്ലാ കാര്യങ്ങളിലും പ്രകടമാക്കും.

എന്നാൽ വാർദ്ധക്യം ആത്മീയോത്കർഷത്തിന്റേതാക്കി തീർത്തിട്ടുള്ള ചില കഥാപാത്രങ്ങളെ വേദപുസ്തകത്തിൽ നാം കണ്ടുമുട്ടുന്നു. യറുശലേമിൽ പ്രതീക്ഷാനിർഭരമായ ഹൃദയത്തോടും ആകാംക്ഷാപൂർവ്വമായ ആത്മാവോടും കഴിഞ്ഞ ശിമയോനെപ്പറ്റി വായിക്കുന്നു: "അവൻ നീതിമാനും, ദൈവഭക്തനും ഇസ്രായേലിന്റെ ആശ്വാസം പ്രതീക്ഷിച്ചിരുന്നവനുമായിരുന്നു. പരിശുദ്ധാത്മാവ് അവന്റെ മേൽ ഉണ്ടായിരുന്നു." ഉണ്ണിയേശുവിനെ കൈകളിൽ വഹിച്ചുകൊണ്ടു പറഞ്ഞത്; "നാഥാ! അവിടുത്തെ വാഗ്ദാനമനുസരിച്ച് ഇപ്പോൾ ഈ ദാസനെ സമാധാനത്തിൽ വിട്ടയയ്ക്കേണമേ!" ഈ ലോകത്തോടു വിടപറയാനുള്ള ഒരുക്കവും സന്നദ്ധതയും ആ വാക്കുകളിൽ പ്രതിധ്വനിക്കുന്നു.

വാർദ്ധക്യത്തിൽ കഴിഞ്ഞ മറ്റൊരു വ്യക്തി ആയിരുന്നു ഹന്നാ പ്രവാചകി. "എൺപത്തിനാലു വയസ്സായ ഈ വിധവ ദേവാലയം വിട്ടുപോകാതെ രാപകൽ ദൈവത്തെ സ്തുതിച്ചുകൊണ്ട് ഉപവാസത്തിലും പ്രാർത്ഥനയിലും കഴിയുകയായിരുന്നു" (ലൂക്കോ. 2:25 – 37). ദേവാലയവും അവിടുത്തെ ആരാധനയുമായി ബന്ധപ്പെട്ടു കഴിഞ്ഞ രണ്ടു വൃദ്ധരെയാണു നാം കണ്ടത്.

### സഭാ ശുശ്രൂഷകൻ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ

1. വാർദ്ധക്യത്തിലിരിക്കുന്നവരെ ഇടയ്ക്കിടെ പോയി കാണുവാനും



അവരോടൊപ്പം കുറെ സമയം ചെലവിടാനും സന്നദ്ധമാകണം. അവർ പറയുന്നതു ശ്രദ്ധിയ്ക്കുകയും അവരുടെ ആവശ്യത്തിനനുസരിച്ച് അവരോടു സംസാരിക്കുകയും വേണം. അവരുടെ ഭൂതകാലത്തെക്കുറിച്ചും വീരകൃത്യങ്ങളെക്കുറിച്ചും, അനുഭവങ്ങളെക്കുറിച്ചും കഷ്ടതകളെക്കുറിച്ചുമായിരിക്കും അധികവും സംസാരിക്കുന്നത്. ചിലപ്പോൾ പല കഥകളും പലവട്ടം പറഞ്ഞിട്ടുള്ളതുമാകും. എങ്കിലും ശ്രദ്ധാപൂർവം കേൾക്കുന്നതുകൊണ്ട് അവരുടെ ജീവിതത്തിന് അർത്ഥവും പ്രാധാന്യവും നൽകുകയാണു ചെയ്യുന്നത്. അമൂല്യങ്ങളായ ചില ജീവിത സത്യങ്ങൾ അവരിൽ നിന്നു കേൾക്കാൻ കഴിയും.

2. അവരുടെ സംഭാഷണം കേട്ടിരിക്കാൻ മാത്രമല്ല സഭാശുശ്രൂഷകൻ വൃദ്ധജനങ്ങളെ സമീപിക്കുന്നത്. അവരോട് ഔചിത്യപൂർവ്വം സംസാരിക്കുന്നതിനും കൂടിയാണ്. പലതും അറിയാൻ അവർക്ക് ആഗ്രഹം കാണും. പലരെക്കുറിച്ചും അന്വേഷിച്ചു എന്നും വരും. അപ്പോൾ വാർത്താവിനിമയമാണോ സന്ദർശന ലക്ഷ്യം? നിശ്ചയമായും അല്ല. എങ്കിലും അതിനും സ്ഥാനമുണ്ട്. ക്രിസ്തീയ ജീവിതത്തിന്റെ മൂല്യവത്തായ അനുഭവങ്ങളെപ്പറ്റി പങ്കുവയ്ക്കണം. സന്ദർഭമനുസരിച്ച് മരണാനന്തര ജീവിതത്തിന്റെ യാഥാർത്ഥ്യത്തെക്കുറിച്ച് ബോധ്യം വരുത്താം. വായനാശീലമുള്ളവരാണെങ്കിൽ അവർക്കു നല്ല പുസ്തകങ്ങൾ വായിക്കാൻ കൊടുക്കാം.

3. ചില ഇടവകകളിൽ വൃദ്ധജനങ്ങൾക്ക് ഒന്നിച്ചു കൂടി കൂട്ടായ്മ പുലർത്തുവാൻ തക്കവണ്ണം ചെറിയ സമിതികൾ രൂപീകരിച്ചിട്ടുണ്ട്. അവർ മാസത്തിൽ ഒന്നോ രണ്ടോ പ്രാവശ്യം സമ്മേളിച്ച് പ്രാർത്ഥിക്കുവാനും കൂട്ടായി ചിന്തിക്കാനും അനുഭവങ്ങൾ പങ്കിടാനും അവസരമുണ്ടാക്കുന്നു.

4. ഞായറാഴ്ചകളിലെ കുർബ്ബാന (നമസ്ക്കാരം ഉൾപ്പെടെ) ദീർഘവും, വൈകി മാത്രം അവസാനിക്കുന്നതുമാക കൊണ്ട് മാസത്തിലെ ഏതെങ്കിലും ശനിയാഴ്ച അതിരാവിലെ കുർബ്ബാന മാത്രമായി വാർദ്ധക്യത്തിലുള്ളവർക്കു വേണ്ടി ക്രമീകരിക്കാം. അവർക്കു കുർബ്ബാന അനുഭവിക്കാൻ അപ്പോൾ അവസരമുണ്ടാക്കാൻ കഴിയും.

5. വൃദ്ധജനങ്ങളുമായി സ്നേഹപൂർണ്ണമായ ഒരു ബന്ധം പുലർത്തുവാൻ സഭാ ശുശ്രൂഷകൻ ഉത്സാഹിക്കേണ്ടതാണ്. അവരുടെ അനുഭവ സമ്പത്തിൽ നിന്ന് ഏറെ കാര്യങ്ങൾ പഠിക്കുവാനും സ്വീകരിക്കുവാനുമുണ്ടാകും.

## പാഠം 6

# സഭാ ശുശ്രൂഷകനും മദ്യമയക്കുമരുന്നുകൾക്കടിമപ്പെട്ടവരും

❑ എന്തുകൊണ്ട് ലഹരി പദാർത്ഥങ്ങളുടെ സ്വാധീനം വർദ്ധിക്കുന്നു? ❑ ലഹരി പദാർത്ഥങ്ങൾ വരുത്തുന്ന ഭവിഷ്യത്തുകൾ ❑ മദ്യവിപത്തിൽ നിന്ന് എങ്ങനെ കരകയറ്റാം?

ലഹരി പദാർത്ഥങ്ങളുടെ ഉപയോഗവും സ്വാധീനവും ഇന്നു നമ്മുടെ സമൂഹത്തിൽ വർദ്ധിച്ചു വരികയാണ്. ഇതിൽ നഗരമെന്നോ ഗ്രാമമെന്നോ വ്യത്യാസമില്ല; സമ്പന്ന വിഭാഗമെന്നോ ദരിദ്ര വിഭാഗമെന്നോ ഉള്ള ഭേദവുമില്ല. മദ്യപാനവും മയക്കുമരുന്നുകളുടെ ഉപയോഗവും യുവലോകത്ത് വലിയ സ്വാധീനം വരുത്തിയിരിക്കുന്നു. കോളജ് ക്യാംപസുകളിൽ മാത്രമല്ല സ്കൂൾ തലത്തിലും ഇവയുടെ വ്യാപ്തി വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്.

മദ്യത്തിനു മാന്യത കല്പിക്കുന്ന സംസ്കാരമാണ് ഇന്നു നാം വളർത്തിയെടുത്തിരിക്കുന്നത്. പിറന്നാൾ ആഘോഷമായാലും വിവാഹാഘോഷമായാലും മദ്യം ഒരവിഭാജ്യ ഘടകമാണ്. പുതുവത്സരപ്പിറവിയും ക്രിസ്മസും, നോമ്പു വീടലും മദ്യമില്ലാതെ എങ്ങനെ ആഘോഷിക്കാൻ! മരണ വാർഷികത്തിനു പോലും മദ്യം കടന്നുവരുന്നു. അതിഥി സൽക്കാരത്തിനു കാപ്പിയും ചായയും ഫാഷനല്ല; വരുന്നവരുടെ ഇഷ്ടത്തിനനുസരണമായ 'ബ്രാൻഡു' തന്നെ സൽക്കരിക്കണം. മണിമന്ദിരങ്ങളുടെ സ്വീകരണമുറിയിൽ "ഷോകേയ്സുകൾ" ഉണ്ടാകും. അത് കൗതുക വസ്തുക്കളുടെ കലവറയല്ല, വിവിധതരം "കുപ്പികളുടെ" പ്രദർശനശാലയാണ്.

കലാകാരന്മാർക്ക് അവരുടെ പ്രതിഭ ഉണരുവാൻ മദ്യം വേണമെന്നാണ് സങ്കല്പം. കലാമൂല്യമുള്ള സൃഷ്ടികൾ ലഹരിയിൽ മാത്രമേ ഉരുത്തിരിയൂ എന്നാണ് ധാരണ. സമൂഹത്തിലെ വൻതോക്കുകൾ സമ്മേളിക്കുന്ന ക്ലബ്ബുകളുണ്ട്. അവിടുത്തെ പ്രധാന ആകർഷണ വസ്തു സുലഭമായി പകരുന്ന മദ്യമാണ്. ഇങ്ങനെ സമൂഹത്തിലെ സമ്പന്നവിഭാഗവും കുലീനവർഗ്ഗവും കലാപ്രതിഭകളും എല്ലാം ചേർന്ന് മദ്യത്തിന് മാന്യതയുടെ പദവി നൽകിയിരിക്കുന്നു. ഇതൊക്കെ കണ്ടും കേട്ടും വളരുന്ന യുവതലമുറ ആ മാർഗ്ഗത്തിലേക്ക് പാഞ്ഞടുക്കുന്നുവെങ്കിൽ ആശ്ചര്യപ്പെടാനില്ല.

## I. എന്തുകൊണ്ട് ലഹരി പദാർത്ഥങ്ങളുടെ സ്വാധീനം വർദ്ധിക്കുന്നു?

യുവാക്കളുടെ ഇടയിൽ മദ്യത്തിനും മയക്കുമരുന്നുകൾക്കുമുള്ള ആസക്തി എന്തുകൊണ്ടു വർദ്ധിക്കുന്നു എന്നുള്ളത് ഗൗരവമായി



പരിഗണിക്കേണ്ട പ്രശ്നമാണ്. വളരെ പ്രധാനപ്പെട്ട ചില കാര്യങ്ങൾ മാത്രം ചൂണ്ടിക്കാണിക്കാം.

### 1. കൂട്ടുകാരുടെ പ്രലോഭനം

കൂട്ടുകാരുടെ നിർദ്ദേശങ്ങളെയും പ്രോത്സാഹനങ്ങളെയും യുവാക്കൾ വളരെ സ്വാഗതം ചെയ്യുന്നു. സമപ്രായക്കാരായ അവരുടെ പ്രലോഭനങ്ങളിൽ വേഗം വീണുപോകുന്നു. സ്നേഹവും സഖിത്വവും സ്വാഗതാർഹമെങ്കിലും ദുശ്ശീലങ്ങളിലേക്കുള്ള പ്രേരണയാണ് അപകടകരമായിത്തീരുന്നത്. "വേണ്ടാ"; അല്ലെങ്കിൽ "പാടില്ല" എന്നു പറയാനുള്ള ആത്മധൈര്യം ഇല്ലാതെ പോകുന്നു. അഥവാ ഒന്നു പറഞ്ഞു നോക്കിയാലും വിലപ്പോയി എന്നു വരികയില്ല.

### 2. ജിജ്ഞാസയും പരീക്ഷണങ്ങളും

ഉന്മാദവും, ആഹ്ലാദവും ജനിപ്പിക്കുന്നതെങ്കിൽ എന്തുകൊണ്ട് ഒന്നു പരീക്ഷിച്ചുനോക്കിക്കൂടാ എന്ന ചിന്തയുണ്ടാകുന്നു. തന്നയല്ല പുതുമയ്ക്കു വേണ്ടിയും പുതിയ അനുഭൂതികൾക്കുവേണ്ടിയും വെമ്പൽ കൊള്ളുന്ന യൗവ്വനത്തിൽ ലഹരി പദാർത്ഥങ്ങൾ പരീക്ഷിച്ചു നോക്കാൻ കൗതുകമുണ്ടാകും. പരീക്ഷിച്ചു നോക്കിയാൽ ക്രമേണ അതിനടിമയായിത്തീർന്ന് അതിൽ നിന്നും പിന്മാറാൻ കഴിയാത്ത അവസ്ഥയിലാകുമെന്ന് ആരെങ്കിലും പറഞ്ഞാൽ അത് ശ്രവിക്കാനുള്ള വിവേകം കാണിക്കുകയില്ല.

### 3. മാധ്യമങ്ങളുടെ സ്വാധീനം

മദ്യപാനത്തിന്റെ ദൃശ്യമില്ലാത്ത ഒരു സിനിമയും, ദൂരദർശൻ സീരിയലും ഇല്ല. നിരന്തരമായി ഒരു കാര്യം കാണുകയും, അതും സമൂഹത്തിലെ മാന്യന്മാരുടെ മൂടുപടമണിഞ്ഞവർ അപ്രകാരം പ്രവർത്തിക്കുന്നതായും കാണുമ്പോൾ അതു അനുകരിക്കാനുള്ള പ്രേരണ ശക്തമായിരിക്കും.

### 4. എവിടെയും ലഭ്യമാണെന്ന അവസ്ഥ

മദ്യമായാലും, മയക്കുമരുന്നായാലും അവയ്ക്കു വേണ്ടി അന്വേഷിച്ച് ദൂരെയെങ്ങും പോകാതെ ഏതു മുക്കിലും മൂലയിലും അവ ലഭ്യമാണ്. അവ ലഭ്യമാക്കിത്തരുവാൻ പറ്റിയ ഏജന്റുകളുമുണ്ട്.

### 5. പണം പ്രയാസമില്ലാതെ കൈയിലെത്തുന്നു

ഗൾഫു മേഖലകളിൽ നിന്നു ഒഴുകിയെത്തുന്ന പണം ഇന്ന് യുവലോകത്തിനു യാതൊരു ക്ലേശവും കൂടാതെ ലഭിക്കുന്നു. സ്നേഹവും സാന്നിദ്ധ്യവും കരുതലും നൽകാൻ കഴിയാത്ത മാതാപിതാക്കൾ, മക്കൾക്ക് കൈയഴിച്ച് പണം നൽകുന്നു. അതു ധൂർത്തടിക്കാനും, ഇഷ്ടാനുസരണം

ചെലവിടാനും അവർ അവസരമൊരുക്കുന്നു. അങ്ങനെ ലഹരിയുടെ മാർഗ്ഗത്തിൽ വേഗം അവർ ചെന്നെത്തുന്നു.

### 6. വൈകാരിക പ്രശ്നങ്ങൾ

വൈകാരികമായ ഒറ്റപ്പെടൽ ലഹരി ആശ്രയത്തിനു ഒരു പ്രധാന കാരണമായിത്തീരുന്നു. യൗവനത്തിലേക്കു കടക്കുമ്പോൾ വൈകാരിക പ്രശ്നങ്ങൾ കൂടുതൽ തലപൊക്കുന്നു. മോഹഭംഗങ്ങൾ, ആശങ്ക, ഉത്കണ്ഠ, നിരാശ എന്നിങ്ങനെയുള്ള പല വൈകാരിക പ്രശ്നങ്ങൾക്കും പരിഹാരമായി ലഹരിയിലേക്കു തിരിയുന്നു. മാതാപിതാക്കന്മാരോടുള്ള ധിക്കാരത്തിന്റെയും, ചില കൂട്ടുകാരോടുള്ള പക പോക്കലിന്റെയും പ്രകടനം ലഹരിയിൽ ആക്കിത്തീർക്കുന്നു.

സുരക്ഷിതത്വവും, ആത്മവിശ്വാസവും ഇല്ലാത്തവർ തങ്ങളുടെ "ഈഗോ" ഊതി വീർപ്പിക്കുവാൻ ലഹരിയെ ശരണപ്പെടുന്നു. ഇങ്ങനെ വൈകാരിക പ്രശ്നങ്ങളെ ആരോഗ്യപരമായും, യാഥാർത്ഥ്യബോധത്തോടും നേരിടാൻ കഴിയാത്തവർ ചെന്നെത്തുന്ന താവളമാണ് ലഹരി ഉപയോഗം.

## II. ലഹരി പദാർത്ഥങ്ങൾ വരുത്തുന്ന ഭവിഷ്യത്തുകൾ

പ്രവർത്തനങ്ങളുടെ ഭവിഷ്യത്തുകളെപ്പറ്റി ചിന്തിക്കുവാനും വിലയിരുത്തുവാനുമുള്ള കഴിവ് ദൈവം മനുഷ്യനു മാത്രം നൽകിയിട്ടുള്ള വരദാനമാണ്. എന്നാൽ ഈ വരദാനം വേണ്ട സമയത്തും വേണ്ട വിധത്തിലും ഉപയോഗപ്പെടുത്തുന്നില്ല എന്നുള്ളതാണ് മനുഷ്യന്റെ പോരായ്മ. ലഹരിപദാർത്ഥങ്ങളിൽ കൂടി താൽക്കാലികമായ ഒരു ഉന്മാദമുളവാകുമെങ്കിലും അവ വരുത്തിവെയ്ക്കുന്ന ഭവിഷ്യത്തുകൾ എത്ര വിനാശകരവും ദൂരവ്യാപകവുമാണെന്നു ചിന്തിക്കാറില്ല. ഒരു വ്യക്തിയുടെ ആത്മശരീരമനസ്സുകളെ മുഴുവനായി അതു അപായപ്പെടുത്തുന്നു. മാത്രമല്ല, ആ വ്യക്തിയുടെ കുടുംബത്തെയും, സമൂഹത്തെയും മുഴുവനായും ദോഷകരമായി ബാധിക്കുന്നു.

### 1. ശരീരത്തെ എങ്ങനെ ബാധിക്കുന്നു?

താല്ക്കാലികമായ ഉന്മാദവും ഉത്സാഹവും ഉണർത്തുമെങ്കിലും ഒരു വിഷവസ്തുവായിട്ടേ ശരീരം മദ്യത്തെ എടുക്കുന്നുള്ളു. അതുകൊണ്ട് ശരീരം എതിർപ്പ് പ്രകടിപ്പിക്കുന്നു. ഓക്കാനം, ഛർദ്ദി, വയിറ്റിളക്കം, വയറുവേദന എന്നീ അസ്വാസ്ഥ്യങ്ങളിൽ കൂടി മദ്യം പുറംതള്ളാനുള്ള നടപടികൾ ശരീരത്തിൽ ഉണ്ടാകുന്നു. ഡോ. ജോവാൻ ചുങ്കപ്പുര എഴുതുന്നു: "ജലാംശം അധികമുള്ള കണ്ണ്, നാവ്, ഹൃദയം, മാംസപേശികൾ എന്നീ ശരീരഭാഗങ്ങളെ മദ്യം അതിവേഗം ആക്രമിക്കും. കണ്ണു ചുവക്കും, നാവു കുഴയും, പേശികൾ ദുർബലമാകും, കൈകാലുകൾ തളരും, വിശപ്പില്ലാതാകും, ആഹാരത്തോടു താല്പര്യം കുറയും. പോഷകക്കുറവുകൊണ്ട് ശരീരം ക്ഷീണിക്കും,



തളരും, ശോഷിക്കും. രോഗപ്രതിരോധശക്തി ക്ഷയിക്കുന്നു."

ഇതു കൂടാതെ വിവിധ അവയവങ്ങൾക്കുണ്ടാകുന്ന കുഴപ്പങ്ങളും ഓർക്കേണ്ടതാണ്. കരളിനെ കലക്കുന്നു: ദഹനത്തിനാവശ്യമായ പിത്തനീരുൽപ്പാദിപ്പിച്ച് കുടലിൽ എത്തിക്കുന്ന ജോലിയാണു കരൾ നിർവഹിക്കുന്നത്. എന്നാൽ മദ്യം കരളിലെ കോശങ്ങളെ നശിപ്പിച്ച് പിത്തരസം ശരിയായ അളവിൽ ലഭ്യമാകാതെ വരും. പിത്തരസം രക്തത്തിൽ കലർന്ന് മഞ്ഞപ്പിത്തം ഉണ്ടാകും. കരളിന്റെ പ്രവർത്തനം ശരിയായി നടക്കാത്തതിനാൽ "മഹോദരം" ഉണ്ടാകാൻ കാരണമാകും.

തലച്ചോറിനെയും നാഡീവ്യൂഹത്തെയും മന്ദിപ്പിക്കുന്നു: പതിവായി മദ്യപിച്ചാൽ തലച്ചോറിലെ കോശങ്ങൾക്കു കേടു സംഭവിക്കും. ബുദ്ധിഭ്രമം, ഓർമ്മക്കുറവ്, തളർവാതം, പേശീതളർച്ച തുടങ്ങിയവ തന്മൂലം ഉണ്ടാകാം. മസ്തിഷ്കവീക്കം എന്ന രോഗവും പിടിപെടാം.

ഹൃദ്രോഗങ്ങൾ: രക്തം പമ്പു ചെയ്ത് ശരീരത്തിന്റെ എല്ലാ ഭാഗത്തും എത്തിക്കുന്നത് ഹൃദയമാണല്ലോ. മദ്യമകത്തു ചെല്ലുമ്പോൾ ഹൃദയമിടിപ്പ് കൂടുന്നു. അതു തുടർ നടപടിയാകുമ്പോൾ ഹൃദ്രോഗത്തിൽ കലാശിക്കുന്നു. മദ്യപാനവും പുകവലിയും ഹൃദ്രോഗങ്ങൾക്ക് ഏറെ കാരണമാകുന്നുവെന്ന് ഗവേഷണപഠനങ്ങൾ തെളിയിച്ചിട്ടുണ്ട്.

ആമാശയത്തിനു തകരാറ്: ഭക്ഷണം ദഹിക്കുന്നത് പ്രധാനമായും ആമാശയത്തിലാണല്ലോ. തുടർച്ചയായി മദ്യപാനം നടത്തുമ്പോൾ ആമാശയത്തിന്റെ പ്രവർത്തനങ്ങൾ തകരാറിലാകും. തന്മൂലം ഭക്ഷണത്തോടു വിരക്തി, ദഹനക്കേട്, വിളർച്ച ഇവയൊക്കെ സംഭവിക്കാം. കുടലിൽ കുരുക്കൾ ഉണ്ടാകുന്നതിനും, അത് ക്രമേണ ക്യാൻസറായി മാറുന്നതിനും സാധ്യതയുണ്ട്.

### (2) മനസ്സിനെ എങ്ങനെ ബാധിക്കുന്നു?:

മദ്യപൻ മാനസികമായി ഇടിഞ്ഞുപോകുന്നു. വില കുറഞ്ഞ മനുഷ്യനായിത്തീരുന്നു. ഒരു അപകർഷതാബോധം അവനെ പിടികൂടുന്നു. അതിൽ നിന്നു രക്ഷ നേടാൻ കൂടുതൽ മദ്യത്തെ ആശ്രയിക്കുന്നു. സാമൂഹികമായും മദ്യപൻ തരം താഴുന്നു. അയാളെ ആരും കാര്യമായി കരുതുകയില്ല. അവഗണനയും അവജ്ഞയും അകൽച്ചയും അയാൾക്കനുഭവപ്പെടും. ആരോടും മാന്യമായ ബന്ധം പുലർത്താൻ കഴിയാതെ വരും. ചിലപ്പോൾ അക്രമത്തിനും കുറ്റകൃത്യങ്ങൾക്കും അധാർമ്മിക പ്രവൃത്തികൾക്കും മുതിർന്നു എന്നു വരാം. ലൈംഗിക വൈകൃതങ്ങളിലും ഏർപ്പെട്ടെന്നു വരും. വൈകാരികമായ തകരാറുകൾ സംഭവിക്കും. ചിലർ വിഷാദരോഗത്തിനടിമകളാകുന്നു. വ്യക്തിബന്ധങ്ങളിൽ പാപ്പരത്തം അനുഭവപ്പെടും.

### (3) മദ്യദുരന്തങ്ങൾ

നാടിനെ നടുക്കുന്ന മദ്യദുരന്തങ്ങൾ ആവർത്തിക്കപ്പെടുന്നു. മദ്യാസക്തി വർദ്ധിക്കുമ്പോൾ "വിഷമദ്യവും" അകത്താക്കാനിടയാകുന്നു. "മെതനോൾ" എന്ന രാസവസ്തു കലർന്ന ചാരായം അകത്തു ചെന്നാൽ മരണമോ മറ്റ് അത്യാഹിതങ്ങളോ സംഭവിക്കാം. അത്തരം ഭവിഷ്യത്തുകളെക്കുറിച്ചൊന്നും ചിന്തിക്കാതെയാണ് പണക്കൊതിയന്മാരായ മദ്യവ്യാപാരികൾ വിഷമദ്യം വിതരണം നടത്തുന്നത്.

### (4) കുടുംബത്തകർച്ചയും കടക്കെണിയും

കുടുംബബന്ധങ്ങളെ തകർക്കുന്ന "വില്ലനാണ്" മദ്യം. സ്നേഹത്തിന്റെയും കരുതലിന്റെയും ബന്ധങ്ങൾക്കു പകരം വഴക്കിന്റെയും കലഹത്തിന്റെയും അന്തരീക്ഷമായി കുടുംബങ്ങൾ മാറുന്നു. വളരുന്ന തലമുറ അപകർഷതാ ബോധത്തിലും, അരക്ഷിതാവസ്ഥയിലുമായിത്തീരുന്നു. ഭാര്യാ ഭർത്തൃബന്ധത്തിലും, മക്കളോടുള്ള ബന്ധത്തിലും ശൈഥില്യം സംഭവിക്കുന്നു.

ബന്ധങ്ങൾക്കുടവു തട്ടുന്നതോടൊപ്പം സാമ്പത്തികത്തകർച്ചയും അനിവാര്യമാണ്. നല്ല സാമ്പത്തിക ഭദ്രതയുണ്ടായിരുന്ന എത്രയെത്ര കുടുംബങ്ങൾ തകർന്നു തരിപ്പണമായിത്തീർന്നിട്ടുണ്ട്. കുടുംബനാഥൻ എന്ന ഒരാളുടെ മദ്യപാനം കൊണ്ടാവാം ഒരു കുടുംബം നശിക്കുന്നത്. കടക്കെണിയിൽ അകപ്പെടുമ്പോൾ രക്ഷപെടുവാൻ മാർഗ്ഗം കാണാതെ കൂട്ട ആത്മഹത്യയെന്ന സാഹസത്തിലെത്തിച്ചേരുന്നു.

### (5) റോഡപകടങ്ങൾ

വാഹനാപകടങ്ങളിൽ അൻപതു ശതമാനത്തോളവും ഡ്രൈവർമാരുടെ മദ്യപാനം മൂലം സംഭവിക്കുന്നവയാണ്. ലോറി ഡ്രൈവർമാരും, ദീർഘദൂരം ഓടുന്ന ബസ്സ്, ടാക്സി എന്നിവയുടെ ഡ്രൈവർമാരുമാണ് അധികം കുടിക്കുന്നതും അപകടം ഉണ്ടാക്കുന്നതും. രാത്രി കാലത്താണ് അപകടങ്ങൾ അധികവും സംഭവിക്കുന്നത്. മദ്യം ബുദ്ധിമാന്ദ്യവും, മയക്കവും, ഉറക്കവും വരുത്തുന്നതാണ്. മാത്രമല്ല കണ്ണുകളുടെ പ്രവർത്തനത്തിനും കുഴപ്പം നേരിടുന്നു. തന്മൂലം ദീർഘവീക്ഷണം കുറയും. പെട്ടെന്നു തീരുമാനമെടുക്കാനുള്ള കഴിവും, ഇല്ലാതാകും. ഇവയൊക്കെ വാഹനാപകടങ്ങൾ ക്ഷണിച്ചു വരുത്തുന്നു.

### (6) കുറ്റകൃത്യങ്ങൾ

കുറ്റകൃത്യങ്ങൾക്കും അക്രമവാസനകൾക്കും പ്രധാന കാരണം മദ്യമാണ്. റഷ്യയിലെ 70% ക്രിമിനൽ കേസ്സുകൾക്കും, അമേരിക്കയിലെ 75% ക്രിമിനൽ



കേസ്സുകൾക്കും, മദ്യമാണു കാരണമെന്ന് റിപ്പോർട്ടുകൾ പറയുന്നു. കൊലപാതകം, സ്ത്രീപീഡനം, ബലാൽസംഗം, കവർച്ച, മോഷണം, ആത്മഹത്യ എന്നിവയുടെ എല്ലാം പിമ്പിൽ മദ്യത്തിന്റെ സ്വാധീനം ശക്തമാണ്. സമൂഹത്തിൽ കുറ്റകൃത്യങ്ങൾ കുറച്ചുകൊണ്ടു വരണമെങ്കിൽ മദ്യവർജ്ജനം വളർത്തിയെടുക്കേണ്ടതുണ്ട്.

### (7) ധാർമ്മികാധഃപതനം

മദ്യം തലച്ചോറിനെ മന്ദിപ്പിച്ച് നിർവീര്യമാക്കുന്നു; സുബോധം നഷ്ടപ്പെടുന്നു. നിയന്ത്രണം വിട്ടുപോകുന്നു. സദാചാര മൂല്യങ്ങൾക്കു സ്ഥാനമില്ലാതാകുന്നു. എന്തു തിന്മ ചെയ്യാനും മടിക്കില്ല. ആത്മസംയമനം അപ്പാടെ നഷ്ടമാകും. സാഹചര്യങ്ങളും, ആർജ്ജിത മൂല്യങ്ങളും എല്ലാം വിസ്മരിച്ച് എന്തു സാഹസവും, ചെയ്യാൻ ഒരുമ്പെടുന്നതായി കാണാം. മദ്യാസക്തി, അധാർമ്മികതയിലേക്കും അരാജകത്വത്തിലേക്കും സമൂഹത്തെ നയിക്കുമെന്നതിനു സംശയമില്ല.

### (8) ആത്മികാധഃപതനം

അധാർമ്മികത കൊടികുത്തിവാഴുമ്പോൾ ആദ്ധ്യാത്മികതയ്ക്കു സ്ഥാനമില്ലാതാകുന്നു: ശരീരവും ആത്മാവും തമ്മിൽ അഭേദ്യബന്ധമുണ്ട്. ശരീരം തിന്മയ്ക്കടിമപ്പെട്ട് ദുഷ്കൃതങ്ങളിൽ ചരിക്കുമ്പോൾ, ആത്മാവ് ദുർബലമായി നിർജ്ജീവത്വത്തിലേക്കു നീങ്ങുകയായിരിക്കും. മനഃസാക്ഷിക്കുത്തൽ കൊണ്ട് ആത്മീയാനുഷ്ഠാനങ്ങൾ വല്ലതും ചെയ്യുന്നെങ്കിൽ അത് കാപട്യത്തിന്റെ മൂടുപടം ഇട്ടുകൊണ്ടായിരിക്കും.

ലഹരിയിൽ ആശ്രയിക്കുന്ന വ്യക്തി ജഡാഭിലാഷങ്ങൾക്കും വിഷയാസക്തിക്കും മുൻതൂക്കം നൽകും. അപ്പോൾ ആത്മീയമൂല്യങ്ങൾക്കോ, ആദ്ധ്യാത്മിക ചിന്തകൾക്കോ സ്ഥാനമില്ലാതാകുന്നു. പ്രാർത്ഥനയും ആരാധനയും അപ്രസക്തങ്ങളായിത്തീരുന്നു. ആത്മ നിറവിലും, പ്രചോദനത്തിലും നടക്കേണ്ട കാര്യങ്ങൾ ആൽക്കഹോളിക്ക് സ്പിരിറ്റിന്റെ നിറവിൽ നടക്കുകയില്ല. അതുകൊണ്ട് പൗലോസ് ഉപദേശിച്ചു: "വീഞ്ഞു കുടിച്ചു ഉന്മത്തരാകരുത്. പരിശുദ്ധാത്മാവിൽ നിറഞ്ഞു വരുവിൻ" (എഫേ. 5:19 മു).

## III. മദ്യവിപത്തിൽ നിന്ന് എങ്ങനെ കരകയറ്റാം?

(1) പ്രതിരോധ പ്രവർത്തനങ്ങൾക്കാണ് മുൻതൂക്കം കൊടുക്കേണ്ടത്. ലഹരിയിലേക്കു തിരിയാതിരിക്കാൻ തക്കവണ്ണം കൗമാരപ്രായത്തിൽത്തന്നെ ശരിയായ ബോധവൽക്കരണം നടത്തണം. സഭാശുശ്രൂഷകർ അക്കാര്യത്തിൽ ശ്രദ്ധ നൽകണം. ഈ രംഗത്തു പ്രവർത്തിക്കുന്ന കഴിവുള്ള വ്യക്തികളെ ഇതിനായി ക്ഷണിക്കാം. മദ്യത്തിന്റെയും മയക്കുമരുന്നുകളുടെയും അപായകരമായ ദൂഷ്യങ്ങൾ ചെറുപ്പത്തിൽത്തന്നെ മനസ്സിലാക്കി

കൊടുക്കണം. ശാരീരികവും, മാനസികവും, ആത്മികവുമായ ഭവിഷ്യത്തുകൾ വ്യക്തമാക്കണം. മതപഠന ക്ലാസ്സുകളിൽ ഈ വിഷയം ഉൾപ്പെടുത്തണം. യുവജന വേദികളിൽ പ്രഗത്ഭമതികളായ ആളുകളുടെ ക്ലാസ്സുകൾ സംഘടിപ്പിക്കണം.

vi. വേദപുസ്തകത്തിൽ നിന്നുള്ള ഉൾക്കാഴ്ച വെളിപ്പെടുത്താം. പഴയനിയമത്തിലും പുതിയനിയമത്തിലും വീഞ്ഞു കുടിക്കെതിരായ പ്രബോധനങ്ങൾ ഉണ്ട്. ഒരു ഔഷധം എന്ന നിലയിൽ ഉദരസംബന്ധമായ അസുഖത്തിന് അല്പം വീഞ്ഞ് ഉപയോഗിക്കാൻ പൗലോസ് ശ്ലീഹാ, തീമോത്തിയോസിനെ അനുവദിച്ചത് മദ്യപാനത്തിനുള്ള അനുവാദമായി കരുതിക്കൂടാ. കാനാവിലെ വിവാഹ വിരുന്നിന് കർത്താവു തന്നെ വെള്ളത്തെ വീഞ്ഞാക്കി നൽകിയതിനെയും മദ്യപന്മാർ ഉദ്ധരിക്കാറുണ്ട്. അന്നത്തെ സാമൂഹ്യ - സാംസ്കാരിക പശ്ചാത്തലത്തിൽ മാത്രമേ ആ സംഭവം കാണാനാവൂ. സന്തോഷത്തിന്റെയും, ആത്മീയാഹ്ലാദത്തിന്റെയും പ്രതീകമായി വീഞ്ഞിനെ കരുതിയിരുന്നു എന്നതു ശരി തന്നെ. പൗലോസ് ശ്ലീഹാ വ്യക്തമാക്കുന്നു: "മദ്യപർ സ്വർഗ്ഗരാജ്യം അവകാശമാക്കുകയില്ല" (1 കൊരി. 6:10). "വീഞ്ഞു കുടിച്ചു മത്തരാകരുത്. അതിനാൽ ദുർന്നടപ്പു ഉണ്ടാകുമല്ലോ. ആത്മാവു നിറഞ്ഞവരായി........ എല്ലായ്പ്പോഴും എല്ലാറ്റിനും വേണ്ടിയും സ്തോത്രം ചെയ്തു കൊൾവിൻ" (എഫേ. 5:18, 19).

ജീവിതപ്രശ്നങ്ങൾക്കു പരിഹാരമായി ലഹരിയെ ആശ്രയിക്കുന്നവരുണ്ട്. അതു പ്രശ്നങ്ങൾക്കു പരിഹാരം വരുത്തുകയില്ല; പ്രശ്നങ്ങൾ വർദ്ധിപ്പിക്കുകയും സങ്കീർണ്ണമാക്കുകയും മാത്രമേ ചെയ്യുകയുള്ളു എന്നു ബോധ്യമാക്കണം. പ്രശ്നങ്ങൾക്കു ക്രിയാത്മകവും ഫലപ്രദവുമായ പോംവഴികൾ ചൂണ്ടിക്കാണിക്കാം. ഹൃദയം തുറന്നു സംസാരിക്കുക, സൗഹൃദം വളർത്തുക, കൗൺസലിംഗ്, ക്രിസ്തീയ കൂട്ടായ്മ, പ്രാർത്ഥനാനുഭവം, വിശ്രമം, ഉല്ലാസയാത്ര ഇങ്ങനെ പലതും നിർദ്ദേശിക്കാം. അവ പ്രാവർത്തികമാക്കാനുള്ള അവസരങ്ങളും പ്രോത്സാഹനങ്ങളും ക്രിസ്തീയ കൂട്ടായ്മയിൽ ഉണ്ടാകണം. പെന്തിക്കോസ്ത്, കാരിസ്മാറ്റിക്ക് കൂട്ടായ്മകൾ അക്കാര്യത്തിൽ വിജയിക്കുന്നു എന്നു പറയേണ്ടതുണ്ട്.

(2) മദ്യപന്മാർക്കുള്ള കൗൺസലിങ്ങ്: വളരെ ക്ഷമയും, സ്നേഹവും ആവശ്യമുള്ള രംഗമാണ്. എന്തുകൊണ്ടാണ് ഒരുവൻ മദ്യത്തിലേക്ക് വഴുതിപ്പോയത് എന്നു മനസ്സിലാക്കേണ്ടതുണ്ട്. ഒരാളുടെ കാരണമായിരിക്കയില്ല മറ്റൊരാളുടേത്. ചിലപ്പോൾ ഒന്നല്ല പല കാരണങ്ങളായിരിക്കുമുള്ളത്.

ആ വ്യക്തിയെ കുറ്റം വിധിക്കാൻ ഒരുമ്പെടരുത്. നേരെ മറിച്ച്, സ്നേഹവും ആദരവും വെളിപ്പെടുത്തുവാൻ തക്ക സമീപനവും സംഭാഷണവുമായിരിക്കണം. ഭൂതകാല നഷ്ടത്തെപ്പറ്റിയും പരാജയത്തെപ്പറ്റിയും



ഓർമ്മപ്പെടുത്തുന്നതിൽ ഉപരി, ഭാവി നന്മയും സാധ്യതയും ശ്രദ്ധയിൽ കൊണ്ടുവരണം. ചെയ്തികളേക്കാൾ ഇനി ചെയ്യുവാനുള്ള കഴിവിനെ ബോധ്യമാക്കണം.

മദ്യാസക്തി ഒരു രോഗമായി കരുതണം. രോഗിയോട് സഹതാപത്തോടും, സ്നേഹത്തോടും വർത്തിക്കുന്നതുപോലെ ആയിരിക്കണം മദ്യാസക്തനോടുള്ള സമീപനം. അയാളെ സഹായിക്കാൻ മദ്യാസക്തിയോടു ബന്ധപ്പെട്ട പ്രശ്നങ്ങളും അറിഞ്ഞിരിക്കണം.

കൗൺസലിങ്ങ് കൊണ്ടു മാത്രം പ്രയോജനപ്പെടാത്ത സാഹചര്യങ്ങളിൽ ചികിത്സാമുറകളും ഉപദേശിക്കാം. അതിനു അനുയോജ്യമായ കേന്ദ്രങ്ങളും സ്ഥാപനങ്ങളും സഭാ ശുശ്രൂഷകൻ അറിഞ്ഞിരിക്കണം. പ്രയാസമുള്ള കാര്യം ചികിത്സയ്ക്കുള്ള ആഗ്രഹം ഉളവാക്കുന്നതാണ്. ലഹരി സാധനങ്ങളിലുള്ള ആശ്രയം മാറ്റി, പുതിയ ജീവിതരീതി ശീലിക്കാനുള്ള ഉൾപ്രേരണ ഉണ്ടാക്കണം. അതു പല ദിവസങ്ങളിലെ പ്രേരണയും, സൗഹൃദപൂർവ്വമായ ഉപദേശവും കൊണ്ടേ സാദ്ധ്യമാവൂ.

കുടുംബത്തിന്റെ കടമ: ഒരു വ്യക്തിയുടെ വേരുകൾ അവന്റെ കുടുംബത്തിലാണ്. ഒരാളുടെ ജീവിതശൈലി ഉരുത്തിരിയുന്നതു കുടുംബ പശ്ചാത്തലത്തിലത്രേ. വ്യക്തി ബന്ധങ്ങളുടെ മാതൃകയും കുടുംബമാണ്. അതുകൊണ്ട് മദ്യപാനത്തിൽ നിന്ന് ഒരു വ്യക്തിയെ കരകയറ്റാൻ അയാളുടെ കുടുംബത്തിനു വലിയ പങ്കുണ്ട്. മദ്യപാനമോ, മയക്കുമരുന്നാസക്തിയോ വളർത്തുന്നതിൽ കുടുംബ പശ്ചാത്തലവും, വ്യക്തി ബന്ധങ്ങളും കാരണമായിട്ടുണ്ടാകും. അതുകൊണ്ട് കുടുംബാംഗങ്ങൾക്ക് കൗൺസലിങ്ങ് നൽകുന്നത് ആവശ്യമാണ്. മദ്യപനായ ഭർത്താവിനോട്, അഥവാ മകനോട് പകയും വെറുപ്പും കൂടാതെ സ്നേഹത്തോടെ സ്വീകരിച്ച് അംഗീകരിക്കുന്ന മനോഭാവം ഭാര്യയിൽ അഥവാ മാതാവിൽ ഉണ്ടാകണം. മദ്യപാനം ഒരു രോഗമാണെന്ന് കരുതി, ഒരു രോഗിയോടെന്നപോലെ ആർദ്രതയോടും സ്നേഹത്തോടും കരുതലോടും വർത്തിച്ചേ മതിയാവൂ.

ഭീഷണിയുടെയും ഭയപ്പാടിന്റെയും അന്തരീക്ഷം ഒരിക്കലും കുടുംബത്തിൽ ഉണ്ടായിക്കൂടാ. സ്നേഹത്തിന്റെയും കരുതലിന്റെയും പാരസ്പര്യത്തിന്റെയും മനോഭാവം വളർത്തിയെടുക്കാൻ പരിശീലിക്കണം. കുട്ടികൾക്കാണു പ്രശ്നമെങ്കിൽ മാതാപിതാക്കൾക്കും കൗൺസലിങ്ങ് നടത്തിയേ മതിയാവൂ. മൊത്തത്തിൽ കുടുംബാന്തരീക്ഷം മെച്ചപ്പെടുത്താൻ കഴിയണം.

പ്രാർത്ഥനാ ചികിത്സ: കൗൺസലിങ്ങും, മറ്റു ചികിത്സകളും പ്രയോജനപ്രദങ്ങളാണ്. അവയോടൊപ്പം വേണ്ടതാണ് പ്രാർത്ഥന. ലഹരിയിൽ നിന്നുള്ള മോചനം സ്വന്തം കഴിവിൽ ഒതുങ്ങി നിൽക്കുന്നതല്ല. ദൈവത്തിന്റെ അപരിമേയ ശക്തി അതിനാവശ്യമുണ്ട്. "അവിടുന്ന് ബദ്ധന്മാരെ വിടുവിച്ച്

സൗഭാഗ്യത്തിലാക്കുന്നു" എന്നുള്ളത് യാഥാർത്ഥ്യമാണ്. അതുകൊണ്ട് മദ്യപാനത്തിനടിമപ്പെടുന്നവരെ പ്രാർത്ഥനാ സമൂഹത്തിലേക്ക് ആകർഷിക്കുകയും, അവർ തന്നെ സ്വയം പ്രാർത്ഥിക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്യാം. മദ്യാസക്തി ഒരു പൈശാചിക പ്രലോഭനമാണ്. അതിനെ ജയിക്കാൻ സാത്താനെ പരാജയപ്പെടുത്തിയ കർത്താവിന്റെ കൃപയും ശക്തിയും അപേക്ഷിക്കണം. മദ്യത്തിലേക്കു നയിച്ച പല പ്രേരണകളെയും അതിജീവിക്കാൻ പ്രാർത്ഥന ശക്തി പകരും. ആത്മീയ സന്തോഷവും പുതുജീവനും പ്രാപിക്കുമ്പോൾ മദ്യത്തെ ആശ്രയിക്കണമെന്ന തോന്നൽ ഉണ്ടാവുകയില്ല. ഈശ്വരസാന്നിദ്ധ്യത്തിലും സംസർഗ്ഗത്തിലും ആത്മീയ സുരക്ഷിതത്വം അനുഭവപ്പെടും. ക്രിസ്തീയ കൂട്ടായ്മ ബലപ്പെടുത്തുകയാണതിനാവശ്യം.

### യൂണിറ്റ് 4

# സഭാ ശുശ്രൂഷ: സാമൂഹിക തലത്തിൽ

### പാഠം 1

## സഭാ ശുശ്രൂഷകനും പരിസ്ഥിതി പ്രശ്നങ്ങളും

❑ എന്തൊക്കെയാണ് പ്രശ്നങ്ങൾ? ❑ സഭാ ശുശ്രൂഷകന്റെ ദൗത്യം

പരിസ്ഥിതി പ്രശ്നങ്ങൾ ഒരു ആഗോള പ്രതിഭാസമാണ്. ക്രിസ്തീയ സഭയും സഭാ പ്രവർത്തകരും അവയെന്തെന്ന് മനസ്സിലാക്കി ക്രിയാത്മകമായി പ്രതികരിക്കേണ്ടിയിരിക്കുന്നു. കാരണം അത് മനുഷ്യരാശിയുടെ മാത്രമല്ല, സകല ജീവജാലങ്ങളുടെയും നിലനില്പിനെത്തന്നെ ബാധിക്കുന്ന കാര്യമാണ്.

1. 'പരിസ്ഥിതി' എന്ന വാക്കു തന്നെ ആധുനിക കാലത്തു പ്രചാരത്തിൽ വന്നതാണ്. എന്താണ് ആ വാക്ക് അർത്ഥമാക്കുന്നത്? ജീവജാലങ്ങളുടെ നിലനില്പിനെയും വളർച്ചയേയും ബാധിക്കുന്ന എല്ലാ ബാഹ്യാവസ്ഥകളുടേയും സ്വാധീനങ്ങളുടെയും ആകെത്തുകയാണ് പരിസ്ഥിതി. ചെറുതും, വലുതും, കാണുന്നതും കാണാത്തതും അറിയുന്നതും അറിയപ്പെടാത്തതുമായ എല്ലാ ഘടകങ്ങളും ഉൾക്കൊള്ളുന്നു. മനുഷ്യനും മറ്റു ജീവജാലങ്ങളും ഉൾക്കൊള്ളുന്ന പ്രകൃതി മുഴുവൻ പരസ്പരം ബന്ധിക്കപ്പെട്ടിരിക്കുന്നു. എന്നു മാത്രമല്ല അതിന് ഒരു ക്രമവും ചിട്ടയുമുണ്ട്. എവിടെയെങ്കിലും താളപ്പിഴ സംഭവിച്ചാൽ അത് പ്രകൃതിയെ മുഴുവൻ ബാധിക്കുന്നതായി കാണാം. മനുഷ്യനെപ്പറ്റിയും പ്രപഞ്ചത്തെപ്പറ്റിയും ഉല്പത്തിയിൽ വിവരിക്കുമ്പോൾ സൃഷ്ടിയുടെ അവസാനമായി മനുഷ്യനെ സൃഷ്ടിച്ചു എന്നും, അവൻ പാപം ചെയ്ത് വീണുപോയപ്പോൾ സൃഷ്ടിയെ മുഴുവൻ അതു ബാധിച്ചു എന്നുമാണുള്ളത്. മനുഷ്യന്റെ വീണ്ടെടുപ്പിൽ പ്രപഞ്ചത്തിന്റെ വീണ്ടെടുപ്പും സാധ്യമാകേണ്ടതായിട്ടുണ്ട്.

അതെപ്പറ്റി പൗലോസ് ശ്ലീഹാ പറയുന്നു: "സൃഷ്ടി മുഴുവൻ ദൈവപുത്രന്മാരുടെ വെളിപ്പാടിനെ ആകാംക്ഷയോടെ കാത്തിരിക്കുന്നു. സൃഷ്ടി ദ്രവത്വത്തിന്റെ ദാസ്യത്തിൽ നിന്നു വിടുതലും, ദൈവമക്കളുടെ തേജസ്സാകുന്ന സ്വാതന്ത്ര്യവും പ്രാപിക്കും എന്നുള്ള ആശയോടെ മായയ്ക്കു കീഴ്പ്പെട്ടിരിക്കുന്നു....... സർവ്വ സൃഷ്ടിയും ഇന്നുവരെ ഒരുപോലെ ഞരങ്ങി ഈറ്റുനോവോടിരിക്കുന്നു" (റോമ. 8: 20-22).

മനുഷ്യന്റെ വീഴ്ചയിൽ പ്രപഞ്ചത്തിനു മുഴുവൻ വൈകല്യം സംഭവിച്ചു എന്നും, ആത്യന്തികമായി മനുഷ്യന്റെ വീണ്ടെടുപ്പിന്റെ അനുഭവത്തിൽ പ്രപഞ്ചവും വീണ്ടെടുക്കപ്പെടും. അങ്ങനെ "പുതിയ ആകാശവും പുതിയ ഭൂമിയും" ഉളവാകേണ്ടതാകുന്നു എന്നുമാണ് ക്രിസ്തീയ ദർശനം.

പ്രപഞ്ചത്തിന്റെ തന്നെ ഭാഗവും, അതിന്റെ സൂക്ഷിപ്പുകാരനുമായ മനുഷ്യൻ, പ്രകൃതിയെ കീഴടക്കി സ്വാർത്ഥപരമായി ഉപയോഗിക്കാൻ തുടങ്ങിയപ്പോൾ പ്രശ്നങ്ങൾ ഓരോന്നായി തലയുയർത്തി. "അതിനെ അടക്കി സമുദ്രത്തിലെ മത്സ്യത്തിന്മേലും, ആകാശത്തിലെ പറവജാതിയിന്മേലും സകല ഭൂചര ജന്തുവിന്മേലും വാഴുവിൻ എന്ന് അവരോടു കല്പിച്ചു" (ഉല്പ. 1:28). ഈ വാക്യം ദുർവ്യാഖ്യാനം ചെയ്ത് മനുഷ്യന്റെ ഇഷ്ടംപോലെ പ്രപഞ്ചത്തെ കൈയാളുവാനുള്ള അധികാരം നൽകപ്പെട്ടിരിക്കുന്നു എന്നു ധരിച്ചു. എന്നാൽ അതിന്റെ അടുത്ത അദ്ധ്യായത്തിൽ "ഏദൻതോട്ടത്തിൽ വേല ചെയ്വാനും അതിനെ കാപ്പാനും അവിടെ ആക്കി" (ഉല്പ. 2:15) എന്ന ആശയം നാം വിസ്മരിച്ചു കളഞ്ഞു. ഇഷ്ടംപോലെ എന്തെങ്കിലും ചെയ്യാനല്ല, ദൈവത്തിന്റെ പരമാധികാരത്തിനു വിധേയമായി പ്രപഞ്ചത്തെ സംരക്ഷണ ചെയ്യാനാണ് മനുഷ്യനെ നിയോഗിച്ചത്.

വ്യവസായിക വിപ്ലവത്തിനു ശേഷം, മനുഷ്യനുണ്ടായ നേട്ടങ്ങളും വിജ്ഞാന വികാസവും, പ്രകൃതിയെ ചൂഷണം ചെയ്യുവാനായി വിനിയോഗിച്ചു. അപ്പോൾ നിലവിലിരുന്ന പ്രകൃതി നിയമങ്ങൾ തന്നെ ലംഘിക്കപ്പെട്ടു. ജീവജാലങ്ങൾ തമ്മിൽ ദൈവനിശ്ചിതമായിരുന്ന ബന്ധങ്ങളും താളലയങ്ങളും തകരാറിലായി. പ്രകൃതിയിലുണ്ടായിരുന്ന സന്തുലിതാവസ്ഥ അങ്ങനെ നഷ്ടപ്പെട്ടു. ഇന്ന് ഭൂമി അധിവാസ യോഗ്യമല്ലാതാകത്തക്കവണ്ണം അപകടാവസ്ഥയിൽ എത്തിയിരിക്കയാണ്. പ്രശ്നം സങ്കീർണ്ണമായത് കഴിഞ്ഞ അൻപതു വർഷങ്ങൾ കൊണ്ടാണ്. പ്രൊഫ. കെ. പി. ജോയി എഴുതുന്നു: "പ്രകൃതിയെ - അന്യോന്യം ബന്ധമില്ലാതെ വേർപെട്ടു കിടക്കുന്ന നിരവധി വസ്തുക്കളുടെയും സംഭവങ്ങളുടെയും പരിഷ്കൃത സമുച്ചയമായി വീക്ഷിച്ചതാണ് പരിസ്ഥിതി പ്രശ്നങ്ങളുടെ ആധാരം." സ്വാർത്ഥമോഹിയായ മനുഷ്യൻ പ്രകൃതി വിഭവങ്ങളെ ചൂഷണം ചെയ്യുവാനും ദുർവിനിയോഗം ചെയ്യുവാനും തുടങ്ങിയപ്പോൾ ദൈവദത്തമായ സന്തുലിതാവസ്ഥ നഷ്ടപ്പെട്ടു. അതിന്റെ അനന്തരഫലമാണ് മലിനീകരണം തുടങ്ങി അനവധി പാരിസ്ഥിതിക പ്രശ്നങ്ങൾ ഉളവായത്.

### എന്തൊക്കെയാണ് പ്രശ്നങ്ങൾ?

#### 1. ആഗോള താപനില ഉയരുന്നു

ഭൂമിയെ ആവരണം ചെയ്ത് താപനില അനുയോജ്യമാക്കി നിറുത്തിയിരുന്ന വായുമണ്ഡലത്തിനു മാറ്റം വന്നിരിക്കുന്നു. തന്മൂലം ഭൂമിതലത്തിലുള്ള



ഉഷ്ണം വർദ്ധിച്ചുകൊണ്ടിരിക്കുന്നു. എ. ഡി. 2050 ആകുമ്പോഴേക്ക് ആഗോള താപനില ഇന്നത്തേതിനേക്കാൾ മൂന്നു മുതൽ ആറു ഡിഗ്രി സെന്റിഗ്രേഡ് ഉയരുമെന്ന് ശാസ്ത്രജ്ഞന്മാർ ഭയപ്പെടുന്നു. അങ്ങനെയുണ്ടാകുന്ന കൊടും ചൂടിൽ അന്റാർട്ടിക്, ആർട്ടിക് പ്രദേശങ്ങളിലെ മഞ്ഞുരുകി കടൽവെള്ളം നാലടിയോളം ഉയരും. തന്മൂലം തീരപ്രദേശങ്ങളും ദ്വീപു സമൂഹങ്ങളും എല്ലാം വെള്ളത്തിനടിയിലാകും. ലണ്ടൻ, ന്യൂയോർക്ക്, ബോംബെ എന്നീ തീരദേശ നഗരങ്ങൾ ഭാഗികമായി വെള്ളത്തിലാകും.

ഇപ്രകാരം അന്തരീക്ഷത്തിന്റെ താപനില വർദ്ധിക്കുന്ന പ്രതിഭാസത്തിന് "ഗ്രീൻ ഹൗസ് ഇഫക്റ്റ്" അഥവാ 'ഹരിത ഗൃഹ പ്രഭാവം' എന്നു വിളിക്കുന്നു. ഇപ്രകാരം താപനില ദുർവഹമാംവണ്ണം വർദ്ധിക്കുവാൻ കാരണം ആധുനിക മനുഷ്യന്റെ ചെയ്തികളും ജീവിതശൈലിയുമാണ്. അമിതമായ വ്യവസായവത്ക്കരണം, വനനശീകരണം, ഉപഭോക്തൃ ജീവിതശൈലി എന്നിവ മൂലം സംഭവിച്ച അന്തരീക്ഷ മലിനീകരണം തന്നെ. ഇതു മൂലം കാലാവസ്ഥയിൽ തന്നെ അപ്രതീക്ഷിത മാറ്റങ്ങൾ സംഭവിക്കുന്നു. വർഷപാതത്തിന്റെ ഗതി തന്നെ മാറിപ്പോകാം. ചില പ്രദേശങ്ങൾ കഠിനമായ വരൾച്ചയ്ക്കു വിധേയമായി മരുഭൂമിയുടെ വിസ്തൃതി വർദ്ധിക്കും. മാറി വരുന്ന കാലാവസ്ഥ ജൈവ മണ്ഡലത്തെ മുഴുവനായി ബാധിക്കാൻ സാധ്യതയുണ്ട്.

#### 2. ജനസംഖ്യാ വർദ്ധന

ഭൂമിക്കു താങ്ങാനാവാത്ത വിധം ജനപ്പെരുപ്പം സംഭവിച്ചുകൊണ്ടിരിക്കുന്നു. ഇന്ന് 600 കോടി ജനങ്ങൾ ഭൂമുഖത്തുണ്ട്. ഓരോ സെക്കന്റിലും രണ്ടു കുട്ടികൾ വീതം ജനിക്കുന്നു എന്നാണ് കണക്ക്. അങ്ങനെ 2025 ആകുമ്പോൾ ജനസംഖ്യ 800 കോടി ആയി ഉയരും; 2050 ആകുമ്പോൾ അത് 1000 കോടി ആകും പോലും! ഒരു പക്ഷേ ശാസ്ത്രപുരോഗതി കൊണ്ട് വിഭവ വർദ്ധനവിൽക്കൂടി മനുഷ്യരാശിയെ പുലർത്താൻ കഴിഞ്ഞേക്കും. എന്നാൽ സ്വത്ത് ഒരു ന്യൂനപക്ഷത്തിന്റെ കൈയിൽ എത്തിച്ചേരുകയും ഭൂരിപക്ഷം പട്ടിണിയിലേക്കു നീങ്ങുകയുമാണ്. ലോക ജനസംഖ്യയുടെ വെറും 25 ശതമാനം നിവസിക്കുന്ന സമ്പന്ന രാജ്യങ്ങളിൽ ലോകത്തിലാകെയുള്ള വിഭവങ്ങളുടെയും ഊർജ്ജത്തിന്റെയും എൺപതു ശതമാനം ഉപയോഗിച്ചു തീർക്കുന്നു എന്നാണ് കണക്ക്. വികസിത രാജ്യങ്ങളും അല്ലാത്തവയും തമ്മിൽ ജനങ്ങളുടെ ജീവിത നിലവാരത്തിൽ വലിയ അന്തരം ഇപ്പോൾ തന്നെ ഉണ്ടായിരിക്കുന്നു.

#### 3. കുടിവെള്ളക്ഷാമം

ഇപ്പോൾത്തന്നെ മിക്ക രാജ്യങ്ങളിലും കുടിവെള്ളത്തിനുള്ള ദൗർലഭ്യം രൂക്ഷമാണ്. ചൈന, ഇൻഡ്യ, അമേരിക്ക എന്നീ രാജ്യങ്ങളിലെ ജനസംഖ്യയുടെ മുപ്പതു ശതമാനത്തോളം പേർ അതിരൂക്ഷമായ ജല ദൗർലഭ്യം

അഭിമുഖീകരിക്കുകയാണ്. കേരളം നദികളും പുഴകളും തടാകങ്ങളുമായി ജലാശയങ്ങൾ വളരെയുള്ള നാടാണ്. പക്ഷേ വേനൽക്കാലം ആരംഭിക്കുമ്പോൾത്തന്നെ കുടിവെള്ളത്തിനുവേണ്ടി ജനങ്ങൾ "ക്യൂ" നിൽക്കുന്ന കാഴ്ച നാട്ടിൻപുറങ്ങളിലെല്ലാം സാധാരണമാണ്. ഭൂഗർഭത്തിലെ ജലനിരപ്പ് വേഗത്തിൽ താണുകൊണ്ടിരിക്കുന്നു.

ജലമലിനീകരണമാണ് ആപൽക്കരമായ മറ്റൊരു പ്രതിഭാസം. ഫാക്ടറികളിൽ നിന്നും വിസർജ്ജിക്കുന്ന മാലിന്യങ്ങളും വിഷ വസ്തുക്കളും നദികളെയും പുഴകളെയും എല്ലാം വിഷമയമാക്കിയിരിക്കുന്നു. മത്സ്യങ്ങളും മറ്റു ജലജീവികളും ചത്തുമലക്കുന്ന കാഴ്ച അപൂർവമല്ല.

### 4. അമ്ല മഴ

വ്യവസായ പ്രദേശങ്ങളിൽ അമ്ല മഴ പെയ്യുന്നതു സാധാരണമായിരിക്കുന്നു. ഫാക്ടറികളിൽ നിന്നും വാഹനങ്ങളിൽ നിന്നും പുറത്തുവരുന്ന വിഷപ്പുകയിലെ ഘടകങ്ങളായ സൾഫറിന്റെയും നൈട്രജന്റെയും ഓക്സൈഡുകൾ അന്തരീക്ഷത്തിലെ ഈർപ്പവുമായി കലർന്ന് സൾഫ്യൂറിക് ആസിഡും നൈട്രിക്കാസിഡും ഉണ്ടാകുന്നു. അവ മഴവെള്ളത്തിൽ ലയിച്ചാണ് അമ്ല മഴ പെയ്യുന്നത്. തന്മൂലം ശ്വാസകോശരോഗങ്ങൾ കൂടി വരുന്നു. ചില നഗരങ്ങളിൽ വായും മൂക്കും മൂടുന്ന ആവരണങ്ങൾ ഇട്ടാണ് ജനങ്ങൾ സഞ്ചരിക്കുന്നത്. കാരണം അന്തരീക്ഷം അത്രമാത്രം വിഷഭൂയിഷ്ഠമായിരിക്കുന്നു.

### 5. ഓസോൺ പടലത്തിന്റെ വിള്ളലുകൾ

ഒരു കുട പോലെ ഭൂമിയെ ആവരണം ചെയ്തു സൂക്ഷിക്കുന്നത് ഓസോൺ പടലമാണ്. ഇതിൽ അവിടവിടെയായി വിള്ളലുകൾ സംഭവിച്ചു തുടങ്ങിയിട്ടുള്ളത് ആപത്തു വിളിച്ചു വരുത്തുന്നു. ഫ്രിഡ്ജ്, എയർ കണ്ടീഷണറുകൾ തുടങ്ങിയവയിൽ ഉപയോഗിക്കുന്ന രാസവസ്തുവാണ് ക്ലോറോ കാർബൺ (സി. എഫ്. സി.). ഇത് അന്തരീക്ഷത്തിൽ എത്തിയാൽ ഓസോൺ തന്മാത്രകളെ നീക്കം ചെയ്ത് ഓസോൺ പടലത്തിൽ ദ്വാരങ്ങൾ സൃഷ്ടിക്കുന്നു. ആ ദ്വാരങ്ങളിൽ കൂടി വരുന്ന അൾട്രാ വയലറ്റ് രശ്മികൾ ഭൂമിയിൽ പതിച്ച് ജീവജാലങ്ങളുടെ ശരീരഘടനയിൽ മാരകമായ മാറ്റങ്ങൾ വരുത്തുന്നു.

അങ്ങനെ സൂര്യാഘാതം, തിമിരം, ക്യാൻസർ ഇവയൊക്കെ പനി പോലെ പടർന്നു പിടിക്കും. ഒരു പഠന റിപ്പോർട്ടിൽ പറയുന്നത് അടുത്ത 70 വർഷത്തിനുള്ളിൽ ഓസോൺ ശോഷണം കൊണ്ടു മാത്രം ഒന്നേകാൽ കോടിയിൽപരം ജനങ്ങൾക്കു ക്യാൻസർ ഉണ്ടാകുമെന്നാണ്. ഇപ്പോൾ തന്നെ ക്യാൻസർ രോഗികളുടെ എണ്ണം ആശങ്കാജനകമാം വണ്ണം വർദ്ധിച്ചിട്ടുണ്ട്.



ഇനിയുമത് കൂടുതൽ വർദ്ധിക്കുമെന്ന മുന്നറിയിപ്പ് ഗൗരവമായി എടുക്കേണ്ടതാണ്.

### 6. ഊർജ്ജ പ്രതിസന്ധി

ഊർജ്ജ പ്രതിസന്ധി നാൾക്കു നാൾ വർദ്ധിച്ചു വരികയാണ്. പ്രധാനമായും ഊർജ്ജോൽപ്പാദനം പെട്രോ കെമിക്കൽസിൽ നിന്നാണ്. അത് അറുതിയില്ലാത്ത ഒന്നല്ല. പക്ഷേ അതിനൊരു പരിധിയുണ്ട്. അതുപോലെ വ്യവസായങ്ങൾക്കാവശ്യമായ ധാതുക്കൾ കൽക്കരി മുതലായവ ഖനനം ചെയ്തുപയോഗിക്കുകയാണ്. അവ എത്ര നാളത്തേക്കു നീണ്ടു നിൽക്കുമെന്നു പറയാവുന്നതല്ല. പലരും ആധികാരികമായി നൽകുന്ന സൂചന ഏതാനും ദശകങ്ങൾ മാത്രം എന്നാണ്. ഇന്നത്തെ വ്യവസായങ്ങൾക്കു തുടർന്നു പോകാൻ സാധ്യമല്ലാതാകും.

വനനശീകരണം എല്ലാ രാജ്യങ്ങളിലും നടന്നുകൊണ്ടിരിക്കുകയാണ്. അത് പ്രകൃതിയുടെ സന്തുലിതാവസ്ഥ താറുമാറാക്കുന്നു. പലയിടത്തും മഴ കുറഞ്ഞുപോകുന്നതിന് അതു കാരണമാകുന്നു. ചെറിയ മഴ പോലും വെള്ളപ്പൊക്കം വരുത്തുന്നതിന്റെ കാരണം വനനശീകരണം മൂലം വെള്ളത്തെ പിടിച്ചു നിറുത്താനുള്ള ഭൂമിയുടെ കഴിവ് നഷ്ടമാകുന്നതാണ്. വനമില്ലാത്തതു കൊണ്ട് മണ്ണ് ഒലിച്ചുപോയി നദികൾ നികന്നുപോകുന്നതും വെള്ളപ്പൊക്കത്തിനു കാരണമാകുന്നു.

### 7. കീടനാശിനികൾ വരുത്തുന്ന അപകടം

കൃഷികൾക്കുപയോഗിക്കുന്ന കീടനാശിനികൾ അപകടകാരികളാണ്. കൃഷി ചെയ്യുന്ന മണ്ണും, ശ്വസിക്കുന്ന വായുവും, കുടിക്കുന്ന വെള്ളവും, ഭക്ഷിക്കുന്ന ഫലസസ്യങ്ങളും മലിനീകരിക്കപ്പെടുന്നു. അണുപ്രസരവും ആരോഗ്യത്തിനു വെല്ലുവിളിയാകുന്നു. കീടനാശിനികൾ ഉപയോഗിച്ചിട്ടും കീടങ്ങൾ കുറയുന്നില്ല. കാരണം കീടങ്ങൾ പ്രതിരോധശക്തി ആർജ്ജിക്കുന്നതാണ്. ഉപയോഗിക്കുന്ന കീടനാശിനികൾ നശിച്ചുപോകാതെ വെള്ളത്തിലൂടെയും, ആഹാരസാധനങ്ങളിലൂടെയും മനുഷ്യരിലും മറ്റു ജീവികളിലും എത്തുന്നു. അതു ജീവനു തന്നെ ഭീഷണി ഉയർത്തുന്നു.

മണ്ണിന്റെ മരണമാണ് രാസവള പ്രയോഗത്തിലും കീടനാശിനികളുടെ ഉപയോഗത്തിലും സംഭവിക്കുന്നത്. കൃത്രിമമായ പ്രയോഗങ്ങൾ പലപ്പോഴും സ്വാഭാവികമായ ഘടനയെയും കഴിവിനെയും ഇല്ലാതാക്കും. ജൈവവൈവിധ്യം നാൾക്കുനാൾ നശിച്ചുകൊണ്ടിരിക്കുന്ന കാഴ്ച ആശങ്ക ഉയർത്തുന്നു. ഒരു ദിവസം അഞ്ചു തരം സസ്യങ്ങൾ അപ്രത്യക്ഷമാകുന്നു എന്നാണ് കണക്ക്.

ഇങ്ങനെ ഒട്ടേറെ പ്രശ്നങ്ങൾ ജീവിതത്തെ ഭീഷണിപ്പെടുത്തുന്ന

സാഹചര്യത്തിലാണ് നാം ജീവിക്കുന്നത്. പരിസ്ഥിതി പ്രശ്നങ്ങൾ അമേരിക്കയുടെയോ, ജപ്പാന്റെയോ, മറ്റേതെങ്കിലും വിദേശരാജ്യങ്ങളുടേയോ പ്രതിസന്ധിയായിക്കരുതി കഴിയാവുന്നതല്ല. ഇവയൊക്കെ ഇന്നു നമ്മുടെ കൊച്ചു കേരളത്തിലും പ്രതിസന്ധികളാണ്. അവയ്ക്കു നേരെ കണ്ണടയ്ക്കാനോ, അവയെ നിസ്സാരമായി തള്ളാനോ പറ്റുന്നതല്ല. നമ്മുടെ ജീവന്റെയും നിലനില്പിന്റെയും പ്രശ്നമാണ്. ക്രിസ്തീയ സഭയ്ക്ക് ഈ സാഹചര്യത്തിൽ 'ഒട്ടകപ്പക്ഷിനയം' പുലർത്താൻ സാദ്ധ്യമല്ല.

### സഭാ ശുശ്രൂഷകന്റെ ദൗത്യം

പാരിസ്ഥിതിക പ്രശ്നങ്ങളെപ്പറ്റി സഭാ ശുശ്രൂഷകർ തന്നെ അറിയേണ്ടതും പഠിക്കേണ്ടതുമാണ്. അതുകൊണ്ട് വേദശാസ്ത്ര പഠന വിഷയങ്ങളിൽ ഇപ്പോൾ ഈ വിഷയവും ഉൾപ്പെടുത്തിയിട്ടുണ്ട്. വിഷയത്തോടുള്ള താല്പര്യം ക്ലാസ്സുമുറിയിൽ ഒതുങ്ങി നിന്നാൽ പോരാ. ജീവിതത്തിന്റെ എല്ലാ രംഗത്തും അതു പ്രതിഫലിപ്പിക്കണം. സഭാ ശുശ്രൂഷകർ പരിസ്ഥിതി സംരക്ഷണത്തിന്റെ വക്താക്കളായി തീരണം. വീക്ഷണത്തിൽ തന്നെ പ്രകൃതിസ്നേഹം പുലർത്തണം. അനുവർത്തിക്കാവുന്ന ചില കാര്യങ്ങൾ ചൂണ്ടിക്കാണിക്കുന്നു.

1. ആഡംബരങ്ങൾ ഒഴിവാക്കി ലാളിത്യം ഒരു ജീവിതശൈലിയായി സ്വീകരിക്കുക. ഹൈന്ദവാചാര്യന്മാർ അതിനു ദൃഷ്ടാന്തമാണ്. ഓരോ സാധനവും വാങ്ങുകയോ ഉപയോഗിക്കുകയോ ചെയ്യുന്നതിനു മുമ്പ് അതു ജീവിതത്തിൽ ഒഴിച്ചുകൂടാൻ പാടില്ലാത്തതാണോ എന്നു പല തവണ ചിന്തിക്കുക. അപ്പോൾ പലതും ഉപേക്ഷിക്കാൻ പ്രേരിതമാകും. ഭൂമിയിലെ വിഭവങ്ങൾക്ക് പരിമിതിയുണ്ട്. അതുകൊണ്ട് ആവശ്യത്തിൽ കൂടുതൽ വിഭവങ്ങൾ ഉപയോഗിക്കാതിരിക്കുക.

2. കാർഷിക വിഭവങ്ങളുടെ ഉല്പാദനത്തിനും പ്രോത്സാഹനം നൽകുക. ജൈവവളങ്ങൾ ഉപയോഗിച്ച് അടുക്കളത്തോട്ടങ്ങളും പച്ചക്കറിത്തോട്ടങ്ങളും ഉണ്ടാക്കുന്നതിന് പ്രോത്സാഹനം നൽകുക. അതിനു മത്സരങ്ങൾ സംഘടിപ്പിച്ച് ഏറ്റവും നല്ല പച്ചക്കറിത്തോട്ടത്തിന് സമ്മാനങ്ങൾ നൽകാവുന്നതാണ്.

3. പാരിസ്ഥിതിക പ്രവർത്തനങ്ങളെ സംബന്ധിച്ച കാര്യങ്ങളിൽ ജനങ്ങളെ ബോധവൽക്കരിക്കുക. പൊതുസമ്മേളനങ്ങൾ ആഘോഷങ്ങൾ എന്നിവ സംഘടിപ്പിക്കുക. ചില ഇടവകകളിൽ ആദ്യഫലങ്ങൾ ഇനം തിരിച്ച്, ഏറ്റവും മെച്ചപ്പെട്ട ഉല്പന്നങ്ങൾക്കു സമ്മാനം കൊടുക്കുന്ന പതിവ് ഇപ്പോൾ ത്തന്നെയുണ്ട്.

4. പള്ളിയും പരിസരങ്ങളും ശുചിയായി സൂക്ഷിക്കുന്നതിൽ ശ്രദ്ധിക്കുക. പരിസരങ്ങളിൽ ചെടികളും മരങ്ങളും നട്ടുപിടിപ്പിക്കുക. പ്ലാസ്റ്റിക്കു



സാധനങ്ങൾ വലിച്ചെറിയാതെ നിർദ്ദിഷ്ട സ്ഥാനങ്ങളിൽ നിക്ഷേപിക്കുവാൻ പ്രബോധിപ്പിക്കുക.

5. ശവക്കോട്ടകൾ സംരക്ഷിക്കുന്ന കാര്യത്തിൽ ശ്രദ്ധിക്കുക. ഇടിഞ്ഞും പൊളിഞ്ഞും കാടു കയറിയും ഇഴജന്തുക്കളുടെ വിഹാരരംഗമായി അവഗണിക്കാതെ, മനോഹരമാക്കിത്തീർക്കുവാൻ കഴിയാവുന്നതാണ്. പരേതരെ ഓർക്കുകയും ആദരിക്കുകയും ചെയ്യുന്ന നാം, അവരുടെ വിശ്രമസ്ഥലം അലക്ഷ്യമായും വികൃതമായും തള്ളിക്കളയുന്നത് വലിയ അപരാധമാണ്. പാശ്ചാത്യ രാജ്യങ്ങളിലെ സെമിത്തേരികൾ മനോഹരമായ ഉദ്യാനങ്ങളെപ്പോലെ സംരക്ഷിക്കുന്നു. അവിടെയെത്തിയാൽ ആത്മീയാനുഭൂതി ഉളവാകുന്ന അവസ്ഥാവിശേഷമാണ്. നമുക്കും അല്പം ശ്രമവും ശ്രദ്ധയുമുണ്ടെങ്കിൽ സെമിത്തേരികൾ മനോഹരങ്ങളാക്കിത്തീർക്കാം. ഓരങ്ങളിൽ ചെടികളും മറ്റും വളർത്തി കാടു കയറാതെ സംരക്ഷിക്കാം. ഹൈന്ദവ പാരമ്പര്യത്തിൽ തുളസിച്ചെടി ശവകുടീരത്തിൽ നട്ടുപിടിപ്പിക്കുന്ന പതിവ് അനുകരണാർഹമാണ്. തുളസി ഔഷധമൂല്യമുള്ള ഒരു വിശിഷ്ട സസ്യമാണെന്നോർക്കുക.

6. നമ്മുടെ ഭവനങ്ങളിൽ പച്ചക്കറിത്തോട്ടങ്ങൾ ഉണ്ടാക്കുന്നതുപോലെ ഔഷധ സസ്യങ്ങളും വച്ചു പിടിപ്പിക്കാം. ഒറ്റമൂലികളായി അവ പ്രയോജനപ്പെടുത്താൻ കഴിയും. അവയെപ്പറ്റി വിവരിക്കുന്ന പല പ്രസിദ്ധീകരണങ്ങളുമുണ്ട്.

7. പ്രപഞ്ചത്തെക്കുറിച്ചും, അതിൽ മനുഷ്യനുള്ള സ്ഥാനം, ചുമതല എന്നിവകളെക്കുറിച്ചും ബോധവൽക്കരണം നടത്താം. പ്രപഞ്ചം മുഴുവൻ ദൈവത്തിന്റെ അധീനതയിലും അധികാരത്തിലുമാണ്. മനുഷ്യനെ പ്രപഞ്ചത്തിന്റെ ഉടമസ്ഥനാക്കിയിട്ടില്ല. സൂക്ഷിപ്പുകാരൻ മാത്രമാണ്. കാര്യവിചാരകത്വം (Stewardship) ആണ് ഭരമേല്പിച്ചിട്ടുള്ളത്. അത് വിശ്വസ്തയോടും ഉത്തരവാദിത്തബോധത്തോടും നിറവേറ്റാൻ മനുഷ്യൻ ബാദ്ധ്യസ്ഥനാണ്. സങ്കീർത്തനക്കാരൻ അനുസ്മരിപ്പിക്കുന്നു: "ഭൂമിയും അതിന്റെ പൂർണ്ണതയും ഭൂതലവും അതിന്റെ നിവാസികളും യഹോവയ്ക്കുള്ളതാകുന്നു" (സങ്കീ. 24:1).

നമ്മുടെ കുർബ്ബാനയിൽ വിശ്വാസികൾ മാത്രം പങ്കു ചേരുന്നതായിട്ടല്ല, പ്രപഞ്ചം മുഴുവൻ ചേർന്നുകൊണ്ടാണ് ആരാധന അർപ്പിക്കുന്നത്. "സൂര്യനും ചന്ദ്രനും, നക്ഷത്രങ്ങളും ഭൂമിയും, സമുദ്രങ്ങളും സ്വർഗ്ഗീയ ഊർശ്ലേമിൽ പേരെഴുതപ്പെട്ടിരിക്കുന്ന ആദ്യജാതന്മാരും, മാലാഖമാരും..... ശരീരങ്ങളും അശരീരികളുമായ സ്വർഗ്ഗസേനകൾ മഹത്വപ്പെടുത്തുന്നവനെ നമുക്കും മഹത്വപ്പെടുത്താം." ഇത്തരത്തിലുള്ള ഒരു പ്രപഞ്ച ദർശനം നമ്മുടെ പിതാക്കന്മാർ പുലർത്തിയിരുന്നു. ആ പാത നമുക്കു പിന്തുടരാം.

## പാഠം 2

# സാമൂഹിക പ്രതിബദ്ധത

- ❑ സഭയുടെ ലോകത്തോടുള്ള സമീപനം എങ്ങനെ ആയിരിക്കണം
- ❑ സഭാ ശുശ്രൂഷകനും സാമൂഹിക പ്രവർത്തനങ്ങളും

ലോകത്തോടുള്ള സഭയുടെ ബന്ധത്തെ വെളിപ്പെടുത്തുന്ന രണ്ടു നിർവചനങ്ങൾ യേശുക്രിസ്തു നൽകിയിട്ടുണ്ട്. (a) “നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു (മത്തായി 5:13). ഉപ്പിന്റെ ഗുണവിശേഷങ്ങൾ എന്തൊക്കെയോ, അവ സഭയുടെ അനുഭവത്തിൽ പ്രകടമാക്കേണ്ടതുണ്ട്. (1) സാധനങ്ങൾ ചീഞ്ഞു പോകാതെയും കേടു വരാതെയും സൂക്ഷിക്കുന്നു. സമൂഹത്തെ ധാർമ്മികമായ അധഃപതനത്തിൽ നിന്നും കാത്തു സംരക്ഷിക്കുവാൻ സഭയ്ക്കു കഴിയണം. (2) ഉപ്പ്, ഭക്ഷ്യപദാർത്ഥങ്ങൾക്ക് രുചി വരുത്തുന്നതുപോലെ, സമൂഹത്തെ സാന്മാർഗ്ഗിക നിലവാരത്തിലും, മൂല്യാവബോധത്തിലും വരുത്തുവാൻ സഭയ്ക്കു കഴിയണം. (3) ഉപ്പ്, പദാർത്ഥങ്ങളുമായി അലിഞ്ഞുചേർന്നും അദൃശ്യമായി വ്യാപരിച്ചും, ഉപ്പുരസമുള്ളതാക്കുന്നതുപോലെ സമൂഹത്തോടു ഏകീഭവിച്ചും ഇഴുകിച്ചേർന്നുമാണ് സഭയ്ക്ക് പ്രവർത്തിപ്പാനുള്ളത്. ഇങ്ങനെ എന്തെല്ലാം ഉപ്പിനെക്കുറിച്ച് ചിന്തിക്കാൻ കഴിയുമോ അവയൊക്കെ സഭയുടെ ധർമ്മമായും കർത്തവ്യമായും കണക്കാക്കാം. (b) “നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു” (മത്താ. 5:14). മറ്റൊരവസരത്തിൽ കർത്താവു പറഞ്ഞു, “ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു” (യോഹ. 8:12). സത്യപ്രകാശമാകുന്ന ക്രിസ്തുവിൽ നിന്ന് പ്രകാശം സ്വീകരിച്ച്, ആ പ്രകാശം ലോകത്തിലേയ്ക്ക് പ്രതിഫലിപ്പിക്കുവാനുള്ള ദൗത്യമാണ് സഭയ്ക്കുള്ളത്. അജ്ഞതയും, അന്ധവിശ്വാസങ്ങളുമാകുന്ന അന്ധകാരത്തെ നീക്കി വിജ്ഞാനത്തിന്റെയും സത്യവിശ്വാസത്തിന്റെയും പ്രകാശത്തിലേയ്ക്ക് ലോകത്തെ വരുത്തുവാനുള്ള ദൗത്യം ക്രിസ്തീയ വിശ്വാസികൾക്കുണ്ട്. ആരംഭ കാലം മുതൽ തന്നെ സഭ വിദ്യാഭ്യാസപരവും സാംസ്കാരികവുമായ രംഗത്ത് ശ്രദ്ധ വയ്ക്കുകയും പുരോഗതിക്കായി പ്രവർത്തിക്കുകയും ചെയ്തുപോന്നത് അതുകൊണ്ടാണ്.

സഭയ്ക്കു ചുറ്റുമുള്ള ലോകത്തോട് (സമൂഹത്തോട്) വലിയ ഒരു ദൗത്യമുണ്ടെന്ന് കർത്താവ് വ്യക്തമായി പഠിപ്പിച്ചു. എന്നാൽ ആ ദൗത്യത്തെക്കുറിച്ച് വ്യത്യസ്തമായ വീക്ഷണങ്ങൾ ക്രിസ്തീയ വിശ്വാസികൾ പുലർത്തുന്നതായി ചരിത്രം വെളിപ്പെടുത്തുന്നു: (1) ഒരു വീക്ഷണപ്രകാരം സഭയുടെ ദൗത്യം ആത്മാക്കളുടെ രക്ഷയാണ്. പാപത്തിൽ നിന്നും, തിന്മയിൽ നിന്നും മനുഷ്യരെ മോചിപ്പിച്ച് ദൈവമക്കളാക്കി തീർക്കുകയും രക്ഷയുടെ അനുഭവം സ്വായത്തമാക്കി കൊടുക്കുകയുമാണ്. അതുകൊണ്ടു സാമൂഹിക സാമ്പത്തിക പ്രശ്നങ്ങളിലൊന്നും സഭ തലയിടേണ്ട ആവശ്യമില്ല. അങ്ങനെ



ചെയ്യുന്നപക്ഷം സഭയുടെ ദൗത്യത്തിൽ നിന്നുള്ള വ്യതിചലനമായി മാത്രമേ അതിനെ കാണാൻ കഴിയൂ. ആത്മാക്കളെ രക്ഷയിലേക്കു വരുത്തുന്നത് പ്രയാസമായതു കൊണ്ട്, സാമൂഹിക സാംസ്കാരിക രംഗങ്ങളിലേക്ക് തിരിയുകയാണ് ചെയ്യുന്നത്. ഇങ്ങനെ പറയുന്നവരോട് യാക്കോബ് ശ്ലീഹാ തന്നെ ഉത്തരം നൽകുന്നു: “ഒരു സഹോദരനോ സഹോദരിയോ നഗ്നരും അഹോവൃത്തിക്കു വകയില്ലാത്തവരുമായിരിക്കെ നിങ്ങളിൽ ഒരുത്തൻ അവരോട്; സമാധാനത്തോടെ പോയി തീ കായുകയും വിശപ്പടക്കുകയും ചെയ്യുക എന്നു പറയുന്നതല്ലാതെ ദേഹരക്ഷയ്ക്ക് ആവശ്യമുള്ളത് അവർക്ക് കൊടുക്കാതിരുന്നാൽ ഉപകാരം എന്ത്? അങ്ങനെ വിശ്വാസം പ്രവൃത്തികളില്ലാത്തതായാൽ സ്വതവേ നിർജ്ജീവമാകുന്നു” (യാക്കോ. 2:15-17). ദൈവസ്നേഹത്തെപ്പറ്റി മധുരമായും വായ്തോരാതെയും പറഞ്ഞാലും ജനങ്ങളുടെ ആവശ്യത്തിൽ നാം സഹായം എത്തിക്കുന്നില്ല എങ്കിൽ നാം പറയുന്നത് അവർ ശ്രദ്ധിക്കുകയോ വിശ്വസിക്കുകയോ ചെയ്വാനിടയില്ല. അതുകൊണ്ട് സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും വക്താക്കളായ ക്രിസ്തീയ വിശ്വാസികൾ മനുഷ്യരുടെ ആവശ്യങ്ങളെ – അവ സാമ്പത്തികമായാലും സാമൂഹികമായാലും – നിറവേറ്റാൻ ഉത്സാഹിക്കുക തന്നെ ചെയ്യും.

(2) വേറെ ചിലർ മേല്പറഞ്ഞ വീക്ഷണത്തോടു യോജിച്ചുകൊണ്ടു പറയും, സാമൂഹിക സേവനം അനുഷ്ഠിക്കുന്നത്, സുവിശേഷത്തിന്റെ സന്ദേശം ശ്രവിക്കുവാൻ മറ്റുള്ളവരെ പ്രേരിപ്പിക്കുന്നതിനു വേണ്ടിയാണ്. അതായത് സാമൂഹിക – സാമ്പത്തിക സേവനങ്ങളെ മീൻപിടുത്തക്കാർ ചൂണ്ടയിൽ കൊരുക്കുന്ന ഇരപോലെ കരുതുന്നു. സഭയുടെ അതിർത്തി വിശാലമാക്കാനും, കൂടുതൽ പേരെ സഭയുടെ അംഗത്വത്തിൽ കൊണ്ടുവരാനും ലക്ഷ്യമിടുന്നു. ഈ വീക്ഷണത്തേയും സമീപനത്തേയുമാണ് അന്യമതസ്ഥർ പുച്ഛത്തോടെ വീക്ഷിക്കുന്നത്. എല്ലാത്തരത്തിലുള്ള സേവനങ്ങളേയും അവർ മുൻവിധിയോടെ മാത്രമെ കാണുന്നുള്ളു. സ്നേഹത്തിൽ നിന്നും സഹാനുഭൂതിയിൽ നിന്നും ഉരുത്തിരിയുന്ന സേവന പ്രവൃത്തികളല്ല നിക്ഷിപ്ത ലക്ഷ്യത്തോടെ സ്വാർത്ഥ താല്പര്യത്തിൽ നിന്നു ചെയ്യുന്ന പ്രവൃത്തികളായി കാണുന്നു. മുറിവേറ്റ് അവശനായി കിടന്ന യാത്രക്കാരനെ സഹായിക്കാനെത്തിയ നല്ല ശമര്യാക്കാരന്റെ ലക്ഷ്യമെന്തായിരുന്നു? അവശനായ മനുഷ്യൻ ഏതു ജാതിക്കാരനെന്നോ മതക്കാരനെന്നോ നോക്കാതെ, അവന്റെ നിസഹായതയിൽ നിസ്വാർത്ഥ സഹായം നൽകുക മാത്രമായിരുന്നു ശമര്യാക്കാരന്റെ ഉദ്ദേശ്യം. താല്ക്കാലികമായി എന്തെങ്കിലും ചെയ്തിട്ടു പോവുകയായിരുന്നില്ല; ആ മനുഷ്യന്റെ പൂർണ്ണ സൗഖ്യത്തിനാവശ്യമായ സകലതും ശമര്യാക്കാരൻ ചെയ്യുന്നതായി കാണാം. കർത്താവ് ഈ ഉപമ പറഞ്ഞതിനു ശേഷം, ഒരു നിർദ്ദേശം കൂടി വച്ചു: “നീയും പോയി അതു പോലെ ചെയ്യുക” (ലൂക്കോ. 10:37).

(3) സഭയുടെ സാമൂഹിക സേവനത്തിൽ "മതപരിവർത്തന"മെന്നതിനേക്കാൾ,നല്ല മനുഷ്യരാക്കി തീർക്കുക എന്ന ലക്ഷ്യമാണുള്ളത്. സേവനം ചെയ്യുന്ന വ്യക്തി പുണ്യം നേടാൻ ഉദ്ദേശിച്ചുകൊണ്ടു ചെയ്യുന്നതല്ല. ഹൈന്ദവ ചിന്താഗതിയിൽ, കർമ്മമാർഗ്ഗമെന്നുള്ളത് മോക്ഷപ്രാപ്തിയിലേക്കുള്ള ഒരു വഴിയാണ്. അത്തരത്തിൽ സ്വന്തം കണക്കിലേക്ക് നന്മ വർദ്ധിക്കുവാൻ ചെയ്യുന്ന കാര്യമായി ക്രിസ്തീയ സഭ സേവന പ്രവർത്തനങ്ങളെ കാണുന്നില്ല. നേരെ മറിച്ച് ജീവിതനിലവാരം മെച്ചപ്പെടുത്തുവാൻ സഹായിക്കുന്നതിൽക്കൂടി നല്ല മനുഷ്യരെ രൂപപ്പെടുത്തുവാൻ സഭ ലക്ഷ്യമാക്കുന്നു.

യേശു ക്രിസ്തു നസറേത്തിലെ സുനഗോഗിൽ ചെയ്ത പ്രസംഗം ശ്രദ്ധേയമാണ്. അവിടുത്തെ പരസ്യശുശ്രൂഷയുടെ ആരംഭത്തിൽ ചെയ്ത ആ പ്രസംഗം യേശുവിന്റെ ദൗത്യത്തെ വ്യക്തമാക്കുന്നതായിരുന്നു. അതുകൊണ്ട് ആ പ്രസംഗത്തെ "നസറേത്ത് മാനിഫെസ്റ്റോ" എന്നു വ്യാഖ്യാതാക്കൾ വിശേഷിപ്പിക്കാറുണ്ട്. അന്ധർക്കു കാഴ്ച, അടിച്ചമർത്തപ്പെട്ടവർക്കു സ്വാതന്ത്ര്യം, പ്രസാദവർഷത്തെപ്പറ്റിയുള്ള പ്രഘോഷണം ഇവയൊക്കെയാണ് യേശു നിർവഹിക്കുന്നത്. യേശുവിന്റെ ശുശ്രൂഷയിൽ സൗഖ്യദാനമെന്ന കാരുണ്യ പ്രവർത്തനമുണ്ട്. പല തരത്തിലുള്ള പാരതന്ത്ര്യത്തിൽ കഴിയുന്നവർക്കു വിമോചനവും കൈവരുത്തുന്നതായി പറയുന്നു. അവയോടൊപ്പം പ്രഘോഷണവുമുണ്ട്: ഒരു പുതിയ യുഗപ്പിറവി, അവിടുത്തെ ആഗമനത്തോടുകൂടി ഉണ്ടായിരിക്കുന്നു എന്നുള്ള പ്രഘോഷണം.

ദൈവരാജ്യാഗമനമാണ് പ്രഘോഷണത്തിന്റെ കാതൽ. അത് ഒരു സന്തോഷ വാർത്തയാണ് (സുവിശേഷം). പ്രത്യാശ പകരുന്നതും ആശ്വാസം നൽകുന്നതുമായ സന്ദേശമാണത്. ആ ദൈവരാജ്യത്തിന്റെ പ്രത്യക്ഷീകരണമാണ് സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും പ്രവൃത്തികൾ. ക്രിസ്തുവിൽ കൂടി കൈവന്ന പുതിയ അനുഭവത്തിന്റെ ഫലമാണ് സേവന പ്രവർത്തനങ്ങൾ. അവർക്കു ലഭിച്ച സന്തോഷവും, സമാധാനവും, പ്രത്യാശയും മറ്റുള്ളവരുമായി പങ്കുവയ്ക്കുകയാണ് ക്രിസ്തീയ വിശ്വാസികൾ ചെയ്യുന്നത്. ക്രിസ്തീയ സ്നേഹത്തിന്റെ ബഹിർസ്ഫുരണമായി മാത്രമേ സാമൂഹിക സേവനങ്ങളെ വിലയിരുത്താൻ കഴിയൂ. പൗലോസ് ശ്ലീഹാ എഴുതുന്നു: "ക്രിസ്തുവിന്റെ സ്നേഹം ഞങ്ങളെ നിർബന്ധിക്കുന്നു" (1 കൊരി. 5:14).

### സഭയുടെ ലോകത്തോടുള്ള സമീപനം എങ്ങനെ ആയിരിക്കണം

ലോകത്തോടു സഭയ്ക്ക് വലിയ കടമയുണ്ടെന്ന് കർത്താവിന്റെ ഉപദേശത്തിൽ നിന്നും നാം കാണുകയുണ്ടായി. ഉപ്പ്, വെളിച്ചം എന്നീ രണ്ടു പ്രതീകങ്ങൾ സഭയുടെ ദൗത്യത്തെ പ്രസ്പഷ്ടമാക്കുന്നതായി നാം കണ്ടു.



കർത്താവിന്റെ മഹാപുരോഹിത പ്രാർത്ഥനയിൽ ഇങ്ങനെ കാണുന്നു: "ലോകത്തിൽ നിന്ന് അവരെ എടുത്തുകൊള്ളണമെന്നല്ല, ദുഷ്ടനിൽ നിന്ന് അവരെ കാത്തുകൊള്ളണം എന്നാണു ഞാൻ പ്രാർത്ഥിക്കുന്നത്. ഞാൻ ലോകത്തിന്റേതല്ല..... അങ്ങ് എന്നെ ലോകത്തിലേക്ക് അയച്ചതുപോലെ ഞാനും അവരെ ലോകത്തിലേക്ക് അയച്ചിരിക്കുന്നു" (യോഹ. 17:15-19).

ലോകം തിന്മ നിറഞ്ഞതാണെന്നും പറഞ്ഞ് അതിൽ നിന്ന് ഓടിപ്പോകാനല്ല, ലോകത്തിൽ നാം ആയിരിക്കുവാനാണ്. "പരദേശ മോക്ഷയാത്രയിൽ" തിന്മ നിറഞ്ഞ നഗരത്തിൽ നിന്ന് പരദേശി ഓടിപ്പോകുന്നതായി ചിത്രീകരിക്കുന്നു. അതിന്റെ അർത്ഥം ഈ ലോകത്തിൽ നിന്ന് ഒരു വേർതിരിവ് വിശ്വാസികൾക്ക് അനിവാര്യമെന്നാണ്. പാപവും, തിന്മയും നിറഞ്ഞ ഈ ലോകവുമായി ഒരു വേഴ്ചയും വിശ്വാസിക്കാവശ്യമില്ല. അത്തരം വേഴ്ച അവനെ നാശത്തിലെത്തിക്കും. അതുകൊണ്ട് ലോത്തിന്റെ കുടുംബം സോദോമിൽ നിന്ന് ഓടിപ്പോയ ദൃഷ്ടാന്തമാണ് ക്രിസ്തീയ വിശ്വാസികളുടെ മുമ്പിലുള്ളതെന്ന് ഇക്കൂട്ടർ പഠിപ്പിക്കുന്നു. മിസ്രയീമ്യ – ബാബിലോണ്യ അടിമത്തത്തിൽ നിന്ന് ഇസ്രായേൽ ജനത വിട്ടുപോന്നതുപോലെ ഈ ലോകത്തിന്റെ അധീനതയിൽ നിന്നു വിട്ടുനിൽക്കണമെന്ന് വാദിക്കുന്നു.

നേരത്തെ സൂചിപ്പിച്ചതുപോലെ ആത്മാക്കളുടെ രക്ഷയെക്കുറിച്ചു മാത്രം ഭാരപ്പെടുകയും അതിനുവേണ്ടി മാത്രം പ്രവർത്തിക്കുകയും ചെയ്യുന്നവർ സമൂഹത്തിലെ ദുഷിപ്പുകളെക്കുറിച്ചോ, അനീതികളെക്കുറിച്ചോ ഒന്നും ചിന്തിക്കാറില്ല. പട്ടിണിമരണമോ, ദളിതരുടെ ചൂഷണങ്ങളോ, സ്ത്രീകളുടെ പീഡനങ്ങളോ വിവേചനങ്ങളോ ഒന്നും അവർക്കു പ്രശ്നങ്ങളല്ല. അവയെല്ലാം ഈ "ലോകത്തിന്റെ അധിപതിയായവന്റെ പ്രവർത്തന മേഖലകളാണ്." ദൈവമക്കൾ അവയെക്കുറിച്ചൊന്നും തല പുകയേണ്ട കാര്യമില്ല എന്നു വാദിക്കുന്നു.

എന്നാൽ മറ്റൊരു പ്രവണതയും പ്രബലമായിട്ടുണ്ട്. സുവിശേഷം എന്നാൽ സാമൂഹിക പ്രവർത്തനങ്ങളും, സേവന പരിപാടികളുമാണ്. അവിടെ പ്രഘോഷണത്തിന് പ്രസക്തിയില്ല. പ്രവർത്തനങ്ങളാണ് പ്രധാനം. യെശയ്യാ പ്രവാചകനോട് യഹോവ കല്പിച്ചത്, അനുസരിക്കാത്തതും മറുത്തു പറയുന്നതുമായ ഒരു ജനതയുടെ അടുക്കലേക്കു പോകുവാനാണ്. അവരുടെ നടുവിൽ വസിച്ചുകൊണ്ട് ദൈവത്തിന്റെ നീതിയും വിശുദ്ധിയും അവരെ ബോദ്ധ്യമാക്കുവാൻ യത്നിക്കുന്നതിനായിട്ടായിരുന്നു. യോനായോടു പറഞ്ഞത്, തിന്മ നിറഞ്ഞ നിനവേ നഗരത്തിലേക്ക് ചെന്ന് അവരെ മാനസാന്തരപ്പെടുത്താനായിരുന്നു. 'പരദേശി' ചെയ്തതുപോലെ തിന്മയുടെ നഗരത്തിൽ നിന്ന് ഓടിപ്പോകാനല്ല, അവിടെ ചെന്ന്, അവരോടു കൂടെ താമസിച്ചുകൊണ്ട് അവർക്ക് മനംതിരിവു വരുത്തുവാനായിരുന്നു നിയോഗം.

ഇതുപോലെ ക്രിസ്തീയ സഭ, തിന്മ നിറഞ്ഞ ലോകത്തിൽ ജീവിച്ചു കൊണ്ട് അതിന്റെ ദുസ്സാധീനത്തിൽ നിന്നു മോചിതമായി ലോകത്തെ രൂപാന്തരപ്പെടുത്തുകയാണു വേണ്ടത്. എന്നാൽ സഭയുടെ സനാതനമായ സ്വഭാവത്തെയും ദൗത്യത്തെയും വിസ്മരിച്ചുകൊണ്ട്, സഭ, കേവലം സോഷ്യൽ സർവീസ് ലീഗായി മാറുന്നത് അപകടകരമാണ്. ഇതര സാമൂഹ്യസംഘടനകളിൽ നിന്നും, അന്യ മതസ്ഥരുടെ സേവനസംഘടനകളിൽ നിന്നും എന്തെങ്കിലും വ്യത്യാസമുണ്ടോ? സാമൂഹ്യ സേവനങ്ങളെ ദൈവരാജ്യത്തോടുള്ള ബന്ധത്തിൽ മാത്രമേ ക്രിസ്തീയ സഭ വീക്ഷിക്കുന്നുള്ളു.

### സഭാ ശുശ്രൂഷകനും സാമൂഹിക പ്രവർത്തനങ്ങളും

ആരാധനാ സംവിധാനങ്ങളും വേദപഠന ക്ലാസ്സുകളും മറ്റുമായി സഭാ ശുശ്രൂഷകരുടെ ദൗത്യത്തെ പരിമിതപ്പെടുത്താവുന്നതല്ല. സഭയുടെ സാമൂഹിക പ്രതിബദ്ധതയെപ്പറ്റി ബോധ്യമുള്ള ഒരു പ്രവർത്തകൻ നിശ്ചയമായും സാമൂഹിക പ്രശ്നങ്ങളെപ്പറ്റി ചിന്തിക്കുകയും പഠിക്കുകയും ചെയ്യും. അവിടെയാണ് പ്രവാചക ദൗത്യത്തിന്റെ പ്രസക്തി വെളിപ്പെടുന്നത്. യിസ്രായേലിലെ പ്രവാചകന്മാർ എപ്പോഴും സാമൂഹിക പ്രശ്നങ്ങളെ ധീരമായി നേരിട്ടവരായിരുന്നു. ബി. സി. എട്ടാം നൂറ്റാണ്ടിൽ ജീവിച്ച ആമോസ്, യെശയ്യാ തുടങ്ങിയ പ്രവാചകന്മാർ സമൂഹത്തിൽ നടമാടിയ ചൂഷണം, അനീതി, അധർമ്മം ഇവയ്ക്കെതിരായി ശബ്ദമുയർത്തി. ദൈവത്തിന്റെ ന്യായവിധി അവരുടെ സന്ദേശത്തിൽ പ്രകടമാക്കി. സമ്പന്ന വർഗ്ഗത്തിനും അധികാര ശക്തികൾക്കുമെതിരായി അവർ ആഞ്ഞടിച്ചു. ഭരണാധികാരികളുടെ തെറ്റുകളെയും അവർ ശാസിച്ചു. ആ പ്രവാചക ശൃംഖലയുടെ അവസാന കണ്ണിയായ യോഹന്നാൻ സ്നാപകനിൽ സാമൂഹ്യനീതിക്കു വേണ്ടിയുള്ള ആഹ്വാനം മുഴങ്ങിക്കേൾക്കാം. അധർമ്മത്തിനും, അനീതിക്കുമെതിരായി ശബ്ദമുയർത്തിയത് അദ്ദേഹത്തിന്റെ മരണത്തിൽ കലാശിച്ചു.

ക്രിസ്തീയസഭയുടെ ഈ പ്രവാചക ദൗത്യം സഭാ ശുശ്രൂഷകരിൽകൂടി തുടരേണ്ടിയിരിക്കുന്നു. അതു പ്രയാസം നിറഞ്ഞതും എതിർപ്പുകളും വിമർശനങ്ങളും വിളിച്ചു വരുത്തുന്നതുമാണ്. ദളിത് വിഭാഗങ്ങളുടെ ഉന്നമനത്തിനും പീഡിതരുടെ വിമോചനത്തിനും, ശബ്ദമുയർത്തുവാൻ മാത്രമല്ല, പ്രവർത്തന പരിപാടികൾ സംഘടിപ്പിക്കാനും ആവശ്യമുണ്ട്. റോമ്മാ സഭയിലെ പല വൈദികരും കന്യാസ്ത്രീകളും മറ്റ് അത്മായ നേതാക്കളും ഈ രംഗങ്ങളിൽ നേതൃത്വം നൽകി പ്രവർത്തിക്കുന്നതായിട്ടറിയാം. അവശതകൾ ഏറെയുള്ളവരും പിന്നോക്ക വിഭാഗക്കാരുമായ മത്സ്യത്തൊഴിലാളികളുടെ സാമൂഹികവും സാമ്പത്തികവുമായ ഉന്നമനത്തിനുവേണ്ടി പ്രവർത്തിക്കുന്ന വൈദിക നേതൃത്വമവിടെയുണ്ട്. അതുപോലെ കർഷക ജനതയെ സംഘടിപ്പിക്കുന്നതിനും അവരുടെ പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്തുന്നതിനുമായി പ്രവർത്തിക്കുന്നവരുമുണ്ട്.



നമ്മുടെ രാജ്യത്ത് ദാരിദ്ര്യ രേഖയ്ക്കു താഴെയുള്ളവരുടെ സംഖ്യ നാല്പതു ശതമാനത്തിലധികമാണെന്നോർക്കുമ്പോൾ നിലവിലുള്ള സമ്പദ് വ്യവസ്ഥയെക്കുറിച്ചും വരുത്തേണ്ട മാറ്റങ്ങളെക്കുറിച്ചും സഭാ ശുശ്രൂഷകന് ചിന്തിക്കാതെ നിർവാഹമില്ല. സമൂഹത്തിലുണ്ടാകുന്ന ചലനങ്ങളെ സൃഷ്ടിപരമായ വഴികളിലേക്കു നയിച്ച് സമൂഹത്തിന്റെ പുതുക്കത്തിനും പരിവർത്തനത്തിനുമായി പ്രയോജനപ്പെടുത്തുന്നതിന് ഇടവകകളെ പഠിപ്പിക്കുകയും പരിശീലിപ്പിക്കുകയും ചെയ്യേണ്ടത് സഭാ ശുശ്രൂഷകരുടെ ചുമതലയാണ്. അതിനുവേണ്ടി സമൂഹത്തിലുള്ള എല്ലാ ഉപാധികളെയും സമുചിതമായി ഉപയോഗിക്കുന്നതിനുള്ള സന്നദ്ധതയും സഭയിൽ വളർത്തിയെടുക്കണം.

സഭാ ശുശ്രൂഷകർ, യേശുക്രിസ്തുവിന്റെ സേവനഭാവം പുലർത്തുന്നവരും സ്വയ ത്യാഗത്തോടെ ശുശ്രൂഷിക്കാൻ സന്നദ്ധരുമാകണം. അതു മാത്രം പോരാ, അർപ്പണ മനോഭാവത്തോടും, സ്നേഹത്തിന്റെ ആത്മാവിലും പ്രവർത്തിക്കുവാൻ സന്നദ്ധരായവരെ സാമൂഹ്യ സേവനത്തിനായി പരിശീലിപ്പിക്കുകയും വേണം. അങ്ങനെ ക്രിസ്തീയ സഭ സാമൂഹ്യ നീതിക്കും, സാമൂഹ്യ ക്ഷേമത്തിനും വേണ്ടി അനവരതം പ്രവർത്തിക്കുന്ന ഒരു സമൂഹമായി രൂപം പ്രാപിക്കണം.

## പാഠം 3

# സാമൂഹികക്ഷേമ പ്രവർത്തനങ്ങൾ

❑ കാര്യവിചാരകത്വ ദർശനം വളർത്തുക ❑ ഭവന നിർമ്മാണ പദ്ധതികൾ ❑ വിദ്യാഭ്യാസ സഹായ പദ്ധതി ❑ ചികിത്സാ സഹായങ്ങൾ

രണ്ടു വിധത്തിലുള്ള ശുശ്രൂഷയ്ക്കായിട്ടാണ് സഭ വിളിക്കപ്പെട്ടിരിക്കുന്നത്. ഒന്ന്, ദൈവാഭിമുഖമായ ശുശ്രൂഷ. ഇതാണ് ആരാധനയിൽ നടക്കുന്നത്. സഭയുടെ മൗലികമായ കർത്തവ്യമാണ് സത്യത്തിലും ആത്മാവിലും ദൈവത്തെ ആരാധിക്കുക എന്നുള്ളത്. ഇതെപ്പറ്റി വിശദമായി നാം ചർച്ച ചെയ്തു കഴിഞ്ഞു. രണ്ട്, ലോകാഭിമുഖമായ ശുശ്രൂഷ. ലോകത്തോട് (സമൂഹത്തോട്) സഭയ്ക്ക് കർത്തവ്യമുണ്ട്. ദൈവം സഭയെ ലോകത്തിൽ ദൗത്യനിർവ്വഹണത്തിനായി നിയോഗിച്ചിരിക്കയാണ്. ആരാധനയിൽ കൂടി ആർജ്ജിക്കുന്ന പ്രചോദനവും, ആത്മീയശക്തിയും സമൂഹത്തോടുള്ള ദൗത്യത്തിൽ വിനിയോഗിക്കുവാനാണ്. ഒരു നാണയത്തിന്റെ രണ്ടു വശം പോലെ ആരാധനയും, സേവനവും പരസ്പര പൂരകങ്ങളാണ്. അവയെ വേർപെടുത്തുകയോ ഏതെങ്കിലും ഒന്ന് അവഗണിക്കപ്പെടുകയോ

ചെയ്താൽ സഭയുടെ ദൗത്യം തന്നെ പരാജയപ്പെടും.

### കാര്യവിചാരകത്വ ദർശനം വളർത്തുക

യേശുക്രിസ്തുവിന്റെ പ്രബോധനങ്ങളിൽ സുപ്രധാനമായ ഒന്നാണ് കാര്യവിചാരകത്വം (Stewardship) എന്നുള്ളത്. അതു വിശദമാക്കുവാൻ പല ഉപമകൾ കർത്താവു ഉപയോഗിച്ചു. നമ്മുടെ സ്വത്തിന്റെയോ, സമയത്തിന്റെയോ, താലന്തിന്റെയോ ഉടമസ്ഥത നമുക്കല്ല ദൈവത്തിനാണ്. ദൈവം അവ നമ്മെ ഏല്പിച്ചിരിക്കുക മാത്രമാണ്. നാം അവയുടെ സൂക്ഷിപ്പുകാരും കാര്യവിചാരകന്മാരുമാണ്. അവ ഉചിതമായും ഉത്തരവാദിത്തബോധത്തോടും നാം കൈകാര്യം ചെയ്യുമെന്ന് ദൈവം പ്രതീക്ഷിക്കുന്നു. നമ്മുടെ സ്വാർത്ഥ താല്പര്യ സംരക്ഷണത്തിനായി വിനിയോഗിക്കുവാനായിട്ടല്ല, ദൈവരാജ്യത്തിന്റെ കെട്ടുപണിക്കും, ദൈവനാമമഹത്വത്തിനും ഉപയോഗിക്കുവാൻ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നു. എനിക്കുള്ളതെല്ലാം ദൈവത്തിന്റെ വകയാണെന്ന് താത്ത്വികമായി പറഞ്ഞതുകൊണ്ടു മാത്രമായില്ല. അതു പ്രവൃത്തിയിൽ തെളിയിക്കുകയും വേണം. ദൈവം എന്നെ ഏല്പിച്ചിട്ടുള്ളതുകൊണ്ട് ദൈവത്തിന്റെ വേലയ്ക്കായി ഞാൻ എത്ര മാത്രം ചെവാക്കുന്നു? മറ്റുള്ളവരുടെ ആവശ്യങ്ങളിൽ സഹായിക്കുവാൻ കഴിയുന്നുണ്ടോ? സ്വയം ചോദിക്കേണ്ടതാണ്.

കാര്യവിചാരകത്വം ഒരു ജീവിത ശൈലിയാക്കി മാറ്റണം. അതിന്റെ പ്രഥമ പടിയാണ് ദശാംശദാനം. പലരും അതിനെ പഴയനിയമത്തിലെ അനുശാസനമായി കാണുന്നു. പുതിയനിയമത്തിൽ അതിന്റെ പ്രസക്തി മാറ്റിയിട്ടില്ല എന്നു മനസ്സിലാക്കണം. സഭയുടെ നിയമങ്ങളിൽ ഒന്നായി ദശാംശദാനം അംഗീകരിച്ചിട്ടുണ്ട്. നവീകരണ സഭകൾ ദശാംശദാനം കർശനമായും നിർബന്ധമായും പാലിക്കുന്നു. സഭാശുശ്രൂഷകർ ദശാംശം നൽകുവാൻ ജനങ്ങളെ പഠിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും വേണം. അതു ചെയ്യുവാൻ അവർക്കു കഴിയണമെങ്കിൽ അവർ തന്നെ സ്വന്ത ജീവിതത്തിൽ അതു പ്രാവർത്തികമാക്കണം. അവരുടെ വരുമാനം പരിമിതമായിരിക്കാം. എന്നാൽ തന്നെയും ലഭിക്കുന്നതിൽ നിന്ന് മാറ്റിവെച്ചു നൽകുവാൻ കഴിയണം.

നല്ല ശമര്യാക്കാരന്റെ ഉപമയെ അടിസ്ഥാനമാക്കി, ജീവിതത്തോടും സമ്പത്തിനോടുമുള്ള മൂന്ന് മനോഭാവത്തെ ഒരാൾ വിശദീകരിച്ചിട്ടുള്ളത് ശ്രദ്ധേയമായി തോന്നി. (1) കവർച്ചക്കാരന്റെ മനോഭാവം – What is yours is mine, I will take it. നിന്റെ കയ്യിലുള്ളത് എന്റേതാണ്, അതു ഞാനെടുക്കും. (2) പുരോഹിതന്റേയും ലേവ്യന്റേയും മനോഭാവം – What is mine, is mine, I will keep it. എന്റെ കൈയിലുള്ളത് എന്റെ വകയാണ്. അത് ഞാൻ സൂക്ഷിക്കും. (3) നല്ല ശമര്യാക്കാരന്റെ മനോഭാവം – What is mine is yours, I will share it. എന്റെ കൈയിലുള്ളത് നിന്റേതാണ്, ഞാൻ അതു പങ്കുവയ്ക്കും. നല്ല ശമര്യാക്കാരന്റെ മനോഭാവം സ്വജീവിതത്തിലും സഭാജനങ്ങളുടെ അനുഭവത്തിലും വളർത്തിയെടുക്കുവാൻ യത്നിക്കേണ്ടതാണ്. ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള വിടവ് വളരെ വർദ്ധിച്ചു വരുന്ന ഇക്കാലത്ത് പങ്കുവയ്ക്കലിന്റെ ആവശ്യകതയും അതു മൂലമുള്ള അനുഗ്രഹവും ജനങ്ങളെ ബോധ്യപ്പെടുത്തണം.



സമൂഹത്തെ തുറിച്ചുനോക്കുന്ന അനവധി പ്രശ്നങ്ങൾ നമ്മുടെ മുമ്പിലുണ്ട്. അവയിൽ ഏറ്റവും വലുതായ ഒന്നാണ് തൊഴിലില്ലായ്മ; പ്രത്യേകിച്ചും അഭ്യസ്തവിദ്യരുടെ ഇടയിൽ. മാറി മാറി വരുന്ന ഭരണകൂടങ്ങൾ തെരഞ്ഞെടുപ്പു കാലത്തു നടത്തുന്ന വലിയ വാഗ്ദാനം ഇത്ര ലക്ഷം പേർക്ക് തൊഴിലവസരങ്ങൾ സൃഷ്ടിക്കുമെന്നാണ്. അതിന്റെ ഒരംശം പോലും പ്രാവർത്തികമാക്കാൻ കഴിയാതെ ജനങ്ങളെ നിരാശപ്പെടുത്തുകയാണു ചെയ്തിട്ടുള്ളത്. മുമ്പു ഗൾഫ് മേഖലകളിൽ തൊഴിലവസരങ്ങൾ ലഭിച്ചിരുന്നുവെങ്കിലും ഇന്ന് ആ വാതിൽ ഏതാണ്ട് അടയ്ക്കപ്പെട്ട അവസ്ഥയിലാണ്.

ഈ രംഗത്ത് സഭയ്ക്ക് എന്തു ചെയ്യാൻ കഴിയും? കൈത്തൊഴിലിനും കുടിൽ വ്യവസായങ്ങൾക്കും പ്രോത്സാഹനം നൽകിക്കൊണ്ട് റോമൻ കത്തോലിക്കാ സഭ കുറെയൊക്കെ പ്രവർത്തിക്കുന്നുണ്ട്. വനിതകൾക്കനുയോജ്യമായ ചില കാര്യങ്ങളുണ്ട്. തയ്യൽ പരിശീലനം നൽകി റെഡിമെയ്ഡ് വസ്ത്രങ്ങൾ നിർമ്മിക്കാൻ കഴിയും. നമ്മുടെ ഭക്ഷ്യ പദാർത്ഥങ്ങൾ കേടുകൂടാതെ സൂക്ഷിക്കാനും, കയറ്റി അയയ്ക്കാനുമുള്ള സംവിധാനങ്ങൾ ആവിഷ്ക്കരിക്കാം. മഹാത്മാഗാന്ധി വിഭാവന ചെയ്തിരുന്നത് നമ്മുടെ ഗ്രാമീണ ജീവിതത്തെ പരിപുഷ്ടിപ്പെടുത്താനും അവിടെയുള്ളവർ സ്വയംപര്യാപ്തത നേടുവാൻ തക്ക പരിപാടികളായിരുന്നു. കാലി സംരക്ഷണവും പാൽ ഉൽപ്പാദനവും ഗുജറാത്തിന്റെ ചരിത്രത്തിൽ വിപ്ലവം സൃഷ്ടിച്ച വസ്തുതയാണ്. വാഗമൺ കുരിശുമല ആശ്രമത്തിന്റെ "ഡെയറി ഫാം" അഭിനന്ദനാർഹവും അനുകരണാർഹവുമാണ്.

### ഭവന നിർമ്മാണ പദ്ധതികൾ

മനുഷ്യന്റെ പ്രാഥമികാവശ്യങ്ങളിൽപ്പെട്ടതാണ് കയറിക്കിടക്കാനൊരു പാർപ്പിടം. അതില്ലാത്ത എത്രയോ ആയിരങ്ങൾ നമ്മുടെ സമൂഹത്തിലുണ്ട്. ലക്ഷം വീടു പദ്ധതികളും ഗവണ്മെന്റിന്റെ ഭവന നിർമ്മാണ പദ്ധതികളും ഈ രംഗത്തു വളരെയൊക്ക ചെയ്തിട്ടും ഇന്നും എത്രയോ പേർ ഭവനരഹിതരായി കഴിയുന്നു! ഓർത്തഡോക്സ് സഭയിൽ പൊതുവായി ഒരു പദ്ധതി ഇതിനായി പ്രവർത്തിക്കുന്നുണ്ട്. കൂടാതെ പ്രാദേശിക തലത്തിൽ ഭദ്രാസനങ്ങളും ഇടവകകളും പ്രവർത്തിക്കുന്നതായി അറിയാം. നിത്യച്ചെലവു കഴിയാൻ ക്ലേശിക്കുന്നവർക്ക്, പുറമെ നിന്നുള്ള ഒരു സഹായം ലഭിക്കാതെ ഒരു ഭവനം നിർമ്മിക്കുക അസാധ്യമായ ഒരു കാര്യമാണ്. അമേരിക്കൻ ഡോളറും,

ഗൾഫ് റിയാലുകളും കേരളത്തിലേക്കു ധാരാളം ഒഴുകുന്നു എന്നുള്ളത് സത്യമാണ്. പക്ഷേ അത് എത്തിച്ചേരുന്നത് ഒരു ന്യൂനപക്ഷത്തിന്റെ പക്കലാണ്. അവർ മണിമന്ദിരങ്ങളും കൊട്ടാര സമാനങ്ങളായ രമ്യഹർമ്മങ്ങളും പണിത് തങ്ങളുടെ വങ്കത്തം പ്രകടിപ്പിക്കുന്നതല്ലാതെ പാവപ്പെട്ടവർക്ക് പ്രയോജനമുണ്ടാകുന്നില്ല. ഗ്രാമങ്ങളിൽ നിന്ന് വലിയ ഒരു ജനസംഖ്യ പട്ടണ പ്രാന്തങ്ങളിലേക്കു കുടിയേറുന്നു. അവർ കൂടുതൽ ചേരിപ്രദേശങ്ങൾ സൃഷ്ടിക്കുകയും പാർപ്പിട പ്രശ്നം രൂക്ഷമാക്കുകയും ചെയ്യുന്നു. ഗവൺമെന്റ് മാത്രം ശ്രമിച്ചാൽ പരിഹരിക്കപ്പെടാവുന്ന പ്രശ്നമല്ല. സാമൂഹിക സംഘടനകളും മതസ്ഥാപനങ്ങളും കൂടുതലായി പ്രവർത്തിക്കേണ്ടിയിരിക്കുന്നു. പള്ളികളും ക്ഷേത്രങ്ങളും പുതുക്കിപ്പണിയുവാൻ കോടിക്കണക്കിനു രൂപാ ചെലവാക്കുന്ന പ്രവണത ഇന്നുണ്ട്. ആരാധനാ സ്ഥലങ്ങൾ സൗകര്യപ്രദവും കമനീയവുമായിരിക്കണമെന്നതിൽ പക്ഷാന്തരമില്ല. പക്ഷേ അതിനു വേണ്ടി പണം ധൂർത്തടിക്കുന്നത് ന്യായീകരിക്കാവുന്ന ഒന്നല്ല. ദൈവത്തിന്റെ ജീവനുള്ള മന്ദിരമായ മനുഷ്യന് തല ചായിക്കാനിടമില്ലാത്ത സാഹചര്യത്തിലാണ് മേൽപ്പറഞ്ഞ തരത്തിലുള്ള ധൂർത്തെന്ന് ഓർക്കണം. ഓരോ ഇടവകയ്ക്കും ഒരു ഭവന നിർമ്മാണ പദ്ധതി ഉണ്ടായിരിക്കണം. അതിന്റെ അതിർത്തിയിൽപ്പെട്ട എല്ലാവർക്കും വാസയോഗ്യമായ ഭവനം ലഭ്യമാക്കുക എന്ന ലക്ഷ്യത്തോടെ പ്രവർത്തിക്കേണ്ടിയിരിക്കുന്നു. ഇടവക ജനങ്ങളെ ഇക്കാര്യത്തിൽ ബോധവൽക്കരിക്കുകയും പദ്ധതികൾ സംഘടിപ്പിക്കുകയും വേണം. ഭവന നിർമ്മാണ പ്രവർത്തനങ്ങൾക്കു സാമ്പത്തിക സഹായം നൽകുന്ന ഏജൻസികൾ ഏതൊക്കെ എന്നറിയുകയും അവയുമായി ബന്ധപ്പെടുകയും ചെയ്യണം.

### വിദ്യാഭ്യാസ സഹായ പദ്ധതി

കേരളം സാക്ഷരതയിൽ മുന്നിട്ടു നിൽക്കുന്നു എന്നുള്ളത് അഭിമാനകരമായ കാര്യമാണ്. പാശ്ചാത്യ മിഷനറിമാരും ക്രൈസ്തവസഭകളും ഈ രംഗത്ത് നൽകിയിട്ടുള്ള സംഭാവന നിസ്തുലമാണ്. വിദ്യാഭ്യാസ പ്രവർത്തനങ്ങൾക്ക് സഭ എന്നും മുൻഗണന നൽകിയിരുന്നു. ഇന്ന് ഒരു ബിസിനസായി വിദ്യാഭ്യാസത്തെ ആക്കിതീർക്കുന്നതിൽ ക്രൈസ്തവ സഭകളും കുറ്റക്കാരാണ്. മത്സരബുദ്ധ്യാ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കായി പരക്കം പായുന്നത് കച്ചവടക്കണ്ണുള്ളതുകൊണ്ടാണെന്നുള്ളതിൽ സത്യമില്ലാതില്ല.

ഓരോ ഇടവകയിലും സാമ്പത്തിക ക്ലേശമനുഭവിക്കുന്ന കുടുംബങ്ങളിലെ കുട്ടികൾക്കു സഹായം നൽകുന്ന ഒരു പദ്ധതി ഉണ്ടാകണം. പരസ്യമായി സഹായം അഭ്യർത്ഥിക്കുവാനോ സ്വീകരിക്കുവാനോ പലരും സന്നദ്ധമാവുകയില്ല. ആത്മാഭിമാനം എന്നുള്ളത് എല്ലാവർക്കും വിലപ്പെട്ടതാണ്. അതുകൊണ്ട് അതിനു ക്ഷതം വരാത്ത വിധത്തിലായിരിക്കണം പദ്ധതികൾ നടപ്പിലാക്കേണ്ടത്. സഭാ ശുശ്രൂഷകർ ഔചിത്യപൂർവ്വം കൈകാര്യം ചെയ്താൽ പ്രയാസമുണ്ടാവുകയില്ല. അതുപോലെ തന്നെ നേഴ്സിങ്ങ്, പാരാമെഡിക്കൽ, ഇൻഡസ്ട്രീസ് കോഴ്സുകൾ എന്നിവയ്ക്ക് പ്രവേശന സാധ്യതകൾ എവിടെല്ലാമെന്ന് ചൂണ്ടിക്കാണിക്കുകയും, അതു സാധ്യമാക്കുന്നതിൽ സഹായിക്കുകയും ചെയ്യാം.



ജോലിയിൽ നിന്നും വിരമിച്ച അദ്ധ്യാപകരുടെ സേവനം, പാവപ്പെട്ട കുട്ടികൾക്കു ട്യൂഷൻ നൽകുന്നതിനു പ്രയോജനപ്പെടുത്താം. വിദ്യാരംഭ സമ്മേളനങ്ങൾ സംഘടിപ്പിക്കുന്നത് ഉചിതമായിരിക്കും. വിദ്യാഭ്യാസ വിചക്ഷണരെ വരുത്തി പഠനം എങ്ങനെ കാര്യക്ഷമമാക്കാം എന്നതിനെപ്പറ്റി ക്ലാസ്സുകളും പ്രഭാഷണങ്ങളും നടത്താൻ സാധിക്കും. ക്ലാസ്സുകളിൽ പ്രശസ്ത വിജയം വരിക്കുന്നവർക്ക് പാരിതോഷികങ്ങൾ നൽകി പ്രോത്സാഹിപ്പിക്കാം.

ജീവിതത്തിന്റെ സുവർണ്ണഘട്ടമാണ് വിദ്യാഭ്യാസ കാലം. അത് വിജയകരമാക്കുവാൻ ആവശ്യമായ എല്ലാ സഹായങ്ങളും ചെയ്തുകൊടുക്കേണ്ടതാണ്. സഭാ ശുശ്രൂഷകൻ, വിദ്യാർത്ഥികളുടെ സ്നേഹിതനും, സഹായിയും, ഉപദേഷ്ടാവും, വഴികാട്ടിയുമായിത്തീരണം.

### ചികിത്സാ സഹായങ്ങൾ

രോഗം ജീവിതത്തിലെ ഒരു വലിയ പ്രതിസന്ധിയാണ്. അത് നമ്മുടെ നിസ്സഹായതയും നിസ്സാരതയും വെളിവാക്കുന്നു. ആത്മികമായ കൂട്ടായ്മയും, സഹായവും, ഏറ്റവും ആവശ്യമുള്ള അവസരമാണ്. രോഗികൾക്കു കൗൺസലിങ്ങ് നൽകുന്നതിനെപ്പറ്റിയും അവരോടുള്ള സമീപനമെങ്ങനെ ആയിരിക്കണമെന്നതിനെപ്പറ്റിയും മുമ്പേ പ്രതിപാദിച്ചിട്ടുള്ളതാണ്. ഇവിടെ ചികിത്സാ സഹായത്തെക്കുറിച്ചു മാത്രമേ പരാമർശിക്കുന്നുള്ളു. ഇന്ന് ചികിത്സയെന്നുള്ളത് സാമ്പത്തികമായി വളരെ ഭാരപ്പെടുത്തുന്ന കാര്യമാണ്. ഔഷധങ്ങളുടെ വില, ആശുപത്രിയിലെ ചെലവ് ഇവയൊക്കെ സാധാരണക്കാർക്കു താങ്ങാനാവാത്ത വിധം വർദ്ധിച്ചിരിക്കുന്നു. ക്യാൻസർ പോലുള്ള മാരക രോഗങ്ങൾ പിടിപെട്ടാലുള്ള അവസ്ഥ ഭയാനകമാണ്.

കടം വാങ്ങിയും, വസ്തുവകകൾ വില്പന നടത്തിയും എങ്ങനെയെങ്കിലും പണമുണ്ടാക്കിയാണു ചികിത്സ നടത്തുന്നത്. അതിനും നിവൃത്തിയില്ലാത്ത ആളുകളുണ്ട്. അവർക്ക് സഹായത്തിന്റെ കൈ നീട്ടിക്കൊടുക്കാൻ സഭാംഗങ്ങൾക്കു പ്രേരണയുണ്ടാകണം. യറുശലേമിലെ സഭാംഗങ്ങൾ സാമ്പത്തികമായി ക്ലേശമനുഭവിച്ചപ്പോൾ, ഇതര സഭകളിൽ നിന്നുള്ള സഹായം പൗലോസ് ശ്ലീഹാ, സമാഹരിച്ച് യെറുശലേമിലെ സഭയ്ക്ക് ആശ്വാസം നൽകി. അപ്പോസ്തോലൻ സുവിശേഷം പ്രസംഗിക്കുകയും കൂദാശകൾ അനുഷ്ഠിക്കുകയും മാത്രമല്ല ചെയ്തത്; സാമ്പത്തിക സഹായം നീട്ടിക്കൊടുക്കുകയും ചെയ്തു. സഭാംഗങ്ങളെ സഹായം നൽകുന്ന കാര്യത്തിൽ അപ്പോസ്തോലൻ പ്രബുദ്ധരാക്കി. കൊരിന്ത്യർക്ക് എഴുതിയ രണ്ടാം

ലേഖനം എട്ടും, ഒൻപതും അദ്ധ്യായങ്ങൾ ക്രിസ്തീയദാനത്തെപ്പറ്റി ഉൾക്കാഴ്ച നൽകുന്ന ഉപദേശങ്ങളാണ്.

ഇടവകയുടെ വാർഷിക ബജറ്റിൽത്തന്നെ മേൽപ്പറഞ്ഞ ഇനങ്ങൾക്കുള്ള ചെലവിനു വക കൊള്ളിക്കാൻ കഴിയണം. പല ഇടവകകളിലും ജന്മദിന സ്തോത്രകാഴ്ചയിലെ വരുമാനം ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായി മാറ്റി വയ്ക്കുന്നു. വിവാഹ വാർഷിക സ്തോത്രകാഴ്ച വിവാഹ സഹായ നിധിയിലേക്ക് വേർതിരിക്കുന്നതായിട്ടറിയാം. സഭയിൽ നിന്നു തന്നെ വിവാഹസഹായം നൽകുന്ന പദ്ധതിയുണ്ട്. അത് ഒരു വലിയ തുകയൊന്നു മല്ല. ഒരു ചെറിയ കൈത്താങ്ങൽ എന്നു മാത്രമേയുള്ളു. ഉദാരമതികളായ പലരുടെ സംഭാവനകളും പരുമലയിൽ നിന്നു ലഭിക്കുന്ന സഹായവുമാണ് ഈ പദ്ധതിയുടെ മൂലധനം. ഗൾഫ് മേഖലയിലെ നമ്മുടെ ഇടവകകൾ പല പ്പോഴായി ഈ പദ്ധതിക്ക് സഹായം നൽകിയിട്ടുണ്ട്.

സഭാ ശുശ്രൂഷകൻ ജനങ്ങളുടെ വിവിധ ആവശ്യങ്ങളെപ്പറ്റി മനസ്സിലാക്കി പ്രതികരിക്കണം. പള്ളിയാരാധന കൊണ്ടു മാത്രം തൃപ്തിപ്പെടരുത്. കർത്താവു തന്നെയും ഉപദേശങ്ങളും പ്രബോധനങ്ങളും നൽകുക മാത്ര മല്ല ചെയ്തത്. വിശന്നു വലഞ്ഞ ജനങ്ങളെ കണ്ടിട്ടു മനസ്സലിഞ്ഞ് അവർക്കു ഭക്ഷണം നൽകി. ശിഷ്യന്മാരോട് കല്പിച്ചത്, "നിങ്ങൾ അവർക്കു ഭക്ഷി ക്കുവാൻ നൽകണം" എന്നായിരുന്നു. സഭയ്ക്കും, സഭാ ശുശ്രൂഷകർക്കു മുള്ള കർത്തവ്യം അനുസ്മരിപ്പിക്കുകയാണ് ചെയ്തത്.

## പാഠം 4

# കലാ - സാംസ്കാരിക രംഗങ്ങൾ

❑ ഭൗതികം - ആത്മീകം, എന്ന തരംതിരിവ് അപ്രസക്തം ❑ വിശ്വാസ ത്തിന്റെ പ്രതിഫനം കലാരൂപങ്ങളിൽ ❑ സംഗീതത്തിന്റെ സ്ഥാനം ❑ പുരാ തന കേരളീയ കലാരൂപങ്ങൾ

ഭൗതികം, ആത്മികം എന്നുള്ള തരംതിരിവു സാധാരണയായി കേൾക്കാ റുള്ളതാണ്. ഭൗതികമെന്നത് ദൈവത്തോടു ബന്ധപ്പെടാതെ നിൽക്കുന്ന യാഥാർത്ഥ്യങ്ങളെന്നും, ആത്മികം മാത്രം ദൈവിക പ്രസക്തിയുള്ളതെന്നും ധരിക്കാറുണ്ട്. ഇതു തെറ്റാണ്. പ്രപഞ്ചം മുഴുവൻ ദൈവത്തിന്റെ നിയന്ത്ര ണത്തിലും അധികാരത്തിലുമിരിക്കുന്നു. അവിടുത്തെ കർത്തൃത്വത്തിൽ നിന്ന് അന്യമായിട്ടൊന്നും തന്നെയില്ല. ആ സാന്നിദ്ധ്യവും ചൈതന്യവുമെ ത്താത്ത ഒരു വസ്തുവുമില്ല. സകലത്തെയും ദൈവമഹത്വത്തിനും മനുഷ്യ



നന്മയ്ക്കുമാക്കിത്തീർക്കുന്നതാണ് മനുഷ്യധർമ്മം.

കലാ സാംസ്കാരിക രംഗത്തെ ദൈവത്തിൽ നിന്ന് അന്യമാക്കി, ആത്മി കവും ധാർമ്മികവുമായ മൂല്യങ്ങളെ നിഷേധിക്കുന്ന വീക്ഷണം ക്രിസ്തീയ മല്ല. ആത്മീയതയുമായി ബന്ധപ്പെടാത്ത വിഷയങ്ങളായി കലാ - സാംസ്കാ രിക മേഖലകളെ വീക്ഷിക്കുന്നത് ന്യായീകരിക്കാവുന്നതല്ല. എല്ലാ ജനത കളുടെയും കലാരൂപങ്ങളിലും കലാ പ്രകടനങ്ങളിലും അവരുടെ വിശ്വാസ ങ്ങളും ആത്മീയാനുഭവങ്ങളും പ്രതിഫലിക്കുന്നുണ്ടാവും. മതാത്മകതയിൽ നിന്നാണ് പല കലാരൂപങ്ങൾക്കും പ്രചോദനമുണ്ടാകുന്നതും രൂപഭാവങ്ങൾ കൈവരുന്നതും.

സംഗീതം, നൃത്തം, ചിത്രകല, നാടകം ഇങ്ങനെയുള്ള എല്ലാ കലാരൂപ ങ്ങളും മതത്തോടും വിശ്വാസത്തോടും ബന്ധപ്പെട്ടു നിൽക്കുന്നു. ക്രിസ്തീയ സഭയും ഈ കലാരൂപങ്ങളെ അവഗണിക്കാതെ അവയെ ശരിയാംവണ്ണം പ്രയോജനപ്പെടുത്തിയ ചരിത്രമാണുള്ളത്. ആത്മാവിന്റെ ഭാവങ്ങളെയും സങ്ക ല്പങ്ങളെയും അനുഭൂതികളെയും ആവിഷ്ക്കരിക്കാൻ സംഗീതം, ചിത്രം, വാസ്തുശില്പം എന്നിവയ്ക്കുള്ള കഴിവ് സഭാപിതാക്കന്മാർ അംഗീകരിച്ചു പ്രയോജനപ്പെടുത്തി. വേദശാസ്ത്ര സമ്പുഷ്ടവും ആശയസമ്പന്നവുമെന്ന് പ്രകീർത്തിക്കപ്പെടുന്ന ഒരു ദീർഘപ്രഭാഷണത്തെക്കാൾ അധികമായി, ഭാവദീപ്തമായ ഒരു ചിത്രം ശക്തമായി മനുഷ്യ ഹൃദയത്തോട് സംവാദി ക്കുന്നതായി കാണാം. അതുപോലെ സുന്ദരമായ ഒരു കവിതയോ ഹൃദ്യ മായ ഒരു സംഗീത ശില്പമോ മനുഷ്യ ഹൃദയങ്ങളിൽ നിർവഹിക്കുന്ന പ്രചോ ദനവും അനുഭൂതിയും അനന്യലഭ്യമായിരിക്കും.

### സംഗീതത്തിന്റെ സ്വാധീനം

സംഗീതത്തിന്റെ മാസ്മരശക്തി എല്ലാവരും അംഗീകരിക്കുന്ന യാഥാർ ത്ഥ്യമാണ്. വികാര - വിചാര ശക്തിയുള്ള മനുഷ്യനെ മാത്രമല്ല, മൃഗങ്ങ ളെയും സസ്യലതാദികളെയും സംഗീതം സ്വാധീനിക്കുന്നു എന്ന് ശാസ്ത്രീ യമായ പരീക്ഷണത്തിൽകൂടി തെളിയിച്ചിട്ടുള്ളതാണ്. സംഗീതമില്ലാത്ത ഈശ്വരാരാധനയില്ല. ഹൃദയത്തിന്റെ ഭാഷയാണ് സംഗീതത്തിനുള്ളത്. ഹൃദ യത്തിന്റെ വാഞ്ഛകളെയും തേങ്ങലുകളെയും മാത്രമല്ല നിറഞ്ഞുകവിയുന്ന സ്തോത്രവും കൃതജ്ഞതയും പ്രകടമാക്കാൻ സംഗീതത്തിനു അനായാസം സാധിക്കും. ഈ ഭാവങ്ങൾ മറ്റുള്ളവരിലേക്ക് സന്നിവേശിപ്പിക്കാൻ സംഗീതം ശക്തമാണ്.

പാശ്ചാത്യ സഭകളും പൗരസ്ത്യ സഭകളും തനതായ സംഗീത പാരമ്പ ര്യങ്ങൾ വളർത്തിയെടുത്തിട്ടുണ്ട്. അവയിൽ അതതു ജനതകളുടെ സംസ്കാ രവും ജീവിത വീക്ഷണവും എല്ലാം പ്രതിഫലിക്കുന്നു. സുറിയാനി സഭയ്ക്ക് അവരുടേതായ സംഗീത പാരമ്പര്യമുള്ളതുപോലെ അർമ്മീനിയൻ,

ബൈസന്റയിൻ, എത്യോപ്യൻ സഭകൾക്ക് അവരുടേതായ സംഗീത പാരമ്പര്യമുണ്ട്. എന്നാൽ മലങ്കര സഭയ്ക്ക് കേരളീയമെന്നോ, ഭാരതീയമെന്നോ അവകാശപ്പെടാവുന്ന ഒന്നും വളർത്തിയെടുത്തിട്ടില്ല. 'സുറിയാനി സഭ' എന്ന അഭിമാനത്തിൽ സുറിയാനി സംഗീതം – അതു തന്നെ അറബി സംഗീതവുമായി കൂടി കലർന്നതാണ് – മാത്രം അവകാശപ്പെട്ടു കഴിയുന്നു. ഇക്കാര്യത്തിൽ റോമ്മൻ കത്തോലിക്കാ സഭ വളരെ വിപ്ലവാത്മകമായ മാറ്റങ്ങൾ വരുത്തിയിരിക്കുന്നു. ആരാധനകളിൽ നിന്ന് ലത്തീൻ – സുറിയാനി രാഗങ്ങൾ ഒക്കെ ബഹിഷ്ക്കരിച്ച് കേരളീയ ശൈലി സ്വീകരിച്ചിരിക്കുന്നു.

ഇന്ന് ഓർത്തോഡോക്സ് സഭയ്ക്ക് ഒരു "സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്" ഉണ്ട് എന്നുള്ളത് സന്തോഷകരമായ വസ്തുതയാണ്. പല പരീക്ഷണങ്ങൾക്കും, പരിവർത്തനങ്ങൾക്കും അവിടെ നിന്നു തുടക്കമുണ്ടാകുമെന്നു പ്രതീക്ഷിക്കാം. പെന്തിക്കോസ്തു സമൂഹങ്ങളും, കാരിസ്മാറ്റിക്ക് പ്രസ്ഥാനക്കാരും സംഗീതം അവരുടെ ഒരു പ്രധാന ഡിപ്പാർട്ടുമെന്റാക്കി വികസിപ്പിച്ചിട്ടുണ്ട്. സുവിശേഷീകരണത്തിന് സംഗീതത്തിന്റെ പങ്കു വലുതാണെന്ന് അവർ വിശ്വസിക്കുന്നു. ചില ഭദ്രാസനങ്ങൾ സംഗീത വിരുന്നിൽക്കൂടി വചന ശ്രുശ്രൂഷയ്ക്ക് പശ്ചാത്തലമൊരുക്കുന്ന സംരംഭങ്ങൾ നടത്തുന്നുണ്ട്. സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിന്റെ ആഭിമുഖ്യത്തിൽ ഭദ്രാസനതലങ്ങളിൽ എല്ലായിടത്തും തന്നെ ഗായകപരിശീലന പരിപാടികൾ നടക്കുന്നു. ഈ രംഗത്ത് ഒരു നവ ചൈതന്യം വരുത്തുവാൻ കഴിഞ്ഞിട്ടുണ്ട് എന്നുള്ളത് അഭിമാനാർഹം തന്നെ.

### ചിത്രകല

ആത്മീയ സത്യങ്ങൾ ആവിഷ്ക്കരിക്കുന്നതിൽ ചിത്രകലയ്ക്കുള്ള കഴിവ് നിസ്തർക്കമാണ്. ക്രിസ്തീയ സഭ ആരംഭ കാലം മുതൽ തന്നെ ചിത്രകല ഉപയോഗപ്പെടുത്തിയിട്ടുണ്ട്. രണ്ടും മൂന്നും നൂറ്റാണ്ടുകളിലെ ചില കലാരൂപങ്ങൾ കാറ്റക്കോംസിലും (പുരാതന ശവകുടീരങ്ങൾ) മറ്റും കാണുവാൻ കഴിഞ്ഞിട്ടുണ്ട്. അന്ധകാരത്തിൽ നിന്ന് അത്ഭുത പ്രകാശത്തിലേക്കുള്ള പരിവർത്തനമാണ് മാമോദീസായിൽക്കൂടി രക്ഷയുടെ അനുഭവത്തിലേക്കു വരുമ്പോൾ ഉണ്ടാകുന്നത്. അതുകൊണ്ട് മാമോദീസായെ പ്രതീകാത്മകമായി കുരുടനെ സൗഖ്യമാക്കുന്ന സംഭവമായി ചില പുരാതന ശില്പങ്ങളിൽ അവതരിപ്പിച്ചിരിക്കുന്നു. പൗരസ്ത്യ സഭകളിൽ പുരാതനകാലം മുതൽ തന്നെ ഐക്കൺ പെയിന്റിങ്ങുകൾ പ്രചാരത്തിൽ വന്നു. ആശ്രമങ്ങൾ കേന്ദ്രീകരിച്ചാണ് ഈ കലാരൂപത്തിന് പ്രചാരവും പ്രസിദ്ധിയും ആർജ്ജിച്ചത്. ബൈസന്റയിൻ ഓർത്തഡോക്സ് ദേവാലയങ്ങൾ എല്ലാം തന്നെ ഐക്കൺ ചിത്രങ്ങൾ കൊണ്ട് കമനീയമാക്കിയിട്ടുള്ളവയാണ്. അദൃശ്യനും ആത്മാവുമാകുന്ന ദൈവത്തെ വിശ്വാസികളുടെ ഹൃദയത്തിൽ സജീവ യാഥാർത്ഥ്യമാക്കിത്തീർക്കുവാൻ ഐക്കൺ ചിത്രങ്ങൾക്കു സാധിക്കുന്നു. മാത്രമല്ല വേദ



പുസ്തക സത്യങ്ങൾ എല്ലാം തന്നെ ചിത്രങ്ങളിൽകൂടി ആവിഷ്ക്കരിക്കുമ്പോൾ വിശ്വാസികൾക്ക് അവ ആത്മീക പ്രചോദനവും പ്രബോധനവും നൽകുന്നു.

സിറിയൻ സഭയ്ക്ക് ചിത്രകലാരംഗത്ത് അധികമായി വളരുവാൻ കഴിഞ്ഞില്ല. ഇസ്ലാമിക ഭരണകൂടങ്ങൾക്ക് വിധേയമായി പാരതന്ത്ര്യത്തിൽ കഴിയേണ്ടി വന്നതായിരിക്കാം ചിത്രകല വികസിപ്പിക്കുന്നതിനു തടസ്സമായി നിന്നത്. എന്നാൽ കേരളത്തിലെ സഭ ഹൈന്ദവ സമൂഹത്തോടു ചേർന്നു ജീവിച്ചതു കൊണ്ടു വാസ്തുകലയിലും, ചിത്രരചനയിലും കുറെയൊക്കെ കേരളീയ തനിമ പുലർത്താൻ കഴിഞ്ഞിരുന്നു. എന്നാൽ പോർട്ടുഗീസുകാരുടെ ആധിപത്യവും ലത്തീൻ സഭയുടെ കടന്നാക്രമണവും നമ്മുടെ പഴയ കലാപാരമ്പര്യങ്ങളെ നീക്കം ചെയ്തുകൊണ്ട് ലത്തീൻ സ്വാധീനം ഇവിടെ ശക്തമാവുകയായിരുന്നു.

### നമ്മുടെ പൗരാണികങ്ങളായ ചില കലാവിഷ്ക്കരണങ്ങൾ

#### 1. പരിചമുട്ടുകളി

ഇതൊരു പ്രാചീന നാടൻ കലയാണ്. കളരിപ്പയറ്റുമായി അടുത്ത ബന്ധമുണ്ട്. കച്ചകെട്ടി, ചിലമ്പണിഞ്ഞ് മെഴുകു ചാർത്തി അമർന്നു നിന്ന് അഭ്യാസങ്ങൾ പ്രകടിപ്പിച്ചുകൊണ്ടാണ് കളി തുടങ്ങുന്നത്. വാളും പരിചയും ധരിച്ച്, വൃത്തത്തിൽ നിന്നുകൊണ്ട് താളം ചവിട്ടുന്നു. മദ്ധ്യത്തിൽ കളരിയാശാനായിരിക്കും. പാട്ടുകൾ പാടിക്കൊണ്ടാണ് ചുവടുകൾ വയ്ക്കുന്നത്.

ഈ കലാരൂപം അംഗീകരിച്ച് വേദപുസ്തകം സംബന്ധമായും ചരിത്രപരമായുമുള്ള പ്രമേയങ്ങൾ പാട്ടുകളാക്കിയിട്ടുണ്ട്. പള്ളിപ്പെരുന്നാളുകൾ, വിവാഹാഘോഷങ്ങൾ തുടങ്ങിയ സന്ദർഭങ്ങളിൽ ഈ കലാരൂപം അവതരിപ്പിച്ചിരുന്നു. ഇന്ന് അപൂർവ്വം ചില കേന്ദ്രങ്ങളിൽ മാത്രമേ ഈ കലാരൂപം പ്രചാരത്തിലുള്ളു. തദ്ദേശീയമായ നാടൻ കലകൾ ക്രൈസ്തവർ അംഗീകരിച്ച് പ്രോത്സാഹിപ്പിച്ച പാരമ്പര്യമാണു നമുക്കുള്ളത്.

#### 2. മാർഗ്ഗം കളി

'മാർഗ്ഗം' എന്ന പദം വെളിപ്പെടുത്തുന്നത് ക്രിസ്തുമാർഗം എന്നാണ്. 'മാർഗ്ഗവാസികൾ' എന്നു ക്രിസ്ത്യാനികൾ വിശേഷിപ്പിക്കപ്പെട്ടിരുന്നു. 'മാർഗ്ഗം കളി' ഒരു ക്രൈസ്തവ കലാരൂപമാണ്. ക്രിസ്തുവിന്റെ പന്ത്രണ്ടു ശിഷ്യന്മാരെ അനുസ്മരിച്ച് പന്ത്രണ്ടു പേർ ഇതിൽ പങ്കെടുക്കുന്നു. അവർ അരയും തലയും മുറുക്കി വൃത്തത്തിൽ നിന്ന് നിയതമായ ചുവടുകൾ വച്ച് മാർഗ്ഗം കളി പാട്ടു പാടിക്കൊണ്ട് കളി നടത്തുന്നു. അവരുടെ നടുവിൽ കൊളുത്തി വെച്ച നിലവിളക്കുണ്ടാകും. ഇത് ലോകത്തിന്റെ പ്രകാശമാകുന്ന ക്രിസ്തുവിനെ സൂചിപ്പിക്കുന്നു. പല പാട്ടുകൾ ഇതിനുപയോഗിച്ചിരുന്നു. ഇതിവൃത്തം

ബൈബിൾ കഥകളായിരുന്നു. മാർത്തോമ്മാ ശ്ലീഹായുടെ ചരിത്രം പ്രതിപാദിക്കുന്ന പാട്ടാണു പ്രധാനം. ഉറഹായിലും മറ്റും മൂന്നാം നൂറ്റാണ്ടു മുതൽ പ്രചരിച്ചിരുന്ന 'തോമ്മായുടെ കൃതികൾ' എന്ന കൃതിയെ ആസ്പദമാക്കി രചിച്ചതാണ് ഈ പാട്ട്.

പള്ളിപ്പെരുന്നാൾ, വിവാഹാഘോഷം തുടങ്ങിയ അവസരങ്ങളിലാണ് മാർഗ്ഗം കളി നടത്തിയിരുന്നത്. ഇപ്പോൾ ഇത് നഷ്ടമാകാതെ കാത്തുസൂക്ഷിക്കുവാൻ തക്കവണ്ണം യുവജനോത്സവങ്ങളിൽ മത്സരങ്ങളിലെ ഒരിനമാക്കിത്തീർത്തിട്ടുണ്ട്. ഹൈന്ദവരുടെ ഇടയിലെ തിരുവാതിര കളി പോലുള്ള കലാരൂപങ്ങളെ അനുകരിച്ച് രൂപപ്പെടുത്തിയതായിരിക്കണം ഇതെന്നു കരുതുന്നു.

### 3. ചവിട്ടു നാടകം

കേരളത്തിൽ പ്രചാരത്തിലിരിക്കുന്ന കഥകളിയോട് വളരെ സാമ്യമുള്ള ഒരു ദൃശ്യകലയാണിത്. പാശ്ചാത്യ ഓപ്പറാ മാതൃകയിൽ പോർട്ടുഗീസാധിപത്യ കാലത്ത് കൊച്ചി പ്രദേശത്താണിത് രൂപംകൊണ്ടത്. ആദ്യകാല കൃതികൾ പ്രസ്തീനാ നാടകം, ബ്രേസിന നാടകം, കത്രീന നാടകം, യൗസേപ്പ് നാടകം മുതലായവയാണ്. കഥകളിയിൽ കൈമുദ്രകൾക്കാണ് പ്രാധാന്യമെങ്കിൽ ചവിട്ടു നാടകത്തിൽ പേരു സൂചിപ്പിക്കുംപോലെ ചുവടുവെയ്പിനാണ് പ്രാമുഖ്യം. കളരി കെട്ടി ആയുധാഭ്യാസം ചെയ്യിച്ചിട്ടേ ചവിട്ടുനാടകം അഭ്യസിപ്പിക്കൂ. കഥകളി പോലെ രാത്രിയിലാണ് നാടകാവതരണം. സന്ധ്യയ്ക്ക് ചെണ്ടയിൽ കേളി കൊട്ടും. ഈശ്വരസ്തുതി, ഗുരുവന്ദനം തുടങ്ങിയ ചടങ്ങുകൾ പ്രാരംഭത്തിലുണ്ട്. സംഗീതം, നൃത്തം, സംഭാഷണം, താളമേളങ്ങൾ അഭിനയം ഇവയെല്ലാം ഈ ദൃശ്യകലാരൂപത്തിൽ സമ്മേളിക്കുന്നു. ഇന്ന് ഈ കലാരൂപത്തിന് പ്രചാരം നഷ്ടമായ അവസ്ഥയാണ്.

നമ്മുടെ പൂർവ്വികർ കലാപരമായ കാര്യങ്ങൾക്ക് പ്രാമുഖ്യം നൽകി, അവ ക്രിസ്തീയ മൂല്യങ്ങൾക്കും വിശ്വാസങ്ങൾക്കും ചേരുംവിധം രൂപപ്പെടുത്തി അവതരിപ്പിച്ചിരുന്നു എന്നാണ് മുകളിൽ നാം കണ്ടത്. കലാരൂപങ്ങളെ തിന്മയായി കാണാതെ അവയെ നമ്മുടെ വിശ്വാസങ്ങളെയും പാരമ്പര്യങ്ങളെയും സംവേദിപ്പിക്കാനുള്ള മാധ്യമങ്ങളായി അവർ പ്രയോഗിച്ചു. "നവീകരണ സിദ്ധാന്തങ്ങളുമായി' എത്തിയവർ കലകൾക്കു പ്രോത്സാഹനം നൽകിയില്ല എന്നു മാത്രമല്ല, അവയെ സാത്താന്റെ പ്രവർത്തന മേഖലകളായി പഠിപ്പിക്കകൂടി ചെയ്തു.

ഇന്ന് അതിന് മാറ്റം സംഭവിച്ചിട്ടുണ്ട്. കഥാപ്രസംഗം, നാടകങ്ങൾ, സംഗീതവിരുന്നുകൾ ഇവയൊക്കെ ക്രിസ്തീയ സന്ദേശം പ്രചരിപ്പിക്കുന്നതിനും, വിശ്വാസ മൂല്യങ്ങൾ പഠിപ്പിക്കുന്നതിനും ഉപയുക്തമാക്കാമെന്ന് ചിന്തിക്കുന്നു. ഇവിടെയും കത്തോലിക്കാ സഭ മുൻപന്തിയിലാണ്. സംഗീതത്തിന് പ്രാമുഖ്യം കല്പിച്ചുകൊണ്ട് ഫാദർ ആബേൽ 'കലാഭവൻ'



സ്ഥാപിച്ചു. കൂടാതെ പല സ്ഥലങ്ങളിലും കലാസാംസ്ക്കാരിക പരിപാടികൾക്കു പ്രോത്സാഹനം നൽകുന്ന കൾച്ചറൽ സെന്റേഴ്സ് (സാംസ്കാരിക കേന്ദ്രങ്ങൾ) സ്ഥാപിച്ച് പ്രവർത്തിക്കുന്നു. മിക്കയിടത്തും വൈദികരാണ് അവയ്ക്കു നേതൃത്വം നൽകുന്നത്. യുവപ്രതിഭകളെ കണ്ടെത്തുന്നതിനും അവർക്കാവശ്യമായ സഹായങ്ങളും പ്രോത്സാഹനങ്ങളും നൽകുന്നതിനും കഴിയുന്നുണ്ട്.

യുവജന സമാജം, വിദ്യാർത്ഥി പ്രസ്ഥാനം എന്നിവയുടെ ആഭിമുഖ്യത്തിൽ സാഹിത്യ രചനയ്ക്കായി ചില ശില്പശാലകൾ സംഘടിപ്പിച്ച് യുവാക്കളെ ആകർഷിച്ചിട്ടുണ്ട്. പക്ഷേ അത് 'വാൽ നക്ഷത്രം' പ്രത്യക്ഷപ്പെടുന്നതുപോലെ വല്ലപ്പോഴുമെങ്ങാനും നടത്തുന്ന ഒന്നായിട്ടേ ഇരുന്നിട്ടുള്ളു. ഒരിടവകയിലെ സൺഡേസ്കൂൾ ജൂബിലിയോടനുബന്ധിച്ച് നടത്തിയ വിവിധ പരിപാടികളിൽ ഒരിനം ചിത്രരചനാ മത്സരമായിരുന്നു. ജൂണിയേഴ്സ്, സീനിയേഴ്സ് എന്ന ഗ്രൂപ്പു തിരിച്ചായിരുന്നു മത്സരം. അതിൽ പങ്കെടുത്ത കുട്ടികളുടെ അഭിരുചിയും കഴിവും ഇടവകയിലെ മുതിർന്നവരുടെ മുക്തകണ്ഠമായ പ്രശംസയ്ക്കു കാരണമായി. ഇടവകതലത്തിൽ തന്നെ കലാസാംസ്കാരിക പരിപാടികൾക്കായി ഒരു ചെറിയ സമിതിയെ നിയമിച്ച് അവർ മൂലം പല നല്ല പരിപാടികളും ആവിഷ്ക്കരിക്കാൻ സാധിക്കും. ആരാധനയും പ്രസംഗവും മാത്രമായി പരിമിതപ്പെടുത്താതെ ഈദൃശ കാര്യങ്ങളിലും സഭാ ശുശ്രൂഷകൻ ശ്രദ്ധിക്കുന്നത് നല്ലതായിരിക്കും. ഇടവകയിൽത്തന്നെയുള്ള കലാ പ്രതിഭകളെ അതതു രംഗത്ത് പ്രോത്സാഹനം നൽകി വളർത്തിയെടുക്കാൻ കഴിയും.

ഇപ്പോൾ മിക്ക ഇടവകകളിലും ഇടവകദിനം ആചരിക്കാറുണ്ട്. അതിനോടനുബന്ധിച്ച് കായികമത്സരങ്ങളും കലാപരിപാടികളും ക്രമീകരിച്ചു വരുന്നു. ഇടവകജനങ്ങളുടെ കൂടുതലായ പങ്കാളിത്തം ഇക്കാര്യങ്ങളിൽ ഉണ്ടാകാതിരിക്കയില്ല. എല്ലാറ്റിന്റെയും അമരക്കാരനായി വർത്തിക്കേണ്ടത് സഭാ ശുശ്രൂഷകനായിരിക്കണം. അയാളുടെ നിയന്ത്രണവും സൂക്ഷ്മ നിരീക്ഷണവും ഇല്ലാത്ത പക്ഷം പല പരിപാടികളും വഴി തെറ്റി പോകാനിടയുണ്ട്. അപ്പോൾ നന്മയ്ക്കായി ഉദ്ദേശിച്ചിട്ടുള്ളത് തിന്മയ്ക്കായിത്തീർന്നു പോകാം.

### പാഠം 5

# ഇതര മതങ്ങളും ആശയങ്ങളുമായി ബന്ധപ്പെടുക

❑ ഭാരതം ബഹുമത വിശ്വാസികളുടെ നാട് ❑ പ്രധാന മതവിഭാഗ ങ്ങളും അവയുടെ ആധുനിക സമീപനങ്ങളും ❑ ഭാരതത്തിന്റെ മതേതരത്വ സ്വഭാവവും സോഷ്യലിസ്റ്റു സമീപനവും ❑ സഭയുടെ കർത്തവ്യം.

ഭാരതത്തിന്റെ പുരാതന സംസ്കാരത്തെപ്പറ്റിയും ആത്മീയ പൈതൃക ത്തെപ്പറ്റിയും അഭിമാനപൂർവം നമുക്കു അനുസ്മരിക്കാൻ കഴിയും. ലോക ത്തിലെ പല ജനതകളും പ്രാകൃതാവസ്ഥയിൽ കഴിഞ്ഞപ്പോൾ ഭാരതത്തിനു ഉന്നതമായ ഒരു സംസ്കാരമുണ്ടായിരുന്നു. അതിന്റെ പ്രത്യേകത, ആത്മീയ ദർശനത്തിൽ അടിസ്ഥാനപ്പെട്ടതായിരുന്നു എന്നുള്ളതാണ്. ഭൗതികത്വത്തെ ക്കാൾ ആത്മീയതയ്ക്ക് പ്രാധാന്യം കൽപ്പിക്കുന്ന ഒരു വീക്ഷണമായിരുന്നു.

പേർഷ്യയിൽ നിന്നും, അറേബ്യയിൽ നിന്നും, പലസ്തീനിൽ നിന്നും വന്ന മതചിന്തകൾക്കും വിശ്വാസങ്ങൾക്കും ഇവിടെ സ്വാഗതമരുളി. അവ ഈ മണ്ണിൽ വേരൂന്നുവാൻ പ്രയാസമില്ലായിരുന്നു. അങ്ങനെ പേർഷ്യയിൽ നിന്നുള്ള സൊറൊആസ്ത്രിയൻ മതവും, അറേബ്യയിൽ നിന്ന് ഇസ്ലാമും ഇവിടെ സ്ഥാനം പിടിച്ചു. വ്യാപാരബന്ധങ്ങളിൽ അധികം ശ്രദ്ധ വച്ച യഹൂ ദന്മാരുടെ സാന്നിദ്ധ്യവും ക്രിസ്തു വർഷത്തിനു മുമ്പു തന്നെ ചില പ്രധാന കേന്ദ്രങ്ങളിൽ കടന്നുവന്നു. ഭാരതത്തിലെ പുരാതനമതമായ ഹിന്ദുമത ത്തിന്റെ ജീർണ്ണാവസ്ഥയിലാണ് ബുദ്ധമതവും ജൈനമതവും ഇവിടെ ത്തന്നെ ഉദയം ചെയ്തത്. ആര്യന്മാരുടെ വരവോടെ ഹിന്ദുമതത്തിന് നവോ ന്മേഷവും ശക്തീകരണവും കൈവന്നു.

ഇന്ന് എല്ലാ രാജ്യങ്ങളിലും പല മതവിശ്വാസികൾ ഒരുമിച്ചു കഴിയുന്ന സാഹചര്യമാണ്. അതിൽ ഏറ്റവുമധികം മതവിശ്വാസങ്ങൾ പ്രചാരത്തിലു ള്ളത് ഭാരതത്തിലാണ്. അവയുടെ നടുവിലാണ് ക്രിസ്തീയ സഭ നിലകൊ ള്ളുന്നത്. ക്രിസ്തീയ സഭയുടെ ആരംഭത്തിൽ തന്നെ ഭാരതത്തിലും സഭ എത്തിച്ചേർന്നു.

**മതങ്ങളുടെ നവോത്ഥാന കാലം**

നൂറ്റാണ്ടുകളായി നിർജ്ജീവത്വത്തിലും, നിഷ്ക്രിയത്വത്തിലും കഴിഞ്ഞ പല മതങ്ങളും കഴിഞ്ഞ നൂറ്റാണ്ടിൽ ഉണർച്ച പ്രാപിച്ച് കർമ്മനിരതമായി ട്ടുള്ള അവസ്ഥയാണ്. ക്രൈസ്തവ മിഷണറിമാരുടെ പ്രവർത്തനങ്ങൾ ഒരു പക്ഷേ അതിനു കാരണമായിട്ടുണ്ടാവും. മിഷണറിമാരെ ചെറുക്കുവാനുള്ള ശ്രമത്തിൽ അവരുടെ പ്രവർത്തനങ്ങളെ മാതൃകയാക്കാൻ ഇടയായിട്ടുണ്ട്.



ഹൈന്ദവ സിദ്ധാന്തങ്ങളിൽ പ്രധാനമായ ഒന്നാണ് കർമ്മഫല സിദ്ധാന്തം. ഓരോ വ്യക്തിയും മുജ്ജന്മത്തിൽ എങ്ങനെ പ്രവർത്തിച്ചു എന്ന തിന്റെ അടിസ്ഥാനത്തിൽ ഇപ്പോഴത്തെ ജീവിതം നിശ്ചയിക്കപ്പെട്ടിരിക്കുക യാണ്. അതിനു വിധി എന്നു പറയുന്നു. അതിന്റെ സ്വാധീനത്തിൽ നിന്ന് മുക്തമാവുക സാധ്യമല്ലാത്തതുകൊണ്ട് പ്രവർത്തനത്തിനുള്ള ഉത്സാഹവും ഊർജ്ജവും കെട്ടുപോകുന്നു. അതോടൊപ്പം പ്രപഞ്ചത്തെ മായാവാദ ത്തിൽക്കൂടി വീക്ഷിക്കുകയും ചെയ്യുമ്പോൾ പ്രവർത്തനോത്സാഹം ഇല്ലാ താകുന്നു. എന്നാൽ ഇന്നതിനു മാറ്റം വന്നിരിക്കുന്നു. വിധിയുടെ പഴിയും പറഞ്ഞ് നിഷ്ക്രിയരായി ഇരിക്കാനല്ല എന്നും, സമൂഹത്തെ രൂപാന്തരപ്പെ ടുത്തുന്ന പ്രക്രിയയിൽ ഓരോ വ്യക്തിക്കും പങ്കു വഹിക്കാനുണ്ടെന്നും പഠി പ്പിക്കുന്നു. സ്വാമി വിവേകാനന്ദനും, രാമകൃഷ്ണ മിഷനും, ആര്യസമാജവും അതിന്റെ പ്രവർത്തകരും തുടങ്ങിവച്ച നവീകരണ മുന്നേറ്റങ്ങൾ ആധുനിക ഘട്ടത്തിൽ വളരെ ശക്തമായിത്തീർന്നിട്ടുണ്ട്. ഹിന്ദുമതം ഇന്നൊരു മിഷ ണറി മതമായി മാറിയിരിക്കുന്നു എന്നു മാത്രമല്ല, ആധുനിക സാങ്കേതിക വിദ്യകളും ഇലക്ട്രോണിക് മാധ്യമങ്ങളും എല്ലാം ഉപയോഗപ്പെടുത്തി ആഗോളവ്യാപകമായ മുന്നേറ്റത്തിന് കളമൊരുക്കിയിരിക്കുന്നു. അതിൽ തന്നെ മൗലികവാദികളും തീവ്രവാദികളും പ്രത്യക്ഷപ്പെട്ട്, മതസഹിഷ്ണുത ഇല്ലാതാക്കിയിരിക്കുന്നു. ഭാരതത്തെ ഒരു ഹൈന്ദവ രാജ്യമാക്കി മാറ്റാൻ വ്യഗ്രത പൂണ്ട സംഘടനകളും പ്രസ്ഥാനങ്ങളും ഇന്നു സജീവമാണ്.

രാഷ്ട്രീയത്തെ മതത്തിന്റെ സ്വാധീനത്തിൽ വരുത്തിയാൽ നേട്ടങ്ങൾ വരിക്കാമെന്നു പല ഹൈന്ദവ നേതാക്കളും മനസ്സിലാക്കിയിരിക്കുന്നു. പാശ്ചാത്യ സംസ്കാരത്തിലും ചരിത്രത്തിലും മതവും രാഷ്ട്രീയവും കൂടി ക്കുഴഞ്ഞാണല്ലോ പ്രവർത്തിച്ചു വന്നിട്ടുള്ളത്. അവിടെ മതമേലദ്ധ്യക്ഷന്മാർ രാഷ്ട്രീയ ശക്തികളെ നിയന്ത്രിക്കുകയും നയിക്കുകയും ചെയ്തിട്ടുള്ള ചരിത്രം ഇവിടെയുള്ളവർക്ക് പ്രേരകമായിട്ടുണ്ടാവണം. അംഗീകൃത ഭരണ ഘടനയെപ്പോലും അവഗണിക്കാനുള്ള ചങ്കൂറ്റം രാഷ്ട്രീയ പിൻബല ത്തിൽക്കൂടി നേടാമെന്നുള്ള വിശ്വാസത്തിലാണ്.

ഇസ്ലാം ആരംഭം മുതൽ തന്നെ മിഷണറി മതമാണ്. മതപരിവർത്തനം അവരുടെ പരിപാടിയിൽ പെട്ടതാണ്. മുഗൾ ഭരണകാലത്ത് രാഷ്ട്രീയ പിൻബലം ലഭിച്ചപ്പോൾ ഇസ്ലാം ഇവിടെ വേഗത്തിൽ വളർന്നു വേരുറച്ചു. ഹിന്ദുമതം കഴിഞ്ഞാൽ, ഇന്ത്യയിൽ കൂടുതൽ അംഗസംഖ്യയുള്ള മതം അതു തന്നെ. ഗൾഫു രാജ്യങ്ങളിലെ എണ്ണഖനികൾ, അവയെ വലിയ സമ്പന്ന രാഷ്ട്രങ്ങളാക്കി മാറ്റി. പെട്ടെന്നുണ്ടായ സാമ്പത്തിക കുതിച്ചുകയറ്റം മത പരമായ രംഗത്തും പുതിയ ഉണർവുണ്ടാക്കി. കൈ തുറന്ന സാമ്പത്തിക സഹായം ലഭ്യമായതോടെ പുതിയ പ്രസ്ഥാനങ്ങളും മത സംഘടനകളും രംഗപ്രവേശം ചെയ്തു. മൗലികവാദത്തിന് ആക്കം കൂട്ടുകയും, അതു പല

സംഘർഷങ്ങൾക്കും കൈമരുന്നിട്ടു കൊടുക്കുകയും ചെയ്തിട്ടുണ്ട്.

വ്യക്തി നിയമങ്ങളെ സംബന്ധിച്ചിടത്തോളം കർക്കശമായ നിലപാടാണ് ഇസ്ലാമിലുള്ളത്. കൊറാൻ മനുഷ്യജീവിതത്തിന്റെ സമസ്ത മേഖലകളെയും നിയന്ത്രിക്കുന്ന അനുശാസനങ്ങൾ നൽകിയിട്ടുണ്ട്. അതിൽ വള്ളിപുള്ളി ഭേദപ്പെടുത്തുക അചിന്ത്യമാണ്. എന്നാൽ വ്യക്തിബന്ധങ്ങളെ സ്പർശിക്കുന്ന "ഷാരിയാ", കാലാനുസൃതമായി പരിഷ്ക്കരിക്കപ്പെടാമെന്നു വാദിക്കുന്ന പുരോഗമനവാദികൾ ഉണ്ടെങ്കിലും അണുവിട മാറ്റം അനുവദിക്കാത്ത യാഥാസ്ഥിക ശക്തിയും ഇസ്ലാമിലുണ്ട്. ഈ രണ്ടു വിഭാഗത്തെയും കേരളത്തിലെ ഇസ്ലാമുകൾക്കിടയിൽ കാണാം.

### ബുദ്ധമതം

ഭാരതത്തിൽ ജന്മം പൂണ്ട മതമാണ് ബുദ്ധമതം. ഇതിന്റെ സ്വാധീനം ഒരു കാലത്ത് വളരെ ശക്തമായിരുന്നു. തെക്കേ അറ്റത്തുള്ള കേരളത്തിലും ബുദ്ധമതം പ്രചാരത്തിലിരുന്നു എന്നതിന്റെ വ്യക്തമായ തെളിവുകളുണ്ട്. ബുദ്ധ പ്രതിമകളും സ്ഥലനാമങ്ങളും സംസ്കാരാവിശിഷ്ടങ്ങളുമെല്ലാം ഇക്കാര്യം സാക്ഷിക്കുന്നു. എന്നാൽ പിൽക്കാലത്ത് ഭാരതത്തിൽ ബുദ്ധമതം ക്ഷയിക്കുകയും മറ്റ് ഏഷ്യൻ രാജ്യങ്ങളിലേക്ക് – ശ്രീലങ്ക, ബർമ്മ, ടിബറ്റ്, തായ്‌ലാൻഡ്, ചൈന, കൊറിയ, ജപ്പാൻ തുടങ്ങിയ രാജ്യങ്ങൾ – വ്യാപിക്കുകയും ചെയ്തു എന്നു മാത്രമല്ല ആ രാജ്യങ്ങളിലെ പ്രധാന മതമായി മാറുകയും ചെയ്തു. അതിൽ തന്നെ രണ്ടു പ്രധാന വിഭാഗങ്ങൾ – തേരവാദ, മഹായാന – വ്യത്യസ്ത ദർശനങ്ങളോടെ ശക്തി പ്രാപിച്ചു.

ഇന്ന് ബുദ്ധമതം ഭാരതത്തിൽത്തന്നെ പുതുശക്തി പ്രാപിച്ച അവസ്ഥയാണ്. മതപ്രചാരണം ഊർജ്ജിതപ്പെടുത്തിയിട്ടുണ്ട്. ഹിന്ദുമതത്തിലെ ജാതിവ്യവസ്ഥയോടുള്ള എതിർപ്പിന്റെ ഫലമായി അവർണ്ണ ഹിന്ദുക്കൾ പലയിടങ്ങളിലും സമൂഹമായി ബുദ്ധമതം സ്വീകരിക്കുന്നതായി കാണാം. ഡോക്ടർ അംബേദ്കരുടെ നേതൃത്വത്തിൽ അനേകർ 'നിയോബുദ്ധിസ'ത്തിലേക്ക് ചേരുകയുണ്ടായി. അടുത്ത സമയത്ത് കേരളത്തിലും അത്തരം പരിവർത്തനമുണ്ടായിട്ടുണ്ട്. സമാധാനത്തിന്റെയും ശാന്തിയുടെയും സന്ദേശം, ജാതിവ്യവസ്ഥയ്ക്കെതിരായ നിലപാട്, സാഹോദര്യത്തിന്റെ വ്യവസ്ഥിതി, ഇവയൊക്കെ ആകർഷകങ്ങളായ ഘടകങ്ങളാണ്. ലോക സമാധാനത്തിനും ശാന്തിക്കും ബുദ്ധമതമാണ് പ്രതിവിധി എന്ന് ചൂണ്ടിക്കാണിക്കുകയും അക്കാര്യം ശക്തമായി പ്രചരിപ്പിക്കുകയും ചെയ്യുന്നു. ആയിരത്തിലധികം വർഷമായി ക്രിസ്തുമതം യൂറോപ്പിൽ എങ്ങും മേധാവിത്വം പുലർത്തിയിട്ടും, സമാധാനം കൈവരുത്താനായിട്ടില്ല. യുദ്ധങ്ങളും കലാപക്കെടുതികളും മാത്രമേ ഉണ്ടായിട്ടുള്ളു എന്നു ചൂണ്ടിക്കാണിക്കുന്നു. മനുഷ്യന്റെ ആഗ്രഹമാണ് സകല തിന്മയ്ക്കും കാരണമായിട്ടുള്ളത്. ആഗ്രഹങ്ങളെ നിഗ്രഹിച്ചു



കൊണ്ട് മാത്രമേ ശാന്തി കൈവരുത്താനാകു എന്നവർ പഠിപ്പിക്കുന്നു. ബുദ്ധന്റെ അഷ്ടമാർഗ്ഗങ്ങളും ശാന്തി സന്ദേശവും പ്രചരിപ്പിക്കുന്ന ഒരു മിഷണറിമതമായി ഇന്ന് അതു തീർന്നിട്ടുണ്ട്. ക്രിസ്തീയ മിഷണറിമാരുടെ പ്രവർത്തന ശൈലിയും പ്രചാരണ മാർഗ്ഗങ്ങളും അവർക്ക് പ്രേരകമായിട്ടുണ്ട് എന്നു പറയാം.

### ഹൈന്ദവ മതത്തിലെ ആധുനിക കൾട്ടുകൾ

വിശ്വസാഹോദര്യത്തിന്റെയും സ്നേഹത്തിന്റെയും സന്ദേശം ഉയർത്തിപ്പിടിച്ചുകൊണ്ട് ചില പുതിയ പ്രസ്ഥാനങ്ങൾ ഹിന്ദുമതത്തിൽ ഉണ്ടായിട്ടുണ്ട്. ആന്ധ്രായിൽ പുട്ടുപ്പർത്തിയിലുള്ള സായിബാബായും കേരളത്തിൽ കരുനാഗപ്പള്ളിക്കടുത്ത് അമൃതാപുരിയിലെ മാതാ അമൃതാനന്ദമയിയും ജീവിതത്തിന്റെ എല്ലാ തലത്തിൽ നിന്നുള്ളവരെയും ആകർഷിക്കുന്ന വ്യക്തികളാണ്. പാശ്ചാത്യരാജ്യങ്ങളിൽ അവർക്കുള്ള സ്വാധീനം, അവരുടെ പ്രസ്ഥാനങ്ങൾക്ക് വമ്പിച്ച തോതിൽ പണം ലഭിക്കാൻ കാരണമാകുന്നു. ക്രിസ്തീയ മിഷണറിമാർ തെളിച്ച വിദ്യാഭ്യാസം, വൈദ്യസഹായം, ആതുരസേവനം തുടങ്ങിയ പാതയിലാണ് ഈ പ്രസ്ഥാനങ്ങൾ ശ്രദ്ധവച്ചിട്ടുള്ളത്. അതിൽ അവർ വളരെ മുന്നേറ്റം വരിച്ചിട്ടുണ്ട്. വിദ്യാഭ്യാസ സ്ഥാപനങ്ങളിൽക്കൂടി, ആശയ പ്രചാരണത്തിനു ഏറെ സാധ്യതയുണ്ടെന്ന് അവർ തിരിച്ചറിഞ്ഞിരിക്കുന്നു. അതുപോലെ തന്നെ മെഡിക്കൽ മിഷൻ രംഗത്ത് പ്രശംസാർഹമായ പുരോഗതി നേടിയിട്ടുള്ളതായി കാണാം. ക്രിസ്തീയ സഭകൾ പ്രവർത്തിച്ചുകൊണ്ടിരുന്ന മേഖലകളിൽ എല്ലാം തന്നെ ഇപ്പോൾ ഹിന്ദു മതത്തിലെ നവീന പ്രസ്ഥാനങ്ങൾ സജീവമായി നിലകൊള്ളുന്നു. അതിനെ അസൂയയോടോ അസഹിഷ്ണുതയോടോ വീക്ഷിക്കേണ്ടതില്ല. സമൂഹത്തിനു മേന്മ വരുത്തുന്ന ഏതു സംരംഭത്തെയും സ്വാഗതം ചെയ്യണം; സഹകരിക്കാവുന്ന രംഗങ്ങളിൽ സഹകരിക്കുകയും വേണം.

ഹിന്ദു മതത്തിൽ തന്നെ തീവ്രവാദത്തിന്റെയും അസഹിഷ്ണുതയുടെയും മനോഭാവം പുലർത്തുന്ന ചില ഫാസിസ്റ്റു പ്രസ്ഥാനങ്ങൾ ഇപ്പോൾ രംഗത്തുണ്ട്. ഹിന്ദു പരിഷിത്ത്, ബജ്റംഗ്ദൾ, ആർ. എസ്. എസ്., ശിവസേന തുടങ്ങിയ സംഘടനകൾ അക്രമണോത്സുകമായ സമീപനമാണ് പിന്തുടരുന്നത്. ഇതര മതങ്ങളെ ശത്രുഭാവത്തോടെ വീക്ഷിക്കാനും, കഴിയുമെങ്കിൽ അവയെ നിർമ്മാർജനം ചെയ്ത് ഹിന്ദു രാഷ്ട്രം സ്ഥാപിക്കുന്നതിനുമാണ് ശ്രമിക്കുന്നത്.

ഭാരതത്തിന്റെ ഭരണഘടനയാണ് മത ന്യൂനപക്ഷങ്ങൾക്ക് സംരക്ഷണം നൽകുന്നത്. ഏതു മതവും വിശ്വസിക്കുന്നതിനും പഠിപ്പിക്കുന്നതിനും പ്രചരിപ്പിക്കുന്നതിനുമുള്ള സ്വാതന്ത്ര്യം ഭരണഘടനയിൽ വ്യക്തമാക്കിയിട്ടുണ്ട്. ഭരണഘടനയ്ക്കു തന്നെ മാറ്റം വരുത്താൻ ബി. ജെ. പി. പോലുള്ള

രാഷ്ട്രീയപാർട്ടികൾ ആഗ്രഹിക്കുന്നുണ്ടെങ്കിലും ഇപ്പോഴത്തെ സാഹചര്യത്തിൽ അവർക്കതു കഴിയുകയില്ല എന്നുള്ളതുകൊണ്ട് അടങ്ങിക്കഴിയുകയാണ്. അവർക്കു ഭൂരിപക്ഷം ലഭിക്കുന്ന അവസരത്തിൽ നിശ്ചയമായും അതിന് ഒരുമ്പെടുക തന്നെ ചെയ്യും. സോഷ്യലിസ്റ്റ് ജനായത്ത സിദ്ധാന്തവും മതേതരത്വവും ഉയർത്തിപ്പിടിക്കുന്നതാണ് ഭാരത ഭരണഘടനയുടെ വൈശിഷ്ട്യം. ചില കാര്യങ്ങളിൽ ന്യൂനപക്ഷങ്ങൾക്ക് സംരക്ഷണവും പ്രത്യേക അവകാശങ്ങളും നൽകിയിട്ടുണ്ട്. ഭരണഘടനയുടെ മുമ്പിൽ എല്ലാ പൗരന്മാരും തുല്യരാണ്. ഇവിടെ ഒരു മുസ്ലീമിന് ഇൻഡ്യയുടെ പരമോന്നത പദവിയായ പ്രസിഡണ്ടാകാൻ സാധിക്കുന്നത് മതേതരത്വ സിദ്ധാന്തം നാം മുറുകെ പിടിക്കുന്നതുകൊണ്ടാണ്.

### ക്രിസ്തീയ സഭയുടെ കർത്തവ്യം

എതിർപ്പുകളും വെല്ലുവിളികളും ഏറെ അഭിമുഖീകരിക്കേണ്ട ഘട്ടമാണുള്ളത്. ക്രിസ്തീയ സഭ സ്വന്തമായി വച്ചുകൊണ്ടിരുന്ന മേഖലകൾ എല്ലാം തന്നെ ഇന്ന് മറ്റു മതസംഘടനകൾ കൈയടക്കികഴിഞ്ഞിരിക്കുന്നു. തമ്മിലടിച്ചും കലഹിച്ചും ഭിന്നിച്ചും നിൽക്കുന്ന സഭകൾക്ക് വിജയകരമായ സാക്ഷ്യം നൽകാൻ കഴിയാത്ത സാഹചര്യമാണുള്ളത്.

എങ്കിലും നമുക്ക് ഉയർത്തിപ്പിടിക്കാൻ ഒന്നുണ്ട്. ജീവിക്കുന്നവനായ യേശു ക്രിസ്തു. "ഞാൻ തന്നെ വഴിയും സത്യവും ജീവനുമാകുന്നു" എന്നരുൾ ചെയ്ത യേശു എല്ലാ സിദ്ധാന്തങ്ങളുടെയും ദർശനങ്ങളുടെയും പൂർത്തീകരണവും മൂർത്തീഭാവവുമാണ്. ആ യേശുവിൽ മനുഷ്യന്റെ എല്ലാ അഭിലാഷങ്ങൾക്കും അന്വേഷണങ്ങൾക്കും ഉത്തരം കണ്ടെത്താൻ കഴിയും. കുറെ സിദ്ധാന്തങ്ങളോ ആശയസമുച്ചയമോ അല്ല ജീവിക്കുന്നവനായ ഒരു രക്ഷകനാണ് മനുഷ്യർക്കാവശ്യം. വ്യക്തിപരമായി ബന്ധം പുലർത്താൻ കഴിയുന്ന ഒരു ദൈവത്തിനു മാത്രമേ മനുഷ്യന്റെ അന്തർദാഹം നീക്കുവാൻ കഴിയൂ. സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും സന്ദേശം എത്ര ശക്തമായ വിധത്തിലാണ് യേശു ക്രിസ്തു സംവേദനം ചെയ്യുന്നത്. ഒന്നാം നൂറ്റാണ്ടിൽ റോമ്മാ സാമ്രാജ്യത്തിൽ അങ്ങോളമിങ്ങോളം യാത്ര ചെയ്ത് യഹൂദരുടെ ഇടയിലും ഗ്രേക്കരുടെ ഇടയിലും, എല്ലാ സ്ഥലത്തും എല്ലാ ജനതകളോടും പൗലോസിന് അറിയിക്കാനുണ്ടായിരുന്നത് മനുഷ്യരുടെ പാപങ്ങൾക്കു വേണ്ടി മരിച്ചുയിർത്തെഴുന്നേറ്റ് ജയാളിയായി വിരാജിക്കുന്ന യേശു ക്രിസ്തുവിനെ ആയിരുന്നു. അദ്ദേഹം സാക്ഷിക്കുന്നു: "ക്രൂശിക്കപ്പെട്ടവനായ യേശു ക്രിസ്തുവിനെ അല്ലാതെ മറ്റൊന്നും അറിയാത്തവനായി നിങ്ങളുടെ ഇടയിൽ ഇരിക്കണം എന്നു ഞാൻ നിർണ്ണയിച്ചു" (1 കൊരി. 2:2).

ഇതര മതങ്ങളെക്കുറിച്ചും അവയുടെ അടിസ്ഥാനോപദേശങ്ങളെക്കുറിച്ചും നാമറിഞ്ഞിരിക്കണം. നമ്മുടെ പല തെറ്റുധാരണകളെ മാറ്റുവാൻ അതു



സഹായിക്കും. നിഷേധാത്മകമായ സമീപനം ആശാസ്യമല്ല. അതുപോലെ മറ്റുള്ളവരെ ആദരിക്കാനും തുറന്ന മനസ്സോടെ അവരുടെ സിദ്ധാന്തങ്ങളെ മനസ്സിലാക്കാനും ശ്രമിക്കണം. മേലാള മനോഭാവത്തോടെയല്ല സഹോദരഭാവത്തോടും പ്രതിപക്ഷ ബഹുമാനത്തോടും ഇതര മതസ്ഥരുമായുള്ള സംവാദങ്ങൾ നടത്തേണ്ടതാണ്. രണ്ടാം വത്തിക്കാൻ സുന്നഹദോസിനു ശേഷം കത്തോലിക്കാ സഭയിൽ ഇക്കാര്യത്തിനു വേണ്ടി ഒരു പ്രത്യേക ഡിപ്പാർട്ട്മെന്റു തന്നെ പ്രവർത്തിക്കുന്നു. ഡയലോഗുകൾ സംഘടിപ്പിക്കുക, ഐക്യവേദികൾ രൂപീകരിക്കുക, പഠനരേഖകൾ പ്രസിദ്ധീകരിക്കുക മുതലായവ ചെയ്തുകൊണ്ടിരിക്കുന്നു.

കേരളത്തിൽ ജനകീയ പ്രസ്ഥാന പ്രവർത്തനഫലമായി അയൽക്കൂട്ടങ്ങളും, പ്രാദേശിക തലത്തിൽ എല്ലാ മതവിഭാഗത്തിൽപ്പെട്ടവരും ഒരുമിച്ചു ചേരുന്ന പല പ്രസ്ഥാനങ്ങളും ഇന്നുണ്ട്. അവയിൽ പങ്കാളിത്തം വഹിക്കുകയും "ക്രിസ്തീയ സാന്നിധ്യം" പ്രകടമാക്കുകയും ചെയ്യാവുന്നതാണ്.

## പാഠം 6

# പ്രേഷിതവൃത്തി എങ്ങനെ നിറവേറ്റാം?

❑ പ്രേഷിതത്വം സഭയുടെ മൗലിക സ്വഭാവം ❑ ഓരോ വിശ്വാസിക്കുമുള്ള പങ്ക് ❑ സഭയിൽ ഒരു നവോത്ഥാനം ആവശ്യം ❑ ഓരോ ഇടവകയ്ക്കുമുള്ള കർത്തവ്യം

പ്രേഷിതത്വം സഭയുടെ മൗലിക സ്വഭാവത്തിൽപ്പെടുന്നു. യേശു ക്രിസ്തു പ്രഖ്യാപിച്ചു: "എന്റെ പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു." പിതാവിനാൽ അയയ്ക്കപ്പെട്ടവനായിരുന്നു യേശു ക്രിസ്തു. അവിടുന്ന് തന്റെ ശിഷ്യന്മാരെയും അയയ്ക്കുന്നു. എവിടേക്കാണ് അയയ്ക്കുന്നത്? ലോകത്തിലേക്ക്. ദൈവത്തിൽ നിന്ന് അന്യമായ ലോകത്തെ അനുരഞ്ജനത്തിലേക്കു വരുത്തുവാനായിരുന്നു. അനുരഞ്ജനത്തിനുള്ള മാർഗ്ഗമായിരുന്നു കാൽവറിയിലെ ക്രൂശുമരണം. ആ ക്രൂശിൽക്കൂടി കൈവരിച്ച രക്ഷാ സന്ദേശത്തെ പ്രഘോഷിക്കുവാനും, ആ രക്ഷയുടെ അനുഭവത്തിലേക്ക് ആഹ്വാനം ചെയ്യുവാനുമാണ് കർത്താവ് ശിഷ്യന്മാരെ അയച്ചത്. പൗലോസ് പറയുന്നു: "ദൈവം ലോകത്തിന്നു ലംഘനങ്ങളെ കണക്കിടാതെ ലോകത്തെ ക്രിസ്തുവിൽ തന്നോടു നിരപ്പിച്ചുപോന്നു. ഈ നിരപ്പിന്റെ ശുശ്രൂഷ ഞങ്ങളുടെ പക്കൽ ഭരമേല്പിച്ചിരിക്കുന്നു" (2 കൊരി. 5:19). ഒരു ദൗത്യനിർവഹണത്തിനായി അയയ്ക്കപ്പെട്ടവരാകുന്നു തങ്ങൾ എന്ന ഉത്തമ

ബോധ്യം സഭാ മക്കൾക്കെല്ലാമുണ്ടായിരുന്നു. അപ്പോസ്തോലന്മാരും മറ്റു സഭാശുശ്രൂഷകരും മാത്രം നിറവേറ്റേണ്ട ഒരു കർത്തവ്യമായി അവർ കരുതിയില്ല. ഓരോ വിശ്വാസിയും ദൈവരാജ്യത്തിന്റെ യാഥാർത്ഥ്യത്തെ വാക്കിലും ജീവിതത്തിലും വെളിപ്പെടുത്തുവാൻ കടപ്പെട്ടവനാണ് എന്നു വിശ്വസിച്ചു.

സഭ "അപ്പോസ്തോലികം" (ശ്ലൈഹികം) എന്നു വിശേഷിപ്പിക്കുമ്പോൾ എന്താണർത്ഥമാക്കുന്നത്? അപ്പോസ്തോലിക നൽവരത്തിന്റെ അറ്റുപോകാത്ത തുടർച്ചയെന്നാണ് നാമോർക്കുന്നത്. അപ്പോസ്തോലികാടിസ്ഥാനത്തിൽ പണിയപ്പെട്ടിട്ടുള്ളതും, അപ്പോസ്തോലിക പിന്തുടർച്ച നിർവിഘ്നം പുലർത്തുന്നതുമായ സഭ എന്നു വിശദീകരിക്കുന്നു. "അപ്പോസ്തോലൻ" എന്ന ഗ്രീക്കു പദത്തിന് അയയ്ക്കപ്പെട്ടവൻ എന്നാണർത്ഥം. അങ്ങനെയെങ്കിൽ 'അപ്പോസ്തോലികം' എന്ന വിശേഷണ പദത്തിന്റെ അർത്ഥം അയയ്ക്കപ്പെട്ടത് എന്നാണ്. "മിസ്സിയോ" (Missio) 'മിഷൻ' എന്ന ലത്തീൻ പദത്തിനും മേൽപ്പറഞ്ഞ അർത്ഥം തന്നെയാണ്. അതുകൊണ്ട് സഭ പ്രേഷിതമാണ് (അയയ്ക്കപ്പെട്ടതാണ്). പ്രേഷിതത്വം അതിന്റെ അടിസ്ഥാന സ്വഭാവമെന്നു തെളിയുന്നു.

## വ്യക്തികളുടെ പങ്ക്

ഓരോ വിശ്വാസിയും ക്രിസ്തീയ സാക്ഷ്യം വഹിക്കുവാൻ നിയോഗിക്കപ്പെട്ടവനാണ്. ഇതിൽ സ്ത്രീയെന്നും പുരുഷനെന്നുമുള്ള വ്യത്യാസമില്ല. ഈ സാക്ഷ്യം വഹിക്കുവാൻ വിശ്വാസികളെ സംപ്രാപ്തരാക്കുന്ന കർത്തവ്യമാണ് സഭാ ശുശ്രൂഷകർക്കുള്ളത് എന്നു പൗലോസ് ശ്ലീഹാ പറയുന്നു (എഫേ. 4:13). അല്ലാതെ സഭാ ശുശ്രൂഷകർ മാത്രം നിർവഹിക്കേണ്ട ഒന്നല്ല ക്രിസ്തീയ സാക്ഷ്യമെന്നുള്ളത്.

ദൈവം ഓരോ വ്യക്തിയെയും ആക്കിയിരിക്കുന്ന ചെറിയ ലോകത്തിൽ യേശുക്രിസ്തുവിനെ പ്രതിനിധീകരിക്കുകയാണ് അവന്റെ സാക്ഷ്യം. ഉദാഹരണമായി ഒരു കർഷകൻ അവന്റെ സാക്ഷ്യം വഹിക്കേണ്ടത് അവന്റെ പ്രവർത്തനത്തിലും അതു മുഖാന്തരം അവൻ ബന്ധപ്പെടുന്ന ആളുകളോടുമാണ്. അതിൽ നിന്നുമാറി അവധിയെടുത്ത് കുറെ ദിവസം മാത്രം സാക്ഷ്യത്തിനായും പ്രേഷിതവൃത്തിക്കുമായി വേർതിരിച്ച് ക്രിസ്തുവിനെ ഘോഷിക്കുന്നതിനു മുതിരുമ്പോൾ കാർഷികരംഗത്ത് യേശു ക്രിസ്തുവിനുള്ള കർത്തൃത്വത്തെ നിഷേധിക്കുകയാണ്. ഒരു രാഷ്ട്രീയ പ്രവർത്തകനോ, ട്രേഡ് യൂണിയൻ പ്രവർത്തകനോ അവന്റെ പ്രവർത്തന രംഗത്താണ് പ്രധാനമായും യേശു ക്രിസ്തുവിനെ സാക്ഷിക്കേണ്ടത്. രാഷ്ട്രീയ സാമൂഹ്യ ജീവിതത്തിന്റെ വെല്ലുവിളികളിൽനിന്നും സമ്മർദ്ദങ്ങളിൽ നിന്നും പിൻവാങ്ങിക്കൊണ്ട് മിഷൻ രംഗത്തു പോയി ക്രിസ്തുവിനെ സാക്ഷിക്കാമെന്നു



സങ്കല്പിക്കുന്നത് തെറ്റാണ്. സ്വന്ത കുടുംബത്തിന്റെ ഉത്തരവാദിത്തത്തിൽ നിന്നു സ്വമേധാ ഒഴിഞ്ഞുമാറി സുവിശേഷ പ്രവർത്തനത്തിൽ വ്യാപൃതനാകുന്നതും ആത്മവഞ്ചനയാണ്. ഓരോ വ്യക്തിയും ആയിരിക്കുന്ന രംഗത്തും സാഹചര്യത്തിലും ക്രിസ്തീയ വിളിക്കനുസരണമായി ജീവിക്കുന്നതാണ് കരണീയം.

## സഭയിൽ ഒരു നവോത്ഥാനം കൈവരുത്തുക

സഭയുടെ പ്രേഷിതത്വം ഫലപ്രദമായും വിജയകരമായും നിറവേറ്റാൻ കഴിയണമെങ്കിൽ സഭയിൽ ഒരു നവോത്ഥാനം കൈവരുത്തണം. ലവുദിക്യ സഭയെപ്പറ്റി ദൈവാത്മാവ് വെളിപ്പെടുത്തിയത്, "നീ ശീതവാനുമല്ല, ഉഷ്ണവാനുമല്ല, ശീതോഷ്ണവാനാണ്." ആ അവസ്ഥയ്ക്ക് മാറ്റം വരുത്തണമെന്ന് ആത്മാവ് ആവശ്യപ്പെടുന്നു. ഇത് നമ്മുടെ സഭയോടുള്ള ആഹ്വാനമാണ്. ശീതവാനുമല്ല, ഉഷ്ണവാനുമല്ല എന്നുള്ള ആത്മീയ മന്ദതയ്ക്ക് മാറ്റമുണ്ടാകണം. യേശുക്രിസ്തുവിലേക്ക് വ്യക്തികൾ ഇന്നും ആകർഷിക്കപ്പെടുമെന്നതിനു സംശയമില്ല. എന്നാൽ സഭയിലേക്കു നോക്കുന്നവർ നിരാശപ്പെട്ട് അകന്നുപോകുന്ന അവസ്ഥയാണ്. ക്രിസ്തുവിന്റെ ആത്മാവ് അതിൽ വ്യാപരിക്കുന്നതായി അവർ കാണുന്നില്ല. ഭിന്നതയുളവാക്കുന്ന ദുരാത്മാവിന്റെ വ്യാപാരവും വിളയാട്ടവുമാണ് എവിടെയും ദൃശ്യമാകുന്നത്. സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും സേവനത്തിന്റേതുമായ ക്രിസ്തുവിന്റെ സന്ദേശം, പരസ്പരം കലഹിക്കുന്നവരും, അധികാരമോഹികളും, സ്വാർത്ഥ തല്പരരുമായ ആളുകളിൽക്കൂടി എങ്ങനെ സംവേദിക്കാൻ കഴിയും?

ഭൗതിക രാജ്യം കെട്ടിപ്പടുക്കുവാൻ വെമ്പൽക്കൊള്ളുന്നവർക്ക് എങ്ങനെ ദൈവരാജ്യ സ്ഥാപനത്തിനായി പ്രവർത്തിക്കാൻ കഴിയും? അപ്പോസ്തോലിക കാലത്തെ സഭ, പോരാട്ടങ്ങളെ അതിജീവിച്ച് മുന്നേറിയത് ആത്മിക ചൈതന്യം സഭാംഗങ്ങളിൽ പ്രകടമായിരുന്നതുകൊണ്ടാണ്. ദൈവരാജ്യത്തിന്റെ സന്ദേശമാണ് നമുക്കു നൽകാനുള്ളതെങ്കിൽ, ആ ദൈവരാജ്യാനുഭവം സഭയിൽ പ്രകടമായേ മതിയാവൂ. യേശു ക്രിസ്തുവിന്റെ ജീവനും ചൈതന്യവുമാണ് വെളിപ്പെടേണ്ടത്. ആ ശക്തി തിന്മയ്ക്കും, അധർമ്മത്തിനും, ചൂഷണത്തിനും, നിരാശയ്ക്കും, അവിശ്വാസത്തിനും, രോഗത്തിനും, മരണത്തിനും എതിരായി വ്യാപരിക്കുന്നതും അവയെ അതിജീവിക്കുന്നതുമാണ്. ഈ ശക്തി നമ്മിൽ വ്യാപരിക്കണമെങ്കിൽ പത്രോസ് ശ്ലീഹാ അനുസ്മരിക്കുന്നതുപോലെ "ക്രിസ്തുവിനെ നിങ്ങളുടെ ഹൃദയങ്ങളിൽ കർത്താവായി വിശുദ്ധീകരിക്കുവിൻ (പ്രതിഷ്ഠിക്കുവിൻ)" (1 പത്രൊ. 3:14). ജീവിതത്തിൽ ക്രിസ്തുവിനു നടുനായകത്വം കൊടുക്കുന്ന അനുഭവം വ്യക്തിജീവിതത്തിൽ വരുത്തുവാനാവണം നമ്മുടെ ശ്രമം. അതിന് എന്തൊക്കെ ചെയ്യുവാൻ കഴിയുമെന്നുള്ളതാണ് അന്വേഷിക്കേണ്ടത്.

യേശു ക്രിസ്തുവുമായുള്ള സജീവ ബന്ധത്തിൽ പ്രവേശിച്ച് തുടരുന്നതിനും, ജീവാവസാനം വരെ അതിൽ നിലനിൽക്കുന്നതിനും ഇടയാകത്തക്കവണ്ണം സഭയുടെ ആരാധനയും ആത്മീയാനുഷ്ഠാനങ്ങളും സേവനവും ക്രമീകരിക്കുക. ആത്മീയ പരിപോഷണത്തിനും വളർച്ചയ്ക്കും ഉതകത്തക്കവണ്ണം തിരുവചന പഠനം, കുടുംബാരാധന, ക്രിസ്തീയ കൂട്ടായ്മ, ക്രിസ്തീയ സേവനം മുതലായവ സജ്ജീകരിക്കുക. യേശു ക്രിസ്തു ഓരോ വിശ്വാസിയിലും ഉരുവാകണമെന്നുള്ള ആത്മാർത്ഥമായ അഭിവാഞ്ഛയും പ്രാർത്ഥനയും പരിശ്രമവുമാണ് ക്രിസ്തീയ ശുശ്രൂഷകരിൽ ഉണ്ടായിരിക്കേണ്ടത്. ഈ മനോഭാവം പൗലോസ് ശ്ലീഹാ പ്രകടമാക്കിയിരിക്കുന്നതു കാണുക, "ക്രിസ്തു നിങ്ങളിൽ ഉരുവാകുവോളം ഞാൻ പിന്നെയും പ്രസവവേദനപ്പെടുന്നവരായ എന്റെ കുഞ്ഞുങ്ങളേ, ഇന്നു നിങ്ങളുടെ അടുക്കൽ ഇരുന്ന് എന്റെ ശബ്ദം മാറ്റുവാൻ കഴിഞ്ഞിരുന്നു എങ്കിൽ കൊള്ളായിരുന്നു; ഞാൻ നിങ്ങളെക്കുറിച്ചു വിഷമിക്കുന്നു" (ഗലാ. 4:19, 20). എന്നാൽ ഇന്നത്തെ സഭാ ശുശ്രൂഷകരുടെ താല്പര്യവും ശ്രദ്ധയും സ്ഥാപനങ്ങളും സൗധങ്ങളും പള്ളികളും കുരിശിൻതൊട്ടികളും കെട്ടിപ്പടുക്കുന്നതിൽ ആയിപ്പോകുന്നില്ലേ എന്നു ചിന്തിക്കേണ്ടതാണ്. സഭാംഗങ്ങളെ ക്രിസ്തീയ സാക്ഷ്യത്തിന് ഒരുക്കുന്നതിൽ സഭാ ശുശ്രൂഷകർക്ക് വ്യക്തികളായി ഒരു വലിയ പങ്കുണ്ട്. അവരുടെ ആത്മാർത്ഥമായ വിശ്വാസവും, നിസ്വാർത്ഥമായ സേവനവും, ത്യാഗപൂർണ്ണമായ ജീവിതവും, സ്നേഹനിർഭരമായ പെരുമാറ്റവും, യേശുക്രിസ്തുവിനെ സാക്ഷിക്കുന്നതിന് വിശ്വാസികളെ പ്രേരിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യും.

### സഭയുടെ സാക്ഷ്യം എങ്ങനെയെല്ലാം?

ക്രിസ്തീയ സാക്ഷ്യം സഭയുടെ പൊതുജീവിതത്തിൽക്കൂടിയും സംവിധാനത്തിൽക്കൂടിയും നിറവേറ്റണം. സഭ, പൊതു സമൂഹത്തിൽ ക്രിസ്തുവിനെ പ്രതിനിധാനം ചെയ്യുന്ന സമൂഹമാണ്. ഇന്നത്തെ സാമൂഹികവും, രാഷ്ട്രീയവും, സാമ്പത്തികവും, സാംസ്കാരികവുമായ സാഹചര്യത്തിൽ യേശു ക്രിസ്തുവിന്റെ കർത്തൃത്വവും ആദർശവും വ്യക്തമാകത്തക്കവണ്ണം സഭയുടെ പൊതുജീവിതം ക്രമീകരിക്കേണ്ടതാണ്. മനുഷ്യരുടെ ദൈനംദിന ജീവിതാവശ്യങ്ങളും പ്രശ്നങ്ങളുമായി ബന്ധപ്പെടുത്തിക്കൊണ്ടു മാത്രമേ മനുഷ്യാവതാരം ചെയ്ത യേശു ക്രിസ്തുവിനെ സാക്ഷിക്കുന്നതിനു സാധിക്കുകയുള്ളു. ഇക്കാര്യത്തിൽ നമുക്കു സംഭവിച്ച പരാജയം നാമംഗീകരിക്കുകയാണു വേണ്ടത്.

"ക്രിസ്തീയ സാന്നിധ്യം" (Christian Presence) സമൂഹത്തിന്റെ എല്ലാ മേഖലകളിലും യാഥാർത്ഥ്യമാക്കിത്തീർക്കുവാൻ കഴിയണം. മനുഷ്യാവതാരത്തിന്റെ വലിയ സത്യം നാമായിരിക്കുന്ന സാഹചര്യത്തിൽ ക്രിസ്തു ജഡമെടുത്ത് നമ്മുടെ ഇടയിൽ വസിച്ചു എന്നുള്ളതാണ്. അതു വിരൽ



ചൂണ്ടുന്നത് ക്രിസ്തുവിന്റെ ശരീരമായ സഭ (മനുഷ്യാവതാരത്തിന്റെ തുടർച്ച, the extension of incarnation എന്നു സഭയെ വിശേഷിപ്പിക്കാറുണ്ട്) മനുഷ്യരുടെ എല്ലാ അനുഭവത്തിലേക്കും അവസ്ഥയിലേക്കും ഇറങ്ങിച്ചെല്ലണമെന്നാണ്. ഒഴിഞ്ഞുമാറലും, പിൻവാങ്ങലും ഒരിക്കലും ന്യായീകരിക്കാവുന്നതല്ല.

ക്രിസ്തീയ സാന്നിധ്യം അനുഭവവേദ്യമാക്കിത്തീർക്കുന്നത് സാഹചര്യങ്ങളുമായി താദാത്മ്യപ്പെടുന്നതിൽ (Identification) കൂടിയാണ്. "ഉപ്പിന്റെ പ്രതീകം" ഈ സത്യം വെളിപ്പെടുത്തുന്നു. ഉപ്പു ഏതു വസ്തുവുമായി ചേരുന്നുവോ അതുമായി അലിഞ്ഞുചേർന്ന് അതിനെ ഉപ്പുരസമുള്ളതാക്കുകയാണ്. അതേവിധത്തിൽ സഭയും ചുറ്റുമുള്ള സമൂഹത്തോട് സർഗ്ഗാത്മകമായി ഏകീഭവിക്കേണ്ടതായിട്ടുണ്ട്. അപ്പോസ്തോല സഭ അന്നത്തെ സമൂഹത്തിൽ നടമാടിയ അടിമത്ത വ്യവസ്ഥിതിയെ ക്രിസ്തീയ വീക്ഷണത്തിൽ നേരിട്ടു. അടിമയെ സഹോദരനായി കാണാൻ പ്രേരിപ്പിച്ചു. വർഗ്ഗീയതയും അടിമത്തവും ആദിമസഭയിൽ വലിയ സാമൂഹ്യ പ്രശ്നമായിരുന്നു. പക്ഷേ അവയ്ക്കെതിരായി സഭ പ്രതികരിച്ചു. സമത്വത്തിന്റെയും സാഹോദര്യത്വത്തിന്റെയും സന്ദേശം പ്രചരിപ്പിച്ചു. "ക്രിസ്തു യേശുവിലെ വിശ്വാസത്താൽ നിങ്ങൾ എല്ലാവരും ദൈവത്തിന്റെ മക്കളാകുന്നു. ക്രിസ്തുവിനോടു ചേരുവാൻ സ്ഥാനമേറ്റിരിക്കുന്ന നിങ്ങളെല്ലാവരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു. അതിൽ യഹൂദനും, യവനനും എന്നില്ല. ആണും പെണ്ണും എന്നുമില്ല. നിങ്ങൾ എല്ലാവരും ക്രിസ്തുവിൽ ഒന്നാകുന്നു" (ഗലാ. 3:26, 27). ഇതു ക്രിസ്തു യേശുവിലൂടെയുണ്ടായ സാമൂഹ്യ പരിവർത്തനത്തിനു സാക്ഷ്യമാകുന്നു.

സാമൂഹ്യ സാമ്പത്തിക മണ്ഡലങ്ങളിൽ പരിവർത്തനങ്ങൾ അനിർവാര്യമാണ്. രാജ്യത്ത് നാല്പതു ശതമാനത്തിലധികം ജനങ്ങൾ ദാരിദ്ര്യരേഖയ്ക്കു താഴെയാണെന്ന് അറിയുമ്പോൾ നിലവിലുള്ള സമ്പദ് വ്യവസ്ഥയ്ക്കു മാറ്റം വരുത്തുന്നതിനും സാമൂഹ്യനീതി സ്ഥാപിക്കുന്നതിനുമായി ഇതര സമൂഹങ്ങളുമായി ആലോചിച്ചും സഹകരിച്ചും പ്രവർത്തിക്കേണ്ടതുണ്ട്. സാമ്പത്തിക - സാമൂഹിക കാര്യങ്ങളിൽ രാഷ്ട്രീയത്തിനുള്ള സ്വാധീനവും പങ്കും മനസ്സിലാക്കുമ്പോൾ സഭാംഗങ്ങൾ രാഷ്ട്രീയ രംഗത്തും സൃഷ്ടിപരമായി പ്രവർത്തിക്കേണ്ടി വരും. രാഷ്ട്രീയത്തെ തികച്ചും ലൗകികമെന്നു മുദ്രയടിച്ച് അതിൽ നിന്നുമാറി നിൽക്കേണ്ടതില്ല. ആദർശവും മൂല്യാവബോധവും സന്മാർഗ്ഗനിഷ്ഠയുമുള്ള നേതൃത്വം രാഷ്ട്രീയത്തിൽ വരേണ്ടത് ആവശ്യമാണ്. അത്തരക്കാരെ വാർത്തെടുക്കുന്നതിൽ ക്രിസ്തീയ സഭയ്ക്കു കടമയുണ്ട്.

### മാധ്യമങ്ങളുടെ പങ്ക്

നമ്മുടേത് മാധ്യമങ്ങളുടെ യുഗമാണ്. എഴുത്തുകളിൽക്കൂടി നടക്കുന്ന

സംവേദനത്തെക്കാൾ വേഗതയിലും വ്യാപ്തിയിലും, നടക്കുന്നത് ഇലക്ട്രോണിക് മാധ്യമങ്ങളാണ്. ആഗോള വ്യാപകമായും ക്ഷിപ്രസാധ്യതയോടും ഈ മാധ്യമങ്ങൾ ഇന്നു പ്രയോഗിക്കപ്പെടുകയാണ്. ഇവിടെയും മാമ്മോന്റെ കടന്നുകയറ്റം സംഭവിക്കുന്നു. എളുപ്പത്തിൽ ധനം ഉണ്ടാക്കുവാൻ സുവിശേഷത്തിന്റെ പേരിൽ ഈ മാധ്യമങ്ങൾ ദുരുപയോഗപ്പെടുത്തുന്നതായി ആക്ഷേപമുണ്ട്.

സംഗീതം തുടങ്ങിയ കലാരൂപങ്ങളെ പ്രേഷിത രംഗത്ത് വളരെ പ്രയോജനപ്പെടുത്താനുണ്ട്. പല പ്രൊട്ടസ്റ്റന്റു സഭകളും, കത്തോലിക്കാ സഭയും ഇക്കാര്യത്തിൽ വളരെ മുന്നിലാണ്. മിഷനെപ്പറ്റി പ്രത്യേകം പഠനവും പ്രചാരണവും നടത്തുന്ന ഒരു സംഘടന (NAMS) നമ്മുടെ സഭയിലുണ്ട്. അതുപോലെ സജീവമായി പ്രവർത്തിക്കുന്ന ഒരു മിഷൻ ബോർഡുമുണ്ട്. വർഷത്തിൽ ഒരു ഞായറാഴ്ച മിഷൻ സൺഡേ ആയി ആചരിക്കുന്നു. പക്ഷേ അതു മുഖ്യമായും ആ ദിവസത്തെ സ്തോത്രകാഴ്ച വേർതിരിക്കുന്നതിനുള്ള സംരംഭമായി മാത്രം ഒതുങ്ങിപ്പോകുന്നു. പ്രേഷിതത്വത്തെപ്പറ്റിയുള്ള ബോധവത്കരണം ശരിയായി നിർവഹിക്കാൻ സഭാശുശ്രൂഷകർ ആ ദിവസത്തെ പ്രയോജനപ്പെടുത്തേണ്ടിയിരിക്കുന്നു. മിഷൻ പ്രവർത്തനങ്ങൾക്കു വേണ്ടി പ്രാർത്ഥിക്കുവാനും പ്രാപ്തിക്കനുസരണമായി സംഭാവന നൽകുന്നതിനും എല്ലാ സഭാംഗങ്ങൾക്കും കഴിയും. അതു മാത്രം പോരാ, സ്വന്തജനത്തെയും സൗകര്യങ്ങളെയും വിട്ട് അവികസിത മേഖലകളിൽ പോയി സാമൂഹ്യ പ്രവർത്തനം ചെയ്യാനും അതിൽക്കൂടി ക്രിസ്തീയ സാക്ഷ്യം വഹിക്കുന്നതിനും ആളുകൾ മുമ്പോട്ടു വരണം. ഇതിനുള്ള ആഹ്വാനവും പ്രചോദനവും സഭാ ശുശ്രൂഷകരിൽ നിന്നുണ്ടാകണം.

**ഉപസംഹാരം**

അഗ്നിയുടെ സ്വഭാവം ദഹിപ്പിക്കുക എന്നതും, ഹിമത്തിന്റെ സ്വഭാവം മരവിപ്പിക്കുക എന്നതും ആയിരിക്കുന്നതുപോലെ സഭയുടെ മൗലിക സ്വഭാവമാണ് പ്രേഷിതത്വം എന്നുള്ളത്. ആ സ്വഭാവത്തിനു മായം ചേർക്കുമ്പോൾ സഭയുടെ ലക്ഷ്യം തന്നെ മാറിപ്പോകുന്നു. അതുകൊണ്ട് വ്യക്തികളായും സഭയാകമാനമായും ദൗത്യബോധമുൾക്കൊണ്ട് മുന്നേറുവാൻ ഇടയാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.